# ഐതിഹ്യമാല

(ഒന്നാം ഭാഗം)

## കൊട്ടാരത്തിൽ ശങ്കുണ്ണി



# ഐതിഹ്യമാല

## കൊട്ടാരത്തിൽ ശങ്കുണ്ണി

### (ഒന്നാം ഭാഗം)

**E-book Published By**
**http://malayalamebooks.wordpress.com/**
**April 2011**

# ഉള്ളടക്കം

## ആമുഖം

കഴിഞ്ഞ ഒരു ശതാബ്ദക്കാലമായി മലയാളികളുടെ സാംസ്കാരിക ജീവിതത്തിന്റെ ഒരു അവിഭാജ്യഭാഗമായി മാറിയ അതുല്യമായ ഒരു ഗ്രന്ഥമാണ് കൊട്ടാരത്തിൽ ശങ്കുണ്ണി വിരചിച്ച "ഐതിഹ്യമാല". ലോകസാഹിത്യത്തിൽ ആയിരത്തൊന്നു രാവുകൾക്കും, ഈസോപ്പ് കഥകൾക്കും ഉള്ളതും, ഭാരതീയസാഹിത്യത്തിൽ പഞ്ചതന്ത്രത്തിനും, കഥാസരിത്!സാഗരത്തിനുള്ള അതേ സ്ഥാനമാണ് മലയാളസാഹിത്യ ത്തിൽ ഈ ഗ്രന്ഥത്തിനുള്ളത്. ചെമ്പകശേരി രാജാവ് മുതൽ തിരുവട്ടാറ്റാദികേശവൻ വരെ 126 ഐതിഹ്യങ്ങളാണ് ഇതിലെ ഉള്ളടക്കം. മലയാളികൾ നിരവധി തലമുറകളായി കൈമാറുകയും ആസ്വദിക്കുകയും ചെയ്തിട്ടുള്ള ഈ കൃതിയുടെ ജനപ്രിയതയ്ക്ക് ഇന്നും അല്പവും കുറവ് വന്നിട്ടില്ല എന്നത് ഇതിന്റെ മഹത്വത്തെ വിളിച്ചോതുന്നു.

യൂറോപ്യന്മാർ വരുന്നതിനു മുമ്പുള്ള കേരളത്തിലെ ജനജീവിത ത്തിന്റെ ഒരു സജീവമായ ചിത്രം ഈ കഥകളിൽ നമുക്കു കാണുവാൻ സാധിക്കും. കേരളത്തിലെ ക്ഷേത്രങ്ങൾ, ജാതിവ്യവസ്ഥ, ആരാധനാ സമ്പ്രദായങ്ങൾ, ഉത്സവങ്ങൾ, രാജാക്കന്മാർ, ബ്രാഹ്മണ ശ്രേഷ്ഠന്മാർ, വീരനായകന്മാർ, നാട്ടുപ്രമാണിമാർ, പണ്ഡിതന്മാർ, കവികൾ, മന്ത്രവാദി കൾ, വൈദ്യന്മാർ, യക്ഷികൾ, ഭൂതപ്രേതങ്ങൾ, ഗജവീരന്മാർ എന്നുവേണ്ടാ ജനജീവിതത്തിലെ എല്ലാത്തിനെയും പ്രതിനിധാനം ചെയ്യുന്ന കഥാപാത്ര ങ്ങളെയും രംഗങ്ങളെയും അത്യന്തം അതിശയോക്തി യോടെയും ആകർഷണീയമായും കൊട്ടാരത്തിൽ ശങ്കുണ്ണി ഇതിൽ അവതരിപ്പിക്കു ന്നുണ്ട്.

ചുരുക്കത്തിൽ മധ്യകാലീന കേരളത്തിലെ സാംസ്കാരിക ജീവിതത്തിന്റെ ഒരു സമഗ്രവും, അത്യാശ്ചര്യകരവും അതേസമയം ആസ്വാദ്യകരവുമായ കഥാരൂപത്തിലുള്ള ഒരു വിവരണമാണ് ഐതിഹ്യ മാല എന്നു പറയാം. അതുതന്നെയാണ് ഈ ഗ്രന്ഥത്തിന്റെ പ്രത്യേകതയും. ഇതിലെ കഥകൾ വായിച്ചറിയാനുള്ള അവസരം ഈ തലമുറയിലെയും വരും തലമുറയിലെയും എല്ലാവർക്കും ലഭ്യമാക്കുക എന്ന ഉദ്ദേശത്തോടെയാണ് ഐതിഹ്യമാല എന്ന ഗ്രന്ഥത്തെ ഡിജിറ്റൈസ് ചെയ്യുവാനുള്ള ഈ പ്രോജക്ട് ആരംഭിച്ചത്.

ഐതിഹ്യമാലയിലെ 126 കഥകൾ പൂർണ്ണമായ ശേഷം ഒരൊറ്റ ഇബുക്ക് ആയി പ്രസിദ്ധീകരിക്കുന്നതിനേക്കാൾ 21 കഥകൾ വീതമുള്ള 6 ഭാഗങ്ങളിലായി ഐതിഹ്യമാല പ്രസിദ്ധീകരിക്കുവാനാണ് ഉദ്ദേശിച്ചിരിക്കുന്നത്. അങ്ങനെയാണെങ്കിൽ ഈ പ്രോജക്ട് തീരുന്നതുവരെ വായനക്കാർക്കു കാത്തിരിക്കേണ്ടി വരില്ലല്ലോ. ആദ്യത്തെ 21 കഥകൾ ഉൾക്കൊള്ളുന്ന ആദ്യഭാഗം ഇന്ന്ഇബുക്ക് ആയി പ്രസിദ്ധീകരിക്കപ്പെടുകയാണ്. ഈ സംരംഭത്തിന് സഹായസഹകരണങ്ങൾ നല്കിയ എല്ലാ ഉദാരമനസ്കരോടും, ഐതിഹ്യമാലയുടെ ഒന്നാം ഭാഗം ഡിജിറ്റൈസ് ചെയ്യുന്ന ടീമിലെ അംഗങ്ങളും എന്റെ സുഹൃത്തുക്കളുമായ രാമചന്ദ്രൻ, രാജ്മോഹൻ, ആശാകിരൺ, സുഗേഷ് ആചാരി, രമേശ് നടരാജൻ, പ്രവീൺ എന്നിവരോടുമുള്ള ഹൃദയംഗമമായ നന്ദി ഇവിടെ രേഖപ്പെടുത്തുന്നു.

– പ്രസാധകൻ

# 1. ചെമ്പകശ്ശേരിരാജാവ്

പണ്ട് തെക്കുംകൂർ രാജ്യത്ത് (ഇപ്പോൾ തിരുവിതാംകൂറിൽ) [1] ഏറ്റുമാനൂർ താലൂക്കിൽ ചേർന്ന കുമാരനല്ലൂർ പടിഞ്ഞാറ്റുംഭാഗത്ത് 'പുളിക്കൽച്ചെമ്പകശ്ശേരി' എന്ന് ഇല്ലപ്പേരായിട്ട് ഒരു നമ്പൂതിരിയുണ്ടായിരുന്നു. ആ നമ്പൂതിരിയുടെ ഇല്ലത്ത് ഒരു കാലത്ത് ഒരു ഉണ്ണിയും ആ ഉണ്ണിയുടെ മാതാവായിട്ടു വിധവയായ ഒരന്തർജനവുമല്ലാതെ പ്രായം തികഞ്ഞ പുരുഷന്മാരാരും ഇല്ലാതെയായിത്തീർന്നു. ആ കുടുംബത്തിൽ അതികലശലായ ദാരിദ്ര്യവുമുണ്ടായിരുന്നു. ആ കുടുംബത്തിലെ ഏകസന്താനമായ ഉണ്ണി ഉപനയനം കഴിഞ്ഞു ബ്രഹ്മചാരിയായി വേദാദ്ധ്യയനം ചെയ്തുകൊണ്ടു താമസിച്ചിരുന്ന കാലത്ത് ഒരു ദിവസം മദ്ധ്യാഹ്നസമയത്ത് ആയുധപാണികളും അന്യനാട്ടുകാരുമായ അഞ്ഞൂറോളം നായന്മാർ കുമാരനല്ലൂർ വന്നുചേർന്നു. അവർ കോഴിക്കോട്ടുരാജാവും കൊച്ചിരാജാവും തമ്മിലുണ്ടായ യുദ്ധത്തിൽ പരാജിതന്മാരായി പ്രാണരക്ഷാർത്ഥം ഓടിപ്പോന്ന സൈനികന്മാരായിരുന്നു. രണ്ടുമൂന്നുദിവസമായിട്ടു ഭക്ഷണം കഴിക്കായ്കയാൽ അവർ അത്യന്തം പരവശന്മാരായിത്തീർന്നിരുന്നു. അവർ കുമാരനല്ലൂർ വന്നപ്പോൾ ചില ബ്രഹ്മചാരികളായ ഉണ്ണികളും ചില ഉണ്ണിനമ്പൂരിമാരും കുളത്തിലിറങ്ങി മാധ്യന്ദിനം കഴിച്ചു കേറിപ്പോകുന്നതായിക്കണ്ട് അവരുടെ അടുക്കൽച്ചെന്ന് "ഞങ്ങൾ ഭക്ഷണം കഴിച്ചിട്ട് ഇന്നേക്കു രണ്ടുമൂന്നു ദിവസമായി. എവിടെച്ചെന്ന് ആരോടു ചോദിച്ചാലാണ് ഞങ്ങൾക്ക് ഒരു നേരത്തെ ആഹാരം കിട്ടുന്നത്?" എന്നു ചോദിച്ചു. ചില ഉണ്ണിനമ്പൂരിമാരും ബ്രഹ്മചാരികളും അതു കേട്ടിട്ട് ഒന്നും മിണ്ടാതെ പോയി. ചിലർ തിരിഞ്ഞുനിന്ന് "ഇതാ ആ പുറകേവരുന്ന ബ്രഹ്മചാരിയോടു ചോദിച്ചാൽ മതി. അദ്ദേഹം നിങ്ങൾക്കു ഭക്ഷണം കഴിക്കുന്നതിന് എന്തെങ്കിലും മാർഗമുണ്ടാക്കിത്തരാതിരിക്കുകയില്ല. അദ്ദേഹം ധാരാളം സ്വത്തും ഔദാര്യവുമുള്ള ആളാണ്" എന്നു പറഞ്ഞു. ഇവർ ഈ പറഞ്ഞതു പരിഹാസമായിട്ടാണെന്നു സൈനികർക്കു മനസ്സിലായില്ല. അവർ ബ്രഹ്മചാരിയുടെ അടുക്കൽച്ചെന്ന് വന്ദിച്ച് തങ്ങൾക്കു ഭക്ഷണത്തിനു വല്ലതും തരണമെന്ന് അപേക്ഷിച്ചു. ആ ബ്രഹ്മചാരി പുളിക്കൽ ചെമ്പകശ്ശേരിയിലെ ആയിരുന്നു. ആ ഇല്ലത്ത് അക്കാലത്തു

[1] ഇപ്പോൾ തിരുവിതാംകൂർ രാജ്യവും ഏറ്റുമാനൂർ താലൂക്കും ഇല്ല.

വളരെ ദാരിദ്ര്യമായിരുന്നു എന്നു മുമ്പു പറഞ്ഞിട്ടുണ്ടല്ലോ. ഈ ഭടന്മാരെ തന്റെ അടുക്കലേക്കു പറഞ്ഞയച്ചതു തന്റെ സഹപാഠികളിൽ ചിലരാണെന്നും താൻ ദരിദ്രനായിരിക്കുന്നതുകൊണ്ടു തന്റെ പേരിൽ അവർക്കുള്ള പുച്ഛംനിമിത്തം അവർ ഇപ്രകാരം ചെയ്തതാണെന്നും ആ ബ്രഹ്മചാരിക്കു മനസ്സിലായി. ഉടനെ അദ്ദേഹം തന്റെ കഴുത്തിൽ കിടന്നിരുന്ന പുലിനഖമോതിരം അഴിച്ച് ആ ഭടന്മാർക്കു കൊടുത്തിട്ട് "നിങ്ങൾ ഇതു കൊണ്ടുപോയി വിറ്റ് അരിയും സാമാനങ്ങളുമെല്ലാം വാങ്ങി, ഇപ്പഴത്തെ ഭക്ഷണം കഴിക്കണം; വൈകുന്നേരത്തേക്കു ഞാൻ വേറേ എന്തെങ്കിലും മാർഗമുണ്ടാക്കിത്തരാം. ഊണു കഴിച്ചു നിങ്ങൾ വേഗത്തിൽ വരണം. കാണാതെ പൊയ്ക്കളയരുത്" എന്നു പറഞ്ഞയച്ചു.

ആ ഭടന്മാർ പുലിനഖമോതിരം കൊണ്ടുപോയി വിറ്റ് അരി മുതലായവ എല്ലാം വാങ്ങി ഭക്ഷണം കഴിക്കുകയും ഇപ്രകാരം ഔദാര്യമുള്ള ഈ ബ്രഹ്മചാരി ഏതില്ലത്തെയാണെന്നും അദ്ദേഹത്തിന്റെ സ്ഥിതി ഏതു പ്രകാരമാണെന്നും മറ്റും അന്വേഷിച്ചറിയുകയും ചെയ്തതിന്റെശേഷം അവർ വേഗത്തിൽ വീണ്ടും ആ ബ്രഹ്മചാരിയുടെ അടുക്കൽച്ചെന്ന് വന്ദിച്ച് "ഇനി അടിയങ്ങൾ എന്തു വേണമെന്നു കല്പിക്കണം. കല്പന ചെയ്വാൻ അടിയങ്ങൾ സന്നദ്ധരാണ്. ഇന്നു മുതൽ അവിടുന്ന് അടിയങ്ങളുടെ തമ്പുരാനും അടിയങ്ങൾ അവിടുത്തെ ആജ്ഞാകരന്മാരുമാണ്. ഇനി അടിയങ്ങൾ മറ്റൊരാളെ ആശ്രയിച്ച് ഉപജീവിക്കണമെന്നു വിചാരിക്കുന്നില്ല"എന്നു പറഞ്ഞു. ഇതു കേട്ടു ബ്രഹ്മചാരി "നിങ്ങൾ അങ്ങനെ നിശ്ചയിച്ചുവെങ്കിൽ ഞാനും അപ്രകാരം തന്നെ സമ്മതിച്ചിരിക്കുന്നു. നിങ്ങൾക്കു ഭക്ഷണത്തിനു തരുന്നതിനെന്നല്ല, എനിക്ക് അഹോവൃത്തി കഴിക്കുന്നതിനുപോലും എന്റെ കൈവശവും തറവാട്ടിലും യാതൊന്നുമില്ല. എനിക്ക് വേണ്ടതുകൂടി നിങ്ങളുണ്ടാക്കിത്തരേണ്ടതായിട്ടാണിരിക്കുന്നത്. അതിനാൽ നിങ്ങൾ ആദ്യമായി വേണ്ടത് ഉച്ചയ്ക്കു നിങ്ങളെ എന്റെ അടുക്കലേക്കു പറഞ്ഞയച്ചവരുടെ ഇല്ലങ്ങളിൽ ക്കേറി കൊള്ളയടിച്ചു സർവസ്വവും അപഹരിക്കുകയാണ്. ഇതു കഴിഞ്ഞിട്ടു വേണ്ടതു പിന്നെ ഞാൻ പറയാം"എന്നു പറഞ്ഞു. ഉടൻ ആ ഭടന്മാർ "കല്പന പോലെ" എന്നു പറഞ്ഞ് ആ ബ്രഹ്മചാരിയെ വീണ്ടും വന്ദിച്ചുകൊണ്ട് അവിടെനിന്നു പോയി. ഓരോ നമ്പൂതിരിമാരുടെ ഇല്ലങ്ങളിൽ കയറി കൊള്ളയിടുവാൻ തുടങ്ങി. ആ ലഹളയിൽ അവർ ചില

ഇല്ലങ്ങളിലെ സർവസ്വവും അപഹരിച്ചു. എന്നു മാത്രമല്ല,എല്ലാവരെയും നിഗ്രഹിക്കുകയും ചെയ്തു.

പുളിക്കൽച്ചെമ്പകശ്ശേരിയിലെ ഉണ്ണി ഒരു ദിവസം അക്കാലത്ത് ഈ ദേശങ്ങളുടെ അധിപതിയായിരുന്ന തെക്കുംകൂർ രാജാവിന്റെ അടുക്കൽ ച്ചെന്ന്, തനിക്കു താമസിക്കുന്നതിനു സ്വന്തമായി ഒരു സ്ഥലമില്ലെന്നും വില കൊടുത്തു വാങ്ങാൻ തനിക്കു സ്വത്തില്ലെന്നും താനൊരു ദരിദ്രനാണെന്നും ഇല്ലത്തു താനും തന്റെ മാതാവുമല്ലാതെ വേറെ ആരുമില്ലെന്നും അതിനാൽ ഒരു പുരയിടം ദാനമായിട്ടു തരണമെന്ന് അറിയിച്ചു. രാജാവ് ഇതുകേട്ട് "ഉണ്ണിക്ക് ഒരു ദിവസംകൊണ്ട് വെട്ടിയെടുക്കാവുന്നിടത്തോളം വിസ്താരത്തിൽ ഒരു പുരയിടം നമ്മുടെ രാജ്യത്തിനകത്ത് എവിടെ യെങ്കിലും വെട്ടിവളച്ചെടുത്തുകൊള്ളുന്നതിന് നാം അനുവദിച്ചിരിക്കുന്നു" എന്നു പറഞ്ഞു. ഉടനെ ഉണ്ണി "എന്നാൽ അപ്രകാരം ഒരു പ്രമാണംകൂടി തരണം. അല്ലാഞ്ഞാൽ എനിക്കൊരുറപ്പില്ലല്ലോ" എന്നറിയിച്ചു. രാജാവ് ഇതുകേട്ട് ഉടനെ തന്റെ മന്ത്രിയായ പുതിയിടത്തിൽ ഉണ്ണ്യാതിരിയെ വരുത്തി മേൽപറഞ്ഞ പ്രകാരം അനുവദിച്ചതായി ഒരു നീട്ടെഴുതിക്കൊണ്ടു വരുവാൻ ആജ്ഞാപിച്ചു. ബുദ്ധിമാനായ മന്ത്രി ഇതു കേട്ടു രാജാവിനോടു സ്വകാര്യമായിട്ട് "ഇതിൽ ?എന്തോ ചതിയുണ്ടെന്നാണ് തോന്നുന്നത്. ഈ ഉണ്ണിക്ക് ഇപ്രകാരം ഒരു പുരയിടം കൊടുക്കാനനുവദിച്ചാൽ വാമന മൂർത്തിക്കു മൂന്നടി ഭൂമി കൊടുത്ത മഹാബലിക്കു പറ്റിയതുപോലെ, പറ്റിയേക്കും. ഈ ഉണ്ണി ഒട്ടും കുറഞ്ഞവനല്ലെന്ന് അദ്ദേഹത്തിന്റെ മുഖലക്ഷണങ്ങൾകൊണ്ടുതന്നെ സ്പഷ്ടമാകുന്നുണ്ട്" എന്നറിയിച്ചു. രാജാവ് മന്ത്രിയുടെ ഉപദേശത്തെ അത്ര സാരമുള്ളതായി ഗണിച്ചില്ല. ഉടനെ മന്ത്രി നീട്ടെഴുതിക്കൊണ്ടുവരികയും രാജാവ് ഒപ്പും മുദ്രയുംവെച്ചു നീട്ട് ഉണ്ണിക്കു കൊടുത്തയയ്ക്കുകയും ചെയ്തു. അതിന്റെ പിറ്റേദിവസം രാവിലെ ആ ബ്രഹ്മചാരി ഒരു ഉടവാളുമായി പുറപ്പെട്ട് അക്കാലത്തു കുമാരനല്ലൂർ പടിഞ്ഞാറ്റുംഭാഗമെന്നു പറഞ്ഞുവന്നിരുന്ന പ്രദേശത്തിനു ചുറ്റും ആ വാളുകളുകൊണ്ട് ഓരോന്ന് വെട്ടിക്കൊണ്ട് ഒരു പ്രദക്ഷിണ മായിട്ടു വന്നു. ഒരു ദിവസം കൊണ്ടു വെട്ടിയെടുക്കാവുന്ന സ്ഥലം എടുത്തുകൊള്ളാനാണല്ലോ തെക്കുംകൂർ രാജാവ് പ്രമാണം കൊടുത്തിരിക്കുന്നത്. അതിനാൽ മേൽപ്പറഞ്ഞ പ്രകാരം വെട്ടിയെടുത്ത ഊര് (ദേശം) ആകയാൽ ആ ദേശത്തിന് 'ഉടവാളൂര്'എന്ന പേരിടുകയും

ചെയ്തു. ഉടവാളൂര് എന്നുള്ളത് കാലക്രമേണ 'കുടമാളൂര്' എന്നായിത്തീർന്നു. ഇപ്പോഴും ആ പ്രദേശത്തിനു കുടമാളൂർ എന്നുതന്നെ പേർ വിളിച്ചു വരുന്നു. പിന്നെ അവിടെ ഒരു ഭവനം പണിയിക്കുകയും ആ പ്രദേശത്തിനു ചുറ്റും ഒരു കോട്ടകെട്ടിക്കുകയും ചെയ്ത് ആ ഉണ്ണി തന്റെ മാതാവോടുകൂടി സ്ഥിരതാമസം അവിടെ ആക്കുകയും ചെയ്തു. ഭടന്മാർ ഓരോ സ്ഥലങ്ങളിൽക്കേറി കൊള്ളചെയ്തു കൊണ്ടുവന്ന അളവറ്റ ധനംകൊണ്ട് അദ്ദേഹത്തിനു സമ്പാദ്യവും ധാരാളമായി. അങ്ങനെ ആ ദേശത്തിന്റെ ആധിപത്യത്തോടും രാജപദവിയോടുംകൂടി ആ ഉണ്ണി സൈന്യസമേതം അവിടെ താമസിച്ചു തുടങ്ങിയ കാലം മുതൽ അദ്ദേഹത്തെ എല്ലാവരും പുളിക്കൽ ച്ചെമ്പകശ്ശേരിയിലെ കൊച്ചുതമ്പുരാൻ എന്നു വിളിച്ചുതുടങ്ങി. അനന്തരം അദ്ദേഹത്തിന്റെ സമാവർത്തനം കഴിയുകയും ഇല്ലപ്പേരിൽ 'പുളിക്കൽ' എന്നുണ്ടായിരുന്നത് ലോപിച്ചു പോവുകയും അദ്ദേഹത്തെ എല്ലാവരും 'ചെമ്പകശ്ശേരിത്തമ്പുരാൻ' എന്നും 'ചെമ്പകശ്ശേരിരാജാവ്' എന്നും പറഞ്ഞുതുടങ്ങുകയും ചെയ്തു. ഇങ്ങനെ ചെമ്പകശ്ശേരിനമ്പൂരി ചെമ്പകശ്ശേരി രാജാവായിത്തീർന്നു.

അനന്തരം ആ ഭടന്മാർ വേമ്പനാട്ടുകായലിന്റെ പടിഞ്ഞാറെക്കര 'വേമ്പനാട്ടു' രാജാവിന്റെ അധീനത്തിലിരുന്ന അമ്പലപ്പുഴനാട്ടുമ്പുറം, ആ രാജാവിനെ ജയിച്ചു കൈവശപ്പെടുത്തുകയും ചെമ്പകശ്ശേരിരാജാവിന്റെ സ്ഥിരതാമസവും രാജധാനിയും അവിടെയാക്കുകയും ചെയ്തു. അതിനാൽ ആ പ്രദേശത്തിനു 'ചെമ്പകശ്ശേരി രാജ്യം' എന്നു നാമം സിദ്ധിച്ചു.

ചെമ്പകശ്ശേരിരാജാവായിത്തീർന്ന ആ നമ്പൂരി വിവാഹം കഴിച്ചു കുടി വെച്ചതു കുടമാളൂർ മഠത്തിൽത്തന്നെയാണ് (ചെമ്പകശ്ശേരി രാജാവിന്റെ ഭവനത്തിനു 'മഠം' എന്നാണു പറഞ്ഞുവന്നിരുന്നത്).എന്നു മാത്രമല്ല (രാജാവിന്റെ താമസം മിക്കപ്പോഴും അമ്പലപ്പുഴയാണെങ്കിലും) അന്തർജ്ജനങ്ങൾ എന്നും കടമാളൂർ തന്നെ താമസിച്ചാൽ മതി എന്ന് ഏർപ്പടു വെയ്ക്കുകയും ചെയ്തു.

പുളിക്കൽച്ചെമ്പകശ്ശേരിനമ്പൂരി കുമാരനല്ലൂർ ക്ഷേത്രത്തിൽ ഒരു ഊരാൺമക്കാരനായിരുന്നു. അദ്ദേഹം തന്റെ ഭടന്മാരെക്കൊണ്ട് കൊള്ളയും ഹിംസയും ചെയ്യിച്ച ഇല്ലങ്ങളിലെ നമ്പൂരിമാരും ആ ക്ഷേത്രത്തിൽ

ഊരാൺമക്കാരനായിരുന്നു. ഊരാൺമക്കാരായ നമ്പൂരിമാരെ അദ്ദേഹം ഇപ്രകാരം ദ്രോഹിക്കുക നിമിത്തം ശേഷമുള്ള ഊരാളരായ നമ്പൂരിമാർ കൂടി ഇദ്ദേഹത്തിന്റെ ഊരാൺമസ്ഥാനം വേണ്ടെന്നു വയ്ക്കുകയും അദ്ദേഹത്തെ മേലാൽ ക്ഷേത്രത്തിൽ കടത്തിക്കൂടാ എന്നു നിശ്ചയിക്കുകയും ചെയ്തു. എന്നുമാത്രവുമല്ല, പുളിക്കൽച്ചെമ്പകശ്ശേരി നമ്പൂരിക്കു കുമാരനല്ലൂർക്ഷേത്രത്തിന്റെ വടക്കെനടയിൽ മതിൽപുറത്ത് മതിലിനോടു ചേർന്ന് ഒരു മഠമുണ്ടായിരുന്നത് ശേഷമുള്ള നമ്പൂരിമാർ തീവയ്പിച്ചു ഭസ്മമാക്കിക്കളയുകയും ചെയ്തു. ആ മഠമിരുന്ന പുരയിടത്തിന് ഇന്നും 'പുളിക്കൽമഠത്തിൽ പുരയിടം' എന്നാണു പേര് പറഞ്ഞുവരുന്നത്. ചെമ്പകശ്ശേരിത്തമ്പുരാൻ ബ്രഹ്മചാരിയായിരുന്ന കാലത്തു കുമാരനല്ലൂർ ക്ഷേത്രത്തിലെ ഊരാൺമക്കാരായ നമ്പൂരിമാരെ ദ്രോഹിക്കുകയാൽ കുമാരനല്ലൂർ ഭഗവതിയുടെ അനിഷ്ടംനിമിത്തം കാലാന്തരത്തിൽ അദ്ദേഹത്തിനു പലവിധത്തിലുള്ള അനർത്ഥങ്ങളുണ്ടായിത്തുടങ്ങി. അനർത്ഥഹേതു ഭഗവതിയുടെ അനിഷ്ടമാണെന്നും അതിനു കുമാരനല്ലൂർ നടയിൽ വിളിച്ചുചൊല്ലിപ്രായശ്ചിത്തം ചെയ്യുകയും ഒരാനയെ നടയ്ക്കിരുത്തുകയും ചെയ്താലല്ലാതെ നിവൃത്തിയുണ്ടാകുന്നതല്ലെന്നും പ്രശ്നക്കാർ വിധിക്കുകയാൽ തമ്പുരാൻ അപ്രകാരം ചെയ്യുന്നതിനായി കുമാരനല്ലൂർ ചെന്നു എങ്കിലും അദ്ദേഹം മതിൽക്കകത്തു കടക്കുന്നതിന് ഊരാൺമക്കാരായ നമ്പൂരിമാർ അനുവദിച്ചില്ല. ഒടുക്കം ചെമ്പകശ്ശേരി ത്തമ്പുരാൻ മതിൽക്കു പുറത്തുനിന്നു പ്രായശ്ചിത്തം ചെയ്യുകയും നടയ്ക്കിരുത്താനായി കൊണ്ടു ചെന്നിരുന്ന ആനയെ ഒരു പൊന്നുന്തലേ ക്കെട്ട് കെട്ടിച്ചു മതിൽക്കകത്തേക്ക് അഴിച്ചുവിടുകയും ചെയ്തിട്ടു കുടമാളൂർക്ക് പോവുകയും ചെയ്തു. ആ തലേക്കെട്ട് ഇന്നും കുമാരനല്ലൂർ ഭണ്ഡാരത്തിലിരിക്കുന്നുണ്ട്. വിഷുവിന് കണിവയ്ക്കാനും ഉത്സവകാല ത്തും അത് പുറത്തെടുത്ത് ഉപയോഗിക്കാറുണ്ട്. അതിൽ 'ചെമ്പകശ്ശേരി വക' എന്നു പേരു വെട്ടിയിട്ടുമുണ്ട്.

ഇപ്രകാരം ആദ്യം അമ്പലപ്പുഴ രാജാവായിത്തീർന്ന മഹാന്റെ സീമന്തപുത്രനായിരുന്നു അമ്പലപ്പുഴെ 'പൂരാടംപിറന്ന തമ്പുരാൻ' എന്നു പ്രസിദ്ധനും സർവജ്ഞനുമായിരുന്ന ഗംഭീരമാനസൻ. അങ്ങനെ നാലോ അഞ്ചോ തലമുറ കഴിഞ്ഞപ്പോഴേക്കും അമ്പഴപ്പുഴരാജ്യം തിരുവിതാംകൂറിലേക്കായി. ഒടുക്കം ആ വംശത്തിൽ ഒരു തമ്പുരാട്ടി മാത്രം ശേഷിക്കുകയും

ആ തമ്പുരാട്ടി പത്തുപതിനഞ്ചു കൊല്ലംമുമ്പേ കുടമാളൂർ മഠത്തിൽവെച്ച് തീപ്പെട്ടുപോവുകയും ചെയ്തു. ഇപ്പോൾ അവിടെയുള്ളവർ 'വേലിയാം കോൽ' എന്നൊരു നമ്പൂരിയുടെ ഇല്ലത്തുനിന്ന് ഇവിടെ ദത്തുകേറിയവരും അവരുടെ സന്താനങ്ങളുമാണ്. അമ്പലപ്പുഴരാജാവിന്റെ സ്ഥാനം ഇപ്പോൾ വഹിച്ചുപോരുന്നത് (ക്ഷേത്രകാര്യങ്ങൾക്കു മാത്രം) തിരുവിതാംകൂർ മഹാരാജാവുതിരുമനസ്സിലെ പ്രതിനിധിയായിട്ടു കുടമാളൂർ തെക്കേടത്തു ഭട്ടതിരിപ്പാടവർകളാണ്.

# 2. കോട്ടയത്തുരാജാവ്

കോട്ടയത്തുരാജകുടുംബം ബ്രിട്ടീഷുമലബാറിന്റെ വടക്കേ അറ്റത്തുള്ള താലൂക്കുകളിൽ ഒന്നായ കോട്ടയം താലൂക്കിലാകുന്നു. ഈ കുടുംബത്തിലുള്ള സ്ത്രീപുരുഷന്മാർ യഥാകാലം വിദ്യാഭ്യാസം ചെയ്തു കൊണ്ടിരുന്നതിനാൽ മുൻകാലങ്ങളിൽ അവിടെ വിദ്വാന്മാരല്ലാതെ ഉണ്ടായിരിക്ക പതിവില്ല. എങ്കിലും ഒരുകാലത്ത് ആ രാജകുടുംബത്തിൽ കേവലം മന്ദബുദ്ധിയായ ഒരു രാജകുമാരൻ അഭൂതപൂർവ്വമായി സംഭവിക്കുന്നതിനിടയായി. അദ്ദേഹത്തിന്റെ ചരിത്രത്തെക്കുറിച്ചാണ് കുറഞ്ഞൊന്ന് ഇവിടെ പ്രസ്താവിക്കാൻ പോകുന്നത്.

അക്കാലത്ത് ആ രാജകുടുംബത്തിൽ രാജാധിപത്യം ഉണ്ടായിരുന്നതിനാലും വേറെ പുരുഷന്മാർ അവിടെ ഇദ്ദേഹത്തെക്കാൽ മൂത്തവരായി ഇല്ലാതെയിരുന്നതുകൊണ്ടും ഈ രാജകുമാരനെ ബാല്യ കാലത്തിൽ സാധാരണയായി അധികം താല്പര്യത്തോടുകൂടി വിദ്യാഭ്യാസം ചെയ്യിച്ചു എങ്കിലും തന്നിമിത്തം യാതൊരു ഫലവുമുണ്ടാ യില്ല. രാജ്യഭാരം വഹിക്കേണ്ട ചുമതലക്കാരനായ നമ്മുടെ കഥാനായകൻ കേവലം മൃഗപ്രായമായിത്തന്നെ വളർന്നുവന്നു. അത്യന്തം വിദുഷിയായ ഒരു രാജ്ഞിയുടെ പുത്രനും ആ മാതാവിനാൽ യഥോചിതം വളർത്തപ്പെട്ടയാളും സകലശാസ്ത്രപാരംഗതന്മാരായ പണ്ഡിതവര്യന്മാരാൽ യഥാകാലം അതിശ്രദ്ധയോടുകൂടി ശിക്ഷിക്കപ്പെട്ടയാളുമായ ഈ രാജ കുമാരൻ, മന്ദബുദ്ധികളെ എത്രതന്നെ ജാഗ്രതയോടുകൂടി വിദ്യാഭ്യാസം ചെയ്യിച്ചാലും യാതൊരു പ്രയോജനവും ഉണ്ടാകുന്നതല്ലെന്നുള്ളതിലേയ്ക്ക് നല്ലൊരു ദൃഷ്ടാന്തമായിരുന്നു.

ഈ രാജകുമാരന് ഏകദേശം പതിനാറു വയസ്സു പ്രായമായ സമയം അയൽരാജ്യാധിപനായ അന്നത്തെ കോഴിക്കോട്ട് സാമൂതിരിപ്പാടുതമ്പുരാൻ തീപ്പെട്ടു. ഈ രണ്ടു രാജകുടുംബാംഗങ്ങളും തമ്മിൽ മുമ്പിനാലെ വളരെ ബന്ധുത്വത്തോടുകൂടിയ സ്ഥിതിയാകയാൽ ഇങ്ങനെയുള്ള അവസരങ്ങളിൽ അടിയന്തിരം അന്വേഷിക്കാനായി പരസ്പരം പോവുക പതിവുണ്ട്. അങ്ങനെ പോവുകയോ വരികയോ ചെയ്താൽ രണ്ടു സ്ഥലത്തുള്ള രാജാക്കന്മാരും നല്ല വ്യുത്പന്നന്മാരായിരിക്കുന്നതിനാൽ അവരുടെ പരസ്പരസംഭാഷണം ഗീർവാണഭാഷയിലാണ് പതിവ്. അതിനാൽ

സാമൂതിരിപ്പാടുതമ്പുരാൻ തീപ്പെട്ടുപോയി എന്നുള്ള വർത്തമാനം കേട്ടപ്പോഴേക്കും ഈ രാജകുമാരന്റെ അമ്മയായ രാജ്ഞിക്ക് അപരിമിതമായ മനസ്താപം സംഭവിച്ചു. സാമൂതിരിപ്പാട് തീപ്പെട്ടിരിക്കുന്ന സ്ഥിതിക്ക് അടിയന്തിരം അന്വേഷിക്കുന്നതിന് കീഴ്മര്യാദപ്രകാരം ഒരാൾ പോകാതെയിരുന്നാൽ അത് ലൗകികത്തിനും വേഴ്ചയുടെ സ്ഥിതിക്കും വളരെ പോരാത്തതാണ്. പോവുകയെന്നുവെച്ചാൽ ഏകദേശം പുരുഷപ്രായം തികഞ്ഞിട്ട് ഈ മൂഢാഗ്രേസരനായ കുമാരനല്ലാതെ ആരുമില്ലതാനും. ഇയ്യാൾ അവിടെ ചെന്നാൽ വല്ലതുമൊരു വാക്ക് ഗീർവാണത്തിൽ സംസാരിക്കണമെങ്കിൽ അറിഞ്ഞുകൂടാ. അവർ വല്ലതും പറഞ്ഞെങ്കിൽ അതു മനസ്സിലാവുകയുമില്ല. ഈശ്വരാ! ഞാൻ എന്താണു വേണ്ടത്? വലിയ കഷ്ടമായിത്തീർന്നുവല്ലോ എന്നിങ്ങനെ വിചാരിച്ചു രാജ്ഞി വ്യസനിച്ചു. ഒടുക്കം ഒരു വാക്ക് ചോദിച്ചാൽ മതിയെന്നും പിന്നെ വേണ്ടുന്നതൊക്കെ പറയുന്നതിനു നല്ല വിദ്വാന്മാരായ ചില ആളുകളെ കൂടെ അയയ്ക്കാമെന്നും രാജകുമാരൻ ഗാംഭീര്യം നടിച്ചിരുന്നുകൊള്ളട്ടെ എന്നും മറ്റും തീർച്ചപ്പെടുത്തി. അപ്പോൾ തന്റെ പുത്രനെ അടുക്കൽ ഇരുത്തി കോഴിക്കോട്ടു ചെന്നാൽ ചോദിക്കേണ്ടതായ "മയാ കിം കർത്തവ്യം" എന്ന ഒരു വാക്യം ഉരുവിടുവിച്ചുതുടങ്ങി. അങ്ങനെ മൂന്ന് അഹോരാത്രം ഉരുവിട്ടപ്പോഴേക്കും അതു രാജകുമാരന് ഒരു വിധം പാഠമായി. പിന്നെയും അധികം താമസിച്ചാൽ പുല കഴിയുന്നതിനു മുമ്പായി അവിടെ ചെന്നു കാണുന്നതിനു ദിവസം മതിയാകാതെ ഇരുന്നതിനാൽ അവിടെ എത്തുന്നതുവരെ ഈ വാക്യം ഉരുവിട്ടു കൊള്ളുന്നതിന് തന്റെ പുത്രനോടും ശേഷം വേണ്ടുന്ന കാര്യങ്ങളെല്ലാം മറ്റു ചുല വിദ്വാന്മാരോടും പറഞ്ഞുറപ്പിച്ച് രാജ്ഞി യാത്ര അയയ്ക്കുകയും ചെയ്തു.

പരിവാരസമേതം രാജകുമാരനെയും കൊണ്ട് അതിവിദ്വാന്മാരായ ചില യോഗ്യന്മാർ പുറപ്പെട്ടു. കോഴിക്കോട്ടെത്തുന്നതുവരെ ഇവർ ഈ വാക്യം ഇടവിടാതെ പറഞ്ഞുകൊടുക്കുകയും രാജകുമാരൻ ഉരുവിടുകയും ചെയ്തു. അവിടെ എത്തിയ ഉടൻ തന്നെ സാമൂതിരിസ്ഥാനം ഏറ്റു നാടുവാഴാനിരിക്കുന്ന ആളായ ഇളംകൂറു രാജാവ് വന്ന് യഥോചിതം എതിരേറ്റുകൊണ്ടുപോയി സൽക്കരിച്ചിരുത്തി. ഉടനെ രാജകുമാരൻ തന്റെ അമ്മ ഉപദേശിച്ചിരുന്നതും താൻ അതുവരെ ഉരുവിട്ടുകൊണ്ടിരുന്നതുമായ

ആ വാക്യം പോലും ശരിയായി പറയാൻ കഴിയാതെ "മയ കിം കർത്തവ്യം" എന്നു ചോദിച്ചു. രാജകുമാരൻ മയാ എന്നുള്ളതിന്റെ ദീർഘം കൂടാതെ അബദ്ധമായി പറഞ്ഞതുകൊണ്ട് ഇദ്ദേഹം ഒരു മൂഢനാണെന്നും മയാ (എന്നാൽ) കിം (എന്ത്) കർത്തവ്യം (ചെയ്യപ്പെടേണ്ടത്) എന്നാണ് ഇദ്ദേഹത്തിന്റെ ചോദ്യത്തിന്റെ താല്പര്യമെന്നും മനസ്സിലാവുകയാൽ കോഴിക്കോട്ട് രാജാവ് പരിഹാസമായിട്ട് "ദീർഘോച്ചാരണം കർത്തവ്യം" എന്നു മറുപടി പറഞ്ഞു. ബന്ധുക്കളായിട്ടുള്ളവർ അടിയന്തിരം അന്വേഷിക്കാനായി ചെല്ലുന്ന സമയം "ഞാനിപ്പോൾ ഇവിടെ എന്തു സഹായമാണ് ചെയ്യേണ്ടത്? ആവശ്യമുള്ളതിനെ പറഞ്ഞാൽ എന്തും ചെയ്യാൻ തയ്യാറാണ്" എന്നു വേണമല്ലോ പറയാൻ എന്നു വിചാരിച്ചാണ് രാജ്ഞി ആ അർത്ഥം വരത്തക്കതായ ഈ ചെറിയ വാക്യം പഠിപ്പിച്ചുവിട്ടത്. പക്ഷേ, അതിങ്ങനെ പരിണമിച്ചു.

കോഴിക്കോട്ടുരാജാവിന്റെ പരിഹാസവചനം കേട്ട് കൂടെയുണ്ടായിരുന്ന വിദ്വാന്മാർ വളരെ ലജ്ജിച്ച് രാജകുമാരനെയും കൂട്ടിക്കൊണ്ടു തിരിച്ചുപോന്നു കോട്ടയത്തെത്തി വിവരം രാജ്ഞിയെ അറിയിച്ചു. ഇതുകേട്ടപ്പോൾ രാജ്ഞിക്കുണ്ടായ വ്യസനവും ലജ്ജയും ഇത്രമാത്രമാണെന്നു പറയേണ്ടതില്ലല്ലോ. ഞാനെന്താണ് ചെയ്യേണ്ടതെന്നു ചോദിച്ചതിന് താൻ ദീർഘംകൂട്ടി ഉച്ചരിച്ചാൽ മതി എന്നുള്ള ആ മറുപടി എത്രയോ ഹാസ്യസൂചകമായിരിക്കുന്നു. ഇതിലധികം അവമാനം ഇനി ഈ വംശത്തിലുള്ളവർക്ക് സിദ്ധിച്ചിട്ടില്ല. ഇപ്പോൾ ഈ കുമാരൻ നിമിത്തമാണല്ലോ ഇതിനു സംഗതിയായത്. ഇങ്ങനെയുള്ള പുത്രൻ ഉണ്ടായിരുന്നിട്ടു യാതൊരു പ്രയോജനവുമില്ല എന്നിങ്ങനെ വിചാചിച്ച് വ്യസനാകുലയായ രാജ്ഞി തന്റെ പുത്രനെ പിടിച്ചുകെട്ടി കുമാരധാരയിൽ കൊണ്ടുപോയി ഇടുന്നതിന് ഉടനെ രാജഭടന്മാർക്കു കല്പന കൊടുത്തു. അവർ തൽക്ഷണം അപ്രകാരം ചെയ്കയും ചെയ്തു.

കുമാരധാര എന്നു പറയുന്നത് കോട്ടയത്തു തന്നെയുള്ള ഒരു അരുവിയുടെ വെള്ളച്ചാട്ടമുള്ള പുണ്യസ്ഥലത്തിന്റെ പേരാണ്. അവിടെ ഒരു മലയുടെ മുകളിൽ നിന്നും തുമ്പിക്കൈവണ്ണത്തിൽ സദാ, യാതൊരു പ്രതിബന്ധവും കൂടാതെ, ഒരു വെള്ളച്ചാട്ടമുണ്ട്. അതിന്റെ ഉദ്ഭവസ്ഥാനത്തുനിന്ന് ഉദ്ദേശം പതിറ്റാൽ താഴ്ചയിലാണ് അത് ചെന്നു വീഴുന്നത്. അവിടെ മാത്രനേരം കിടന്നാൽ ഏതു പ്രാണിയും മരംപോലെ

ആയിപ്പോകും. നേരത്തോടു നേരം അവിടെ കിടന്നിട്ട് മരിക്കാതെ ജീവിച്ചു കേറുന്നതിന് സംഗതിയായാൽ എത്ര മൂഢനായ മനുഷ്യനും അതി വിദ്വാനും ഒരു നല്ല കവിയുമായിത്തീരും. അങ്ങനെയാണ് ആ സ്ഥല ത്തിന്റെ മാഹാത്മ്യം. പക്ഷേ, നാഴിക തികച്ചു കിടന്നാൽ ഏതൊരുത്ത നായാലും മരിച്ചുപോകുമെന്നുള്ളതും തീർച്ചയാണ്.

നമ്മുടെ കഥാനായകനായ രാജകുമാരനെ കുമാരധാരയിൽ കെട്ടിയിട്ടതിന്റെ പിറ്റേദിവസം ആ സമയത്തു ചെന്നെടുത്തു നോക്കിയ പ്പോൾ അദ്ദേഹം ദേഹം ആസകലം മരവിച്ചു മിണ്ടാൻപോലും വഹിയാതെ നിശ്ചേഷ്ടനായിരുന്നു എങ്കിലും ശ്വാസം പോയിട്ടില്ലെന്ന് അറികയാൽ രാജഭടന്മാർ എടുത്തു തൽക്ഷണം രാജ്ഞിയുടെ അടുക്കൽ കൊണ്ടു ചെന്നു. ഉടനെ രാജ്ഞിയുടെ കല്പനപ്രകാരം അദ്ദേഹത്തിന്റെ തണുപ്പു മാറ്റുന്നതിനു തക്കതായ പ്രതിവിധികൾ ചെയ്തുതുടങ്ങി, എന്തിനു വളരെ പറയുന്നു. കുറച്ചു സമയം തികഞ്ഞപ്പോഴേക്കും രാജകുമാരനു പൂർണ്ണ മായും സുഖം സിദ്ധിച്ചു. അതോടുകൂടി ബുദ്ധിയുടെ മാന്ദ്യവും തീർന്നു. അക്ഷരജ്ഞാനംപോലും ഇല്ലാത്ത അദ്ദേഹത്തിനു ബോധം വീണ് നാക്കെടുത്തു സംസാരിക്കാറായപ്പോൾ അദ്ദേഹത്തിന്റെ വചനനദികൾ അമൃതിനെ അതിശയിപ്പിക്കുന്ന മാധുര്യത്തോടുകൂടി കവിതാരൂപേണ പ്രവഹിച്ചുതുടങ്ങി. അപ്പോൾ മാതാവായ രാജ്ഞിക്കും മറ്റുള്ള സകല ജനങ്ങൾക്കും ഉണ്ടായ സന്തോഷവും അത്ഭുതവും ഒക്കെ എന്തു പറയുന്നു!

പിന്നെ അതിയോഗ്യനായ ഒരു ശാസ്ത്രികൾ ആ രാജകുമാരനെ യഥാക്രമം വിദ്യാഭ്യാസം ചെയ്യിക്കുകയും കുറഞ്ഞൊരു കാലംകൊണ്ട് അദ്ദേഹം സകലശാസ്ത്ര പാരദൃശ്വാവും ഒരു പ്രസിദ്ധ കവിയുമായി ത്തീരുകയും ചെയ്തു. ഇദ്ദേഹമാണ് കോട്ടയം കഥകൾ എന്നു പ്രസിദ്ധമായ നാലാട്ടക്കഥകളുടെ നിർമ്മാതാവ്.

മന്ദോത്കണ്ഠാഃ കൃതാസ്തേന ഗുണാധികതയാ ഗുരൗ
ഫലേന സഹകാരസ്യ പുഷ്പോദ്ഗമ ഇവ പ്രജാഃ

എന്നു പറഞ്ഞതുപോലെ കോട്ടയത്തു രാജകുടുംബത്തിൽ അതിനുമുമ്പ് ഉണ്ടായിരുന്ന രാജാക്കൻമാരെയെല്ലാരെയുംകാൾ കീർത്തി

യോടും പ്രതാപത്തോടുംകൂടി വേണ്ടുംവണ്ണം രാജ്യപരിപാലനവും ചെയ്ത് ഇദ്ദേഹം സുഖമാകുംവണ്ണം വസിച്ചു. ഈ കോട്ടയത്തു തമ്പുരാൻ ഒറ്റശ്ലോകങ്ങളായിട്ടും മറ്റും അനേകം കൃതികൾ ഉണ്ടാക്കീട്ടുണ്ടെങ്കിലും മേൽപ്പറഞ്ഞ നാലാട്ടക്കഥകളോളം പ്രസിദ്ധിയും പ്രചാരവും മറ്റൊന്നിനുമില്ല.

ഇദ്ദേഹം ഒന്നാമതുണ്ടാക്കിയ ആട്ടക്കഥ ബകവധമാണ്. ഇത് ഉണ്ടാക്കിത്തീർത്ത ഉടനെ ഗുരുനാഥനെ കാണിച്ചു. അപ്പോൾ അദ്ദേഹം മുഴുവൻ വായിച്ചു നോക്കീട്ട് "ഇതു സ്ത്രീകൾക്കു കൈകൊട്ടിക്കളിക്ക് വളരെ നന്നായിരിക്കുന്നു" എന്നു പറഞ്ഞു. ഇതുകേട്ടപ്പോൾ തന്റെ കവിതയ്ക്കു ഗാംഭീര്യവും അർത്ഥപുഷ്ടിയും മതിയായില്ലെന്നാണ് ഗുരുനാഥന്റെ അഭിപ്രായമെന്നു തമ്പുരാനു മനസ്സിലായി. ഇനി അങ്ങനെ പോരാ എന്നു വിചാരിച്ച് പിന്നെ ഉണ്ടാക്കിയതാണ് "കിർമ്മീരവധം". അതും തീർന്ന ഉടനെ ഗുരുനാഥനെ കാണിച്ചു. ഗുരുനാഥൻ അതു നോക്കീട്ട് ഇതു മുമ്പിലത്തെപ്പോലെയല്ല. ഒരു വ്യാഖ്യാനം കൂടെ വേണം. എന്നാൽ പഠിക്കുന്നവർക്ക് വ്യുത്പത്തിയുണ്ടാകാൻ നല്ലതാണ് എന്നു പറഞ്ഞു. ഈ വാക്കിന്റെ സാരം കാഠിന്യം അധികമായിപ്പോയി എന്നാണല്ലോ. അദ്യത്തേതിനു പോരാതെയും പോയി. ഇതിന് അധികമായി. എന്നാൽ ഇനി ഇടമട്ടിലൊന്ന് ഉണ്ടാക്കിനോക്കാം എന്നു വിചാരിച്ച് മൂന്നാമത് അദ്ദേഹം ഉണ്ടാക്കിയതാണ് "കല്യാണസൗഗന്ധികം" ആട്ടകഥ.

അതു ഗുരുനാഥൻ കണ്ടിട്ട് "കഥ ഇതായതുകൊണ്ട് കവി ഒരു സ്ത്രീജിതനാണെന്നു ജനങ്ങൾ പറയും" എന്നു പറഞ്ഞു. പാഞ്ചാലിയുടെ വാക്കു കേട്ടു ഭീമസേനൻ കല്യാണസൗഗന്ധികം കൊണ്ടുവരാൻ പോയ കഥയായതുകൊണ്ടാണല്ലോ ഇങ്ങനെ പറഞ്ഞത്. എന്നാൽ ഇനി ഉർവ്വശിയുടെ അപേക്ഷയെ അർജുനൻ നിരാകരിച്ച കഥ ആയിക്കളയാം എന്നു വിചാരിച്ചു തമ്പുരാൻ നാലാമത് "നിവാതകവചകാലകേയവധം" കഥയുണ്ടാക്കിക്കാണിച്ചു. അപ്പോൾ ഗുരുനാഥൻ "അത് ആട്ടക്കാർക്ക് ആടാൻ കൊള്ളാം. ആട്ടം കണ്ടു കൊണ്ടിരിക്കുമ്പോൾ മുറുക്കുള്ളവർക്കു മുറുക്കാനും മൂത്രമൊഴിക്കാൻ പെകേണ്ടവർക്ക് അതിനും സമയം വേണമല്ലോ. എന്നു വിചാരിച്ചിട്ടായിരിക്കും വജ്രബാഹുവജ്രകേതുക്കളെക്കൂടെ സൃഷ്ടിച്ചത്" എന്നു പറഞ്ഞു. ഇതു കേട്ടപ്പോൾ ഈ കവിത

ഗുരുനാഥനെ നന്നേ ബോധിച്ചു എന്നു മനസ്സിലാകയാൽ തമ്പുരാനു വളരെ സന്തോഷമുണ്ടായി.

കല്യാണസൗഗന്ധികം ആട്ടകഥയിൽ "പഞ്ചസായകനിലയേ" എന്നുള്ളത് അബദ്ധപ്രയോഗമാണെന്നു ഗുരുനാഥൻ പറയുകയും എന്നാൽ അത് അവിടുന്നു തന്നെ മാറ്റിതരണമെന്നു തമ്പുരാൻ അപേക്ഷിക്കുകയും ഗുരുനാഥൻ വളരെക്കാലം വിചാരിച്ചിട്ടും അത്രയും ഭംഗിയുള്ള ഒരു പദം അതിനു പകരം അവിടെ ചേർക്കാൻ കഴിയായ്കയാൽ ഒടുക്കം അതുതന്നെ മതിയെന്നു സമ്മതിക്കുകയും ചെയ്തതായി കേട്ടിട്ടുണ്ട്. പിന്നെ "ബകവധം" ആട്ടകഥയിൽ "കാടേ ഗതി നമുക്ക്" എന്നുള്ള പ്രയോഗത്തിൽ അറം വരികയാലാണ് ടിപ്പുസുൽത്താനെ ഭയപ്പെട്ടു നാടുവിട്ടു കാടുകേറുന്നതിനും രാജ്യം കൈവിട്ടുപോകുന്നതിനും സംഗതി യായതെന്നും കേൾവിയുണ്ട്. ഇങ്ങനെ തമ്പുരാനെപ്പറ്റി അനേകം സംഗതി കൾ പറയാനുണ്ട്. വിസ്തരഭയത്താൽ ചുരുക്കുന്നു.

പ്രസിദ്ധനായ കോട്ടയത്തു തമ്പുരാൻ മഹാകവിയായ മേൽപ്പത്തൂർ നാരായണഭട്ടതിരിയുടെ കാലത്തു ജീവിച്ചിരുന്നതായി പറയപ്പെടുന്നു. അതിനാൽ ഇദ്ദേഹത്തിന്റെ ജീവിതകാലം കഴിഞ്ഞിട്ട് ഇപ്പോൾ മുന്നൂറ്റിച്ചില്വാനം സംവത്സരത്തിൽ അധികമായിട്ടില്ലെന്ന് തെളിവാകുന്നു.

രാജാധിപത്യം ഇല്ലെങ്കിലും കോട്ടയത്തു രാജകുടുംബവംശക്കാർ ഇന്നും ഉണ്ട്. ബ്രിട്ടീഷ് ഗവർമ്മേണ്ടിൽനിന്ന് മാലിഖാനും പറ്റി പൂർവ്വസ്ഥാനമായ കോട്ടയത്തുതന്നെ താമസിച്ചുവരുന്നു.

## 3. മഹാഭാഷ്യം

അനന്താംശജാതനായ സാക്ഷാൽ പതഞ്ജലിമഹർഷി വ്യാകരണ മഹാഭാഷ്യമുണ്ടാക്കി തന്റെ ആയിരം ശിഷ്യന്മാമാരെയും അടുക്കലെത്തി പറഞ്ഞുകൊടുത്തു പഠിപ്പിച്ച്, ഉരുവിടുവിച്ചുകൊണ്ടിരിക്കുമ്പോൾ ആ ശിഷ്യൻമാരിൽ ഒരാൾ അനുവാദം കൂടാതെ എണീറ്റു പാഠശാലയിൽ നിന്നും പുറത്തേക്കു പോയി. ശിഷ്യന്റെ ഈ ദുസ്സ്വാതന്ത്ര്യപ്രവൃത്തി മഹർഷിക്ക് ഒട്ടും രസിച്ചില്ല. അതിനാൽ അദ്ദേഹത്തിന്റെ ഹൃദയത്തിൽ പെട്ടെന്നു കോപാഗ്നി ജ്വലിച്ചു. അദ്ദേഹം കോപത്തോടുകൂടി കണ്ണുകൾ മിഴിച്ചു ഒന്നു നോക്കി. സമീപത്തിരുന്ന ശിഷ്യൻമാരെല്ലാം അദ്ദേഹത്തിന്റെ കോപാഗ്നിയിൽ ഭസ്മാവശേഷന്മാരായി ഭവിച്ചു. തന്റെ പ്രിയശിഷ്യൻമാരെല്ലാം നശിച്ചുപോയതിനെക്കുറിച്ചു ശുദ്ധാത്മാവായ തപോധനന്റെ ഹൃദയത്തിൽ പെട്ടെന്ന് അപാരമായ പശ്ചാത്താപമുണ്ടായി. ജനോപകാരാർത്ഥം താനുണ്ടാക്കിയ മഹാഭാഷ്യമെല്ലാം ഗ്രഹിച്ചവരായ ശിഷ്യൻമാരെല്ലാവരും നശിച്ചുപോയല്ലോ എന്നു വിചാരിച്ചു മഹർഷി വിഷാദിച്ചുകൊണ്ടിരിക്കുമ്പോൾ മുമ്പു പുറത്തേക്കിറങ്ങിയപ്പോയ ശിഷ്യൻ വിവരമറിഞ്ഞ് അദ്ദേഹത്തിന്റെ അടുക്കൽ വന്ന്, "അല്ലയോ സ്വാമിൻ! അവിടുന്ന് ഒട്ടും വിഷാദിക്കേണ്ട. അവിടേക്കു ശിഷ്യനായിട്ടു ഞാനുണ്ടല്ലോ. മഹാഭാഷ്യം മുഴുവനും എനിക്കു ഹൃദിസ്ഥമായിട്ടുണ്ട്. ഞാനതിനെ ജനോപകാരാർത്ഥം ശിഷ്യപരമ്പരയാ പ്രചരിപ്പിച്ചുകൊള്ളാം" എന്നു പറഞ്ഞു. അപ്പോൾ മഹർഷിയുടെ മനസ്സിൽ വീണ്ടും കോപാഗ്നി ജ്വലിക്കയാൽ "എടാ ദ്രോഹി നീ നിമിത്തമല്ലേ എന്റെ പ്രിയ ശിഷ്യന്മാരെല്ലാം നശിച്ചുപോയത്? അതിനാൽ നീയും ഭസ്മമായിപ്പോകട്ടെ" എന്ന് ആ ശിഷ്യനേയും ശപിച്ചു ഭസ്മമാക്കി. പിന്നെയും മഹർഷിക്കു വലിയ വിഷാദമായി. ശുദ്ധാത്മാക്കൾക്കു കോപവും പശ്ചാത്താപവും പെട്ടെന്നുണ്ടാകുമല്ലോ.

മഹർഷി പിന്നെയും അങ്ങനെ വിഷാദിച്ചുകൊണ്ടിരിക്കുമ്പോൾ ഒരു ഗന്ധർവൻ അദ്ദേഹത്തിന്റെ അടുക്കൽ വന്ന് "അല്ലയോ ഭഗവാനേ! അവിടുന്ന് ഒട്ടും വിഷാദിക്കേണ്ട. അവിടേക്കു പ്രിയശിഷ്യനായിട്ട് ഈ ഞാനുണ്ട്. ഞാനൊരു ഗന്ധർവനാണ്. ഞാൻ വളരെക്കാലമായി ഈ ആശ്രമസമീപത്തിങ്കൽ നിൽക്കുന്ന അശ്വത്ഥവൃക്ഷത്തിന്മേലിരുന്നിരുന്നു.

അവിടുന്നു മഹാഭാഷ്യം ശിഷ്യൻമാർക്കു ചൊല്ലിക്കൊടുക്കുന്നതു കേട്ടുകേട്ട് അതെല്ലാം ഞാൻ ഗ്രഹിച്ചിരിക്കുന്നു. അതിനാൽ എന്നെ അവിടുന്ന് ഒരു ശിഷ്യനായി സ്വീകരിച്ചുകൊണ്ടാലും" എന്നു പറഞ്ഞു. അപ്പോൾ പിന്നെയും മഹർഷിക്കു കോപമാണുണ്ടായത്. നീ എന്റെ മനസ്സു കൂടാതെയും ഞാൻ ഉപദേശിക്കാതെയും എന്റെ ഭാഷ്യം ഒളിച്ചിരുന്ന് ഗ്രഹിച്ചതിനാൽ നീയൊരു ബ്രാഹ്മരാക്ഷസനായിപ്പോകട്ടെ" എന്നു മഹർഷി ആ ഗന്ധർവ്വനെ ശപിച്ചു. ഇതു കേട്ടപ്പോൾ ഗന്ധർവൻ ഏറ്റവും പരവശനായിത്തീരുകയാൽ വിനയസമേതം മഹർഷിയുടെ കാൽക്കൽ വീണു നമസ്കരിച്ചിട്ടു ശാപമോക്ഷത്തിനായി അപേക്ഷിച്ചു. ശുദ്ധഹൃദയ നായ മഹർഷി ഉടനെ പ്രസാദിച്ച്, "നീ എന്റെ ഭാഷ്യം അതു ഗ്രഹിക്കാൻ യോഗ്യതയുള്ള ഒരാൾക്ക് ഉപദേശിച്ചുകൊടുക്കണം. ഭാഷ്യം മുഴുവനും ഉപദേശിച്ചുകഴിയുമ്പോൾ നീ ശാപമുക്തനായി നിജസ്ഥിതി പ്രാപിക്കും" എന്നു പറഞ്ഞു ഗന്ധർവനെ അനുഗ്രഹിച്ചു. ബ്രാഹ്മരാക്ഷസ നായ ഗന്ധർവൻ വീണ്ടും മഹർഷിയെ വന്ദിച്ചിട്ട് അവിടെ നിന്നു പോയി യഥാപൂർവം ആലിന്റെ മുകളിൽച്ചെന്ന് ഇരിപ്പായി. ഭാഷ്യം ഗ്രഹിക്കുന്ന തിനു തക്ക യോഗ്യതയുള്ളവർക്കു വേണമല്ലോ അതുപദേശിച്ചു കൊടുക്കാൻ എന്നു വിചാരിച്ച് ആ ബ്രാഹ്മരാക്ഷസൻ അതിലെ കടന്നു പോകുന്ന ബ്രാഹ്മണൻമാരെ ഒക്കെ വിളിച്ച് അവരുടെ യോഗ്യതയെ പരീക്ഷിച്ചുകൊണ്ടിരുന്നു.

ബ്രഹ്മരാക്ഷസന്റെ പരീക്ഷ എങ്ങനെയെന്നാൽ, തന്റെ അടുക്കൽ വരുന്നവരോടു "പചേർന്നിഷ്ഠായാം കിം രൂപം" എന്നൊരു ചോദ്യം ചോദിക്കും. അതിനു ശരിയായ ഉത്തരം പറയാത്തവരെ അവൻ പിടിച്ചു ഭക്ഷിക്കുകയും ചെയ്യും. ഇങ്ങനെയാണ് ഏർപ്പാട്. ഈ ചോദ്യത്തിനു "പക്തം" എന്നും മറ്റു ചില അബദ്ധങ്ങളായ ഉത്തരങ്ങളല്ലാതെ ശരിയായി ആരും പറയായ്കയാൽ ആ ബ്രഹ്മരാക്ഷസൻ അസംഖ്യം മഹാ ബ്രാഹ്മണരെ പിടിച്ചു ഭക്ഷിച്ചു. അങ്ങനെ വളരെക്കാലം കഴിഞ്ഞു.

അങ്ങനെയിരിക്കുന്ന കാലത്ത് ഒരു ദിവസം സർവാശാസ്ത്ര പാരംഗതനും വേദജ്ഞനും വേദാന്തിയും യോഗശാസ്ത്രവാരാശിയും വിരക്തനുമായ ഒരു ബ്രാഹ്മണശ്രേഷ്ഠൻ അതിലേ വന്നു. അദ്ദേഹം സംന്യസിക്കണമെന്നു നിശ്ചയിച്ചു തനിക്കു ക്രമസംന്യാസം തരുന്നതിനും തന്റെ ഗുരുവായി സ്വീകരിക്കുന്നതിനും തക്ക യോഗ്യതയുള്ള ഒരാളെ

കണ്ടുകിട്ടുന്നതിനായി അന്വേഷിച്ചു നടക്കുകയായിരുന്നു. ആ ബ്രാഹ്മണ നെയും കണ്ടയുടനെ ബ്രഹ്മരാക്ഷസൻ തന്റെ അടുക്കൽ വിളിച്ചു മേൽപ്പറഞ്ഞ ചോദ്യം ചോദിച്ചു. അദ്ദേഹം "പക്വം" എന്ന് ഉത്തരം പറഞ്ഞു. ഇതു കേട്ടപ്പോൾ ബ്രാഹ്മണനു മഹാഭാഷ്യം ഗ്രഹിക്കാൻ തക്ക യോഗ്യത യുണ്ടെന്നു നിശ്ചയിച്ച് ബ്രാഹ്മരാക്ഷസൻ അദ്ദേഹത്തിന് ഉപദേശിച്ചു കൊടുക്കാനാരംഭിച്ചു. ബ്രഷ്മരാക്ഷസൻ ആലിൻമേലും ബ്രാഹ്മണൻ ആൽത്തറയിലുമിരുന്നു. ആദ്യംതന്നെ ബ്രഹ്മരാക്ഷസൻ ബ്രാഹ്മണനു വിശപ്പും ദാഹവും ഉറക്കവും വരാതെയിരിക്കാനായി ഒരു ദിവ്യൗഷധം കൊടുത്തു സേവിപ്പിച്ചിട്ടാണ് ഭാഷ്യം ഉപദേശിക്കാൻ തുടങ്ങിയത്. ബ്രഹ്മരാക്ഷസൻ ആ ആലിന്റെ ഇലപറിച്ചു ഭാഷ്യം കുറേശ്ശ എഴുതി കൊടുക്കുകയും ബ്രാഹ്മണൻ അതു നോക്കി ധരിക്കുകയുമായിട്ടാണ് പഠിപ്പിക്കുകയും പഠിക്കുകയും ചെയ്തത്. ബ്രഹ്മരാക്ഷസൻ എഴുതിയിടു ന്നത് ബ്രാഹ്മണൻ നോക്കി ധരിച്ചുകഴിഞ്ഞാൽ പിന്നെയും ബ്രഹ്മരാക്ഷസൻ എഴുതിയിട്ടുകൊടുക്കും. ഇങ്ങനെ ആറു മാസക്കാലം കഴിഞ്ഞപ്പോൾ മഹാഭാഷ്യം മുഴുവനും ഉപദേശിക്കുകയും ബ്രാഹ്മണൻ ധരിക്കുകയും കഴിഞ്ഞു. അപ്പോൾ ബ്രഹ്മരാക്ഷസൻ ശാപമുക്തനായി പൂർവസ്ഥിതിയിൽ ഗന്ധർവത്വത്തെ പ്രാപിക്കുകയും ചെയ്തു. ഉടനെ ബ്രാഹ്മണൻ തന്റെ ഗുരുവായ ഗന്ധർവനെ വന്ദിച്ചു യാത്രയും പറഞ്ഞ് അവിടെനിന്ന് യാത്രയായി. അപ്പോൾ ആ ഗന്ധർവൻ തന്റെ പ്രിയശിഷ്യനായ ബ്രാഹ്മണനെ വീണ്ടും വണ്ണം അനുഗ്രഹിച്ചിട്ട് "അല്ലയോ ബ്രാഹ്മണോത്തമ! അങ്ങേക്കു ക്ഷുൽപിപാസകളുടേയും നിദ്രയുടെയും ബാധ ഉണ്ടാകാതിരി ക്കാനായി ഞാൻ തന്ന ആ ദിവ്യൗഷധത്തിന്റെ ശക്തി അങ്ങേക്കു ജലസ്പർശമുണ്ടായാൽ നശിച്ചുപോകും. ഉടൻ ഭവാൻ നിദ്ര പ്രാപിക്കു കയും ചെയ്യും. പിന്നെ അങ്ങ് ആറുമാസക്കാലം കഴിയാതെ ഉണരുകയില്ല. അതിനാൽ ഇനി വെള്ളത്തിലിറങ്ങുന്ന കാര്യം വളരെ സൂക്ഷിച്ചുവേണം" എന്നു പറഞ്ഞിട്ട് അന്തർദ്ധാനവും ചെയ്തു. ഉടനെ ബ്രാഹ്മണൻ താൻ പഠിച്ച മഹാഭാഷ്യത്തിന്റെ ഒരംശമെങ്ങാനും വിസ്മരിച്ചുപോയെങ്കിൽ പറഞ്ഞുതരാൻ ആരും ഉണ്ടായിരിക്കാത്തതുകൊണ്ടു ഗന്ധർവൻ എഴുതി ത്തന്നവയായ ഈ ആലിലകൾകൂടി കൊണ്ടുപോയി ഇതൊന്നു പകർത്തി യെഴുതി സൂക്ഷിക്കണം എന്നു നിശ്ചയിച്ച് ആലിലകളും കെട്ടിയെടുത്ത് അവിടെനിന്നു പോവുകയും ചെയ്തു.

ആ ബ്രാഹ്മണൻ പിന്നെയും പല സ്ഥലങ്ങളിൽ സഞ്ചരിച്ച് ഒരു ദിവസം ദിക്കിൽ ചെന്നപ്പോൾ മാർഗമധ്യേയുള്ള ഒരു നദി ഇറങ്ങി ക്കടക്കേണ്ടതായി വന്നു. നദിയിൽ ഇറങ്ങാതെ അക്കരെ കടക്കുന്നതിന് ആ ദിക്കിലെങ്ങും തോണിയും വഞ്ചിയുമൊന്നുമില്ലായിരുന്നു. നദിയിൽ വെള്ളമധികമില്ലാത്തതുകൊണ്ട് അവിടെയെല്ലാവരും അക്കരെയിക്കരെ കടക്കുന്നത് നദിയിലിറങ്ങിയാണ്. നദി വീതി വളരെ കുറഞ്ഞതുമായി രുന്നു. അതിനാൽ ആ ബ്രാഹ്മണൻ ക്ഷണത്തിൽ ഇറങ്ങിക്കടന്നു കളയാമെന്നുവെച്ചിട്ടു കുറച്ചു വെള്ളം കയ്യിലെടുത്തു മുഖം കഴുകി. ഉടനെ ആ ബ്രാഹ്മണൻ ഗാഢനിദ്രയെ പ്രാപിച്ച് അവിടെ വീണു. അപ്പോൾ ആ കടവിൽ കുളിച്ചുകൊണ്ടുനിന്ന നവയൗവനയുക്തനായ ഒരു ശൂദ്രകന്യക അതുകണ്ട് അടുത്തു ചെന്നു നോക്കിയപ്പോൾ അദ്ദേഹം ഉറങ്ങുകയാ ണെന്നും അല്ലാതെ മോഹാലാസ്യവും മറ്റുമല്ലെന്നും മനസ്സിലാക്കി. എങ്കിലും ഒരു ബ്രാഹ്മണൻ ഇപ്രകാരം മാർഗമധ്യേ വീണു കിടക്കുന്നതു കണ്ടിട്ട് ഇട്ടുംവെച്ചു പോകുന്നതു യുക്തമല്ലെന്നു വിചാരിച്ച് അവിടെ നിന്നുകൊണ്ടു ദാസിമാരിൽ ഒരുത്തിയെ വീട്ടിലേക്കു പറഞ്ഞയച്ച് നാലു ഭൃത്യൻമാരെ വരുത്തി, അവരെക്കൊണ്ട് ഈ ബ്രാഹ്മണനെ കെട്ടി യെടുപ്പിച്ചു സ്വഗൃഹത്തിലെക്കു കൊണ്ടുപോയി. അവിടെ അവൾ ധാരാളം വിസ്താരവും വൃത്തിയുമുള്ളതും കാറ്റും വെളിച്ചവും നിർബാധമായി കടക്കുന്നതുമായ ഒരു മുറിക്കകത്തു കട്ടിലിൽ മെത്ത വിരിച്ച് അതിൽ ആ ബ്രാഹ്മണനെ കിടത്തി. ആ കന്യക നാടുവാഴിയായ ഒരു ശൂദ്രപ്രഭുവിന്റെ പുത്രിയും സൗന്ദര്യം, സൗശീല്യം, സൗജന്യം, വൈദുഷ്യം, വൈദഗ്ദ്ധ്യം, ആഭിജാത്യം മുതലായ സകല സദ്ഗുണങ്ങളും തികഞ്ഞ ഒരു മനസ്വിനിയു മായിരുന്നു. അവളുടെ വീട് ആ നദീതീരത്തു തന്നെ വഴിക്കടുക്കലു മായിരുന്നു.

ബ്രാഹ്മണൻ കുറച്ചുനേരം കഴിയുമ്പോൾ ഉണരുമെന്നായിരുന്നു ആ കന്യകയുടെ വിചാരം. അദ്ദേഹം നേരത്തോടു നേരമായിട്ടും ഉണരായ്ക യാൽ ഇതെന്തു കഥയാണെന്നു വിചാരിച്ച്, അവൾക്ക് വളരെ പരിഭ്രമമായി. ഉടനെ ഈ വിവരമെല്ലാം അവൾ അവളുടെ അച്ഛന്റെ അടുക്കൽച്ചെന്നു പറഞ്ഞു. പ്രഭു ഉടനെ വൈദ്യനെ വരുത്തിക്കാണിച്ചപ്പോൾ "ഇദ്ദേഹത്തെ ബാധിച്ചിരിക്കുന്നത് നിദ്രയാണ്. അല്ലാതെ ഇതൊരു രോഗവും ബാധ യുമൊന്നുമല്ല. എന്നാൽ നേരത്തോടു നേരമായിട്ടും ഇദ്ദേഹം

ഉണരാതിരിക്കുന്നതിന്റെ കാരണം മനസ്സിലാകുന്നില്ല. എന്തായാലും ദിവസംതോറും മൂന്നു പ്രാവശ്യം വീതം അന്നലേപനം (ചോററച്ചു ദേഹമാസകലം തേയ്ക്കുക) ചെയ്തില്ലെങ്കിൽ താമസിയാതെ ഇദ്ദേഹം മരിച്ചുപോയേക്കാം. അന്നലേപനം ശരിയായി ചെയ്തുകൊണ്ടിരു ന്നാൽ ഇദ്ദേഹം എത്രനാൾ ഉണരാതിരുന്നാലും യാതൊരു തരക്കേടും വരുന്നതല്ല. എന്നുമാത്രമല്ല ഇദ്ദേഹം ഉണരുമ്പോൾ ഇദ്ദേഹതിനു ഭക്ഷണം കഴിക്കാതിരുന്നതുകൊണ്ടുള്ള ക്ഷീണം ഉണ്ടായിരിക്കുകയുമില്ല" എന്നു പറഞ്ഞു വൈദ്യൻ പോയി. പിന്നെ ആ വൈദ്യൻ പറഞ്ഞതുപോലെ യൊക്കെ ചെയ്തു. പ്രാണനെ രക്ഷിക്കുന്നതിനു മറ്റാരുമായാൽ ശരിയാവു കയില്ലെന്നു വിചാരിച്ച് ശൂദ്രപ്രഭു തന്റെ പുത്രിയെത്തന്നെ അതിനു നിയോഗിച്ചു. വൈദ്യവിധിപ്രകാരം പ്രാണനെ രക്ഷിക്കുന്നതിനു

താൻതന്നെ അല്ലാഞ്ഞാൽ ശരിയാവുകയില്ലെന്നു വിചാരിച്ച് അതിനായി സ്വയമേവ സന്നദ്ധയായിരുന്ന ശൂദ്രകന്യകയ്ക്കു പിതൃ നിയോഗംകൂടി കിട്ടിയപ്പോഴേക്കും വളരെ സന്തോഷമായി. അതിനാൽ അവൾതന്നെ വളരെ ജാഗ്രതയോടുകൂടി പ്രതിദിനം മൂന്നു നേരവും അന്നലേപനവും മറ്റും ചെയ്ത് ആ ബ്രാഹ്മണനെ രക്ഷിച്ചുകൊണ്ടിരുന്നു.

ഇങ്ങനെ ആറു മാസം കഴിഞ്ഞപ്പോൾ ആ ബ്രാഹ്മണൻ ഉണർന്നു. അപ്പോൾ അദ്ദേഹത്തിന് ഒന്നാമതുണ്ടായ വിചാരം തന്റെ ആലിലക്കെട്ടിനെ ക്കുറിച്ചായിരുന്നു. അതി നാൽ അദ്ദേഹം പെട്ടെന്നെണീറ്റ് ആ നദീതീര ത്തിങ്കലേക്കു പോയി. അവിടെച്ചെന്നു നോക്കിയപ്പോൾ ആലിലക്കെട്ടും അവിടെത്തന്നെ കിടക്കുന്നുണ്ടായിരുന്നു. എങ്കിലും അതൊരു പശു തിന്നു കൊണ്ടു നിൽക്കുന്നതായിട്ടാണ് അദ്ദേഹം കണ്ടത്. പശുവിനെപ്പിടിച്ചുമാറ്റി നോക്കിയപ്പോൾ ഏതാനും ഭാഗമൊക്കെ പശു തിന്നുകഴിഞ്ഞിരിക്കുന്നു. അതിനാൽ ബ്രാഹ്മണനു വളരെ വിഷാദമായി. പൊയ്പോയതിനെക്കുറിച്ച് ഇനി വിചാരിച്ചതുകൊണ്ട് ഫലമൊന്നുമില്ലല്ലോ എന്നു വിചാരിച്ച് അദ്ദേഹം ശേഷമുണ്ടായിരുന്ന ആലിലകളെല്ലാം പെറുക്കിയെടുത്ത് യഥാക്രമം അടുക്കിക്കൊണ്ടിരിക്കുമ്പോൾ ഈ ബ്രാഹ്മണൻ എങ്ങോട്ടാണ് പോകുന്ന തെന്ന് അറിയുന്നതിനായി ആ ശൂദ്രകന്യകയാൽ അയയ്ക്കപ്പെട്ട രണ്ടു ഭൃത്യൻമാർ അവിടെ വന്നു. അവരോട് ഈ പശു ആരുടെ വകയാണ് എന്ന് ബ്രാഹ്മണൻ ചോദിക്കുകയും ഇത് ഞങ്ങളുടെ യജമാനന്റെ വകയാണ് എന്ന് അവർ ഉത്തരം പറയുകയും ചെയ്തു. പിന്നെ ബ്രാഹ്മണൻ ആ

ആലിലക്കെട്ടുമെടുത്തുകൊണ്ടു പ്രഭുവിന്റെ ഗൃഹത്തിൽത്തന്നെ വന്നു. അപ്പോൾ ശൂദ്രകന്യക ബ്രാഹ്മണനെ യഥാക്രമം വന്ദിച്ചു പൂജിച്ചിരുത്തി. പിന്നെ അവർ തമ്മിലുണ്ടായ സംഭാഷണംകൊണ്ട് ഈ ബ്രാഹ്മണന്റെ എല്ലാ സ്ഥിതികളും അദ്ദേഹം ഇത്രവള രെക്കാലം ഉറങ്ങിപ്പോകുവാനുള്ള കാരണവും മറ്റും ശൂദ്രകന്യകയ്ക്കും ഈ ശൂദ്രകന്യകയുടെ സ്ഥിതികളും അവളുടെ ഗുണങ്ങളും തന്നെ രക്ഷിച്ചത് ഇവളാണെന്നും മറ്റും ബ്രാഹ്മണനും മനസ്സിലായി. വിവരങ്ങളെല്ലാം അറിഞ്ഞപ്പോൾ അവർക്കു പരസ്പരം വളരെ ബഹുമാനവുമുണ്ടായി. പിന്നെ ബ്രാഹ്മണന്റെ താൽപര്യപ്രകാരം ആലില തിന്ന പശുവിനെ ശൂദ്രകന്യക പ്രത്യേകമൊരു സ്ഥലത്തു പിടിച്ചു കെട്ടിക്കുകയും ബ്രാഹ്മണൻ അന്നും അവിടെതന്നെ താമസിക്കുകയും ചെയ്തു. ബ്രാഹ്മണന് അഭ്യംഗത്തിനും അത്താഴത്തിനും വേണ്ടതെല്ലാം കന്യകതന്നെ തയ്യാറാക്കിക്കൊടുത്തതിനാൽ അന്നു രാത്രിയിലും അദ്ദേഹം സുഖമായിട്ടുറങ്ങി.

പിറ്റേ ദിവസം രാവിലെ ബ്രാഹ്മണൻ എണീറ്റു പശുവിനെ കെട്ടിയിരുന്ന സ്ഥലത്തു ചെന്നു നോക്കിയപ്പോൾ പശു തിന്ന ആലിലകളെല്ലാം യാതൊരു കേടും കൂടാതെ ചാണകത്തോടുകൂടി കിടക്കുന്നതുകണ്ടു. അദ്ദേഹം അവയെല്ലാം പെറുക്കിയെടുത്തു കഴുകി ത്തുടച്ചു കൊണ്ടുവന്നു. ശേഷമുള്ള ആലിലകളോടു കൂട്ടിച്ചേർത്തു നോക്കിയപ്പോൾ ഒന്നു നഷ്ടപ്പെട്ടില്ലെന്നറിയുകയാൽ അദ്ദേഹത്തിനു വളരെ സന്തോഷമായി. ഈ ആലിലകളൊന്നും ഇത്രയും കാലമായിട്ടും വാടാതെയും പശു തിന്നിട്ടു ദഹിക്കാതെയും ഇരുന്നത് അതുകളിൽ ഭാഷ്യമെഴുതിയ ഗന്ധർവന്റെ ദിവ്യത്വംകൊണ്ടോ മഹാഭാഷ്യത്തിന്റെ മാഹാത്മ്യംകൊണ്ടോ എന്തുകൊണ്ടാണെന്നു നിശ്ചയമില്ല. എന്തെങ്കിലുമൊരു ദിവ്യശക്തികൊണ്ടായിരിക്കണം, അല്ലാതെ ഇങ്ങനെ വരുന്നതല്ലല്ലോ.

പിന്നെ ആ ബ്രാഹ്മണൻ ആ ആലിലകളെല്ലാംകൂടി കൂട്ടിക്കെട്ടി തയ്യാറാക്കി വച്ചു. യാത്ര പറയാനായി ആ ശൂദ്രകന്യകയെ അടുക്കൽ വിളിച്ചു. "ഇപ്പോൾ അഞ്ചാറു മാസമായല്ലോ. ഞാനിവിടെ വന്നിട്ട്. ഇനി ഇപ്പോൾ ഞാൻ പോകുവാൻ ഭാവിക്കുകയാണ്. ഇത്രയുംകാലം നീ എന്നെ വേണ്ടുന്ന ശുശ്രൂഷയെല്ലാം ചെയ്തു രക്ഷിച്ചു എന്നല്ല, നീ എന്റെ പ്രാണരക്ഷ ചെയ്തു എന്നുതന്നെ പറയാം. നീ എനിക്കുചെയ്ത ഈ ഉപകാരത്തിനു തക്കതായ പ്രതിഫലമൊന്നും ഞാൻ കാണുന്നില്ല.

എങ്കിലും ഇതിനെക്കുറിച്ചൊന്നും പറയാതെ പോയാൽ ഞാൻ കേവലം കൃതഘ്നനാകുമല്ലോ. അതുകൊണ്ടു ചോദിക്കുന്നതാണ്. നിന്റെ ആഗ്രഹം എന്താണെന്നു പറഞ്ഞാൽ അതു സാധിക്കുന്നതിനായി നിന്നെ ഞാൻ അനുഗ്രഹിക്കാം. എന്റെ അനുഗ്രഹം ഒരിക്കലും വിഫലീഭവിക്കുന്നതല്ല. ഇതല്ലാതെ ഒന്നും തരാനായിട്ടു ഞാൻ കാണുന്നില്ല. അതിനാൽ നിന്റെ ആഗ്രഹമെന്താണെന്നു പറയണം" എന്നു പറഞ്ഞു. അപ്പോൾ ആ കന്യക വിനയസമേതം തൊഴുതുംകൊണ്ട് "അല്ലയോ സ്വാമിൻ! ഞാൻ ജനിച്ചതിൽപ്പിന്നെ ഒരു പുരുഷന്റെ പാദശുശ്രൂഷ ചെയ്യുന്നതിനാണ് എനിക്ക് ഭാഗ്യം സിദ്ധിച്ചത്. അതിനാൽ ഈ ജന്മത്തിൽ മറ്റൊരു പുരുഷന്റെ ശുശ്രൂഷ ചെയ്‌വാൻ സംഗതിയാകാതെയിരുന്നാൽ കൊള്ളാമെന്നല്ലാതെ വേറെ യാതൊരാഗ്രഹവും എനിക്കില്ല. അതിനാൽ അവിടുന്നു കൃപയുണ്ടായി ഞാൻ അവിടുത്തെ ഭാര്യയായിത്തീരാനായിട്ട് എന്നെ അനുഗ്രഹിക്കണം. ഇതിലധികമായി ഒരനുഗ്രഹവും വേണമെന്നു ഞാനാഗ്രഹിക്കുന്നില്ല. ഇതിൽ വലിയതായ ഒരനുഗ്രഹമുണ്ടെന്നു ഞാൻ വിചാരിക്കുന്നുമില്ല. ഈ അനുഗ്രഹം എനിക്കു ലഭിക്കുന്നുവെങ്കിൽ എന്റെ ജന്മം സഫലമായി" എന്നു പറഞ്ഞു.

ആ ശൂദ്രകന്യകയുടെ ഈ വാക്കുകൾ കേട്ടപ്പോൾ ബ്രാഹ്മണനു വളരെ വിചാരമായി. "കഷ്ടം! ഇഹലോകസുഖങ്ങളെ അശേഷം ഉപേക്ഷിച്ചു സന്യാസം വാങ്ങിക്കുന്നതിനായി ഗുരുവിനെ അന്വേഷിച്ചു നടക്കുന്ന ഞാൻ ഇവളെ വിവാഹം ചെയ്യുന്നതെങ്ങനെയാണ്? പ്രാണരക്ഷ ചെയ്ത ഇവളുടെ അപേക്ഷയെ ഉപേക്ഷിക്കുന്നതെങ്ങനെയാണ്? നാലാമത്തെ ആശ്രമത്തെ ആഗ്രഹിച്ചു നടക്കുന്ന ഞാൻ രണ്ടാമത്തെ ആശ്രമത്തെ കൈക്കൊള്ളണമെന്നായിരിക്കുമോ ഈശ്വരവിധി? അങ്ങനെ ആയാൽത്തന്നെയും ബ്രഹ്മകുലജാതനായ ഞാൻ ശൂദ്രകുലജാതയായ ഇവളെ ആദ്യമായി വിവാഹം ചെയ്യുന്നത് വിഹിതമല്ലല്ലോ. ഒരു ബ്രാഹ്മണനു ബ്രഹ്മക്ഷത്രവൈശ്യകുലങ്ങളിൽനിന്ന് യഥാക്രമം ഓരോ വിവാഹം ചെയ്തല്ലാതെ ഒരു ശൂദ്രകന്യകയെ വിവാഹം ചെയ്‌വാൻ പാടില്ല എന്നാണല്ലോ ശാസ്ത്രം. അതിനാൽ ഇവളെ വിവാഹം ചെയ്യണമെങ്കിൽ അതിനു മുമ്പായി മൂന്നു ജാതിയിലുള്ള മൂന്നു കന്യകമാരെ വിവാഹം ചെയ്യേണ്ടിയിരിക്കുന്നു. ഒരു വിവാഹവും വേണ്ടെന്നു വിചാരിച്ചിരുന്ന എനിക്ക് ഇങ്ങനെ വേണ്ടിവന്നത് അത്യാശ്ചര്യമായിരിക്കുന്നു. ഇത്

ഈശ്വരൻ എന്നെ പരിക്ഷിക്കുകയായിരിക്കുമോ? അഥവാ ഒരുപ്രകാരം വിചാരിച്ചാൽ ഇതും നല്ലതു തന്നെയാണ്. ശാസ്ത്രംകൊണ്ടും യുക്തി കൊണ്ടും അനുഭവംകൊണ്ടും സംസാരത്തിന്റെ നിസ്സാരത അറിഞ്ഞിട്ടു മനസ്സിലുണ്ടാകുന്ന വിരക്തിക്കു കുറച്ചുകൂടി ബലമുണ്ടാ യിരിക്കും. അതിനാൽ ഏതായാലും ഇവളുടെ ആഗ്രഹം സാധിപ്പിച്ചിട്ടു പിന്നെ നമ്മുടെ ആഗ്രഹവും സാധിക്കാം. അല്ലാതെ നിവൃത്തിയില്ല എന്നിങ്ങനെ വിചാരിച്ചിട്ട് ആ ബ്രാഹ്മണൻ ശൂദ്രകന്യകയോട് "അല്ലയോ ഭദ്രേ! നിന്റെ ഹിതത്തെ അനുവർത്തിക്കുന്നതിനു ഞാൻ സദാ സന്നദ്ധനാണ്. എങ്കിലും ഒരു ബ്രാഹ്മണനായ ഞാൻ ശൂദ്രകന്യകയായ നിന്നെ വിവാഹം ചെയ്യുന്നതിനു ബ്രാഹ്മണകുലത്തിൽനിന്നും ക്ഷത്രിയ കുലത്തിൽനിന്നും വൈശ്യകുലത്തിൽനിന്നും ഓരോ കന്യകമാരെ വിവാഹം ചെയ്തിട്ടല്ലാതെ പാടില്ല. അങ്ങനെയാണ് ശാസ്ത്രവിധി. അതിനാൽ ഞാൻ പോയി മൂന്നു വിവാഹം ചെയ്തതിനുശേഷം നിന്നെയും വിവാഹം ചെയ്തുകൊള്ളാം. അതുവരെ നീ ക്ഷമിക്കണം" എന്നു പറഞ്ഞു. ഇതു കേട്ടു സന്തോഷ സമേതം ശൂദ്രകന്യക ശാസ്ത്രവിധിപ്രകാരമല്ലാതെ ഒന്നും ചെയ്യണമെന്ന് എനിക്ക് നിർബന്ധമില്ല. എന്റെ അപേക്ഷയെ സദയം അങ്ങു സ്വീകരിക്കുന്നുവെങ്കിൽ അതിനായിട്ട് എത്ര കാലം വേണമെങ്കിലും കാത്തിരിക്കുന്നതിന് എനിക്ക് യാതൊരു വിരോധവുമില്ല" എന്നു പറഞ്ഞു. "എന്നാൽ അങ്ങനെയാവട്ടെ" എന്നു പറഞ്ഞു ബ്രാഹ്മണൻ അദ്ദേഹത്തിന്റെ ആലിലക്കെട്ടുമെടുത്ത് സ്വദേശത്തേക്കു തിരിച്ചുപോവുകയും ചെയ്തു.

അനന്തരം ആ ബ്രാഹ്മണൻ സ്യഗൃഹത്തിൽ ചെന്നു താമസിച്ചു കൊണ്ട് ബ്രാഹ്മണകുലത്തിൽനിന്നും ക്ഷത്രിയകുലത്തിൽ നിന്നും വൈശ്യകുലത്തിൽ നിന്നും ഓരോ കന്യകമാരെ യഥാക്രമം വിവാഹം ചെയ്തതിന്റെ ഒടുക്കം ഈ ശൂദ്രകന്യകയേയും യഥാവിധി വിവാഹം കഴിച്ചു (മുൻകാലങ്ങളിൽ ബ്രാഹ്മണൻ നാലു ജാതിയിൽനിന്നും അഗ്നി സാക്ഷിയായിത്തന്നെ വിവാഹം കഴിക്കാറുണ്ടെന്നതു പ്രസിദ്ധമാണല്ലോ).

അങ്ങനെ ആ ബ്രാഹ്മണൻ നാലു ഭാര്യമാരോടുകൂടി യഥാസുഖം സ്വഗൃഹത്തിൽ താമസിച്ച കാലത്ത് ആ നാലു ഭാര്യമാരിൽനിന്നും അദ്ദേഹത്തിന് ഓരോ പുത്രൻമാരുണ്ടായി. പുത്രൻമാരുടെ ജാതകർമം മുതൽ വർത്തമാനംവരെയുള്ള സകല ക്രിയകളും അദ്ദേഹം യഥാകാലം വേണ്ടതുപോലെ ചെയ്തു. പുത്രൻമാരെ യഥാക്രമം അദ്ദേഹം തന്നെ

വിദ്യാഭ്യാസം ചെയ്യിച്ചു. ആ പുത്രൻമാർ നാലുപേരും അതിയോഗ്യന്മാരും സകല ശാസ്ത്രപാരംഗതരും പിതൃതുല്യഗുണവാന്മാരുമായിത്തീരുകയും ചെയ്തു. ആദ്യപുത്രനായ ബ്രാഹ്മണകുമാരനെ അദ്ദേഹം വിശേഷിച്ചു വേദാധ്യയനവും ചെയ്യിച്ചു. ഒടുക്കം നാലുപേരെയും മഹാഭാഷ്യം പഠിപ്പിച്ചു. എന്നാൽ നാലാമത്തെ പുത്രൻ ശൂദ്രകുലജാതനും മഹാഭാഷ്യം വേദാംഗവുമാകയാൽ ആ പുത്രനെ അഭിമുഖമായിരുന്നു ഭാഷ്യം പഠിപ്പിക്കുന്നതു വിഹിതമല്ലല്ലോ എന്നു വിചാരിച്ച് അദ്ദേഹം ആ പുത്രനെ പ്രത്യേകിച്ച് ഒരു മറവുള്ള സ്ഥലത്തിരുത്തിയാണ് മഹാഭാഷ്യം ഉപദേശിച്ചുകൊടുത്തത്. എന്നു മാത്രവുമല്ല, മഹാഭാഷ്യം ശൂദ്രവംശജർക്ക് ഉപദേശിച്ച് പരമ്പരയാ വേദാർഹൻമാരല്ലാത്ത അവരുടെ ഇടയിൽ അതിനു പ്രചാരം വരുത്തുകയില്ലെന്ന് ആ പുത്രനെക്കൊണ്ടു പ്രതിജ്ഞ ചെയ്യിക്കുകൂടി ചെയ്തിട്ടാണ് അദ്ദേഹം മഹാഭാഷ്യം ആ പുത്രന് ഉപദേശിച്ചുകൊടുത്തത് എന്ന് ചിലർ പറയുന്നു.

ഇങ്ങനെ പുത്രൻമാർ അതിയോഗ്യൻമാരും യൗവനയുക്തൻമാരുമായിത്തീർന്നതിന്റെ ശേഷം ആ ബ്രാഹ്മണൻ അവിടെനിന്നു പോവുകയും ചെയ്തു. അദ്ദേഹം പല സ്ഥലങ്ങളിലും സഞ്ചരിച്ച് ഒടുക്കം ശ്രീഗൗഡപാദാചാര്യനിൽനിന്നു ക്രമസന്യാസത്തെ സ്വീകരിച്ചു ബ്രഹ്മധ്യാനവും ചെയ്തുകൊണ്ട് ബദര്യാശ്രമത്തിങ്കൽ താമസിച്ചു. കേരളാചാരകർത്താവായ ശ്രീശങ്കരാചാര്യസ്വാമികളുടെ ഗുരുവായ സാക്ഷാൽ ഗോവിന്ദസ്വാമിയെക്കുറിച്ച് കേട്ടിട്ടില്ലാത്തവർ അധികമുണ്ടായിരിക്കനിടയില്ലാത്തതിനാൽ യോഗീശ്വരശിരോമണിയായ ഗോവിന്ദസ്വാമികൾ എന്നു പറയപ്പെടുന്ന മഹാൻ ഈ ബ്രാഹ്മണോത്തമൻ തന്നെയാണെന്നുകൂടി പറഞ്ഞാൽ പിന്നെ അദ്ദേഹത്തിന്റെ യോഗ്യതയെക്കുറിച്ച് അധികം വിസ്തരിച്ചിട്ട് ആവശ്യമുണ്ടെന്നു തോന്നുന്നില്ല. അപ്രകാരം തന്നെ അദ്ദേഹത്തിനു നാലു ജാതിയിലുമായി ഭാര്യമാരുണ്ടായിരുന്നവരിൽനിന്നു ജനിച്ചവരായ നാലു പുത്രന്മാരിൽ ബ്രാഹ്മണസ്ത്രീയിൽനിന്നും ജനിച്ച പുത്രൻ സാക്ഷാൽ വരരുചിയും, ക്ഷത്രിയസ്ത്രീയിൽനിന്നു ജനിച്ച പുത്രൻ വിശ്വവിശ്രുതനായ വിക്രമാദിത്യമഹാരാജാവും, വൈശ്യസ്ത്രീയിൽനിന്നു ജനിച്ച പുത്രൻ വിശ്വവിശ്രുതനായ വിക്രമാദിത്യമന്ത്രിയെന്നു പ്രസിദ്ധനായ ഭട്ടിയും, ശൂദ്രസ്ത്രീയിൽനിന്നു ജനിച്ച പുത്രൻ മഹാവിദ്വാനായ ഭർത്തൃഹരിയുമാണെന്നുള്ള വാസ്തവം കൂടി പറഞ്ഞാൽ

പിന്നെ അവരുടെ യോഗ്യതകളെക്കുറിച്ച് പറഞ്ഞറിയിക്കേണ്ടവരായി അധികമാരുമുണ്ടായിരിക്കാനിടയില്ല. പറയിപെറ്റുണ്ടായ പന്തിരുകുല ത്തിന്റെ ആദ്യപിതാവായ വരരുചിയെക്കുറിച്ചും അനേകം കഥകൾക്കു വിഷയീഭൂതന്മാരായ വിക്രമാദിത്യഭട്ടികളെക്കുറിച്ചും കേട്ടിട്ടില്ലാത്തവർ കേവലം പാമരന്മാരുടെ ഇടയിൽപ്പോലും ആരുമുണ്ടായിരിക്കാനിടയില്ല. ഭർത്തൃഹരിയുടെ ശതകത്രയം മലായാളത്തിലും തർജമ ചെയ്യപ്പെട്ടിട്ടു ള്ളതിനാൽ അദ്ദേഹത്തെക്കുറിച്ചും പലരും അറിഞ്ഞിരിക്കാനിടയുണ്ട്. അതിവിദ്വാന്മാരും സംസ്കൃതത്തിൽ വ്യാകരണസംബന്ധമായും മറ്റും അനേകം ഗ്രന്ഥങ്ങളുടെ നിർമ്മാതാക്കളുമായ ഇവർ സംസ്കൃത പണ്ഡിതന്മാരുടെ ഇടയിൽ ഇന്നും നിത്യപരിചിതന്മാരായിട്ടാണ് ഇരിക്കുന്നത്. വാർത്തികം, പ്രാകൃതപ്രവേശം, ധനപഞ്ചകം മുതലായ പല ഗ്രന്ഥങ്ങൾ വരരുചിയും, ഭട്ടികാവ്യം (രാമായണം കഥ) എന്ന പ്രസിദ്ധ ഗ്രന്ഥവും മറ്റ് അനേകം കൃതികളും ഭട്ടിയും, ഹരിടീക, വാക്യപദീയം മുതലായ വ്യാകരണഗ്രന്ഥങ്ങളും വേദാന്തം വകയായി മറ്റ അനേക ഗ്രന്ഥങ്ങളും മേല്പറഞ്ഞ ശതകത്രയവും മറ്റും ഭർത്തൃഹരിയും ഉണ്ടാക്കീ ട്ടുണ്ട്. പ്രസിദ്ധമായ അമരുശതകവും ഭർത്തൃഹരിയുടെ കൃതിയാണെന്ന് വിദ്വാന്മാരുടെ ഇടയിൽ ഒരഭിപ്രായമുണ്ട്. ഇപ്രകാരമുള്ള മഹാന്മാരുടെ മാംസശരീരം പൊയ്പോയാലും അവരുടെ യശഃശരീരത്തിനു ലോകാവസാനം വരെ യാതൊരു ഹാനിയും സംഭവിക്കയില്ലെന്നുള്ളതു തീർച്ചയാണല്ലോ. മഹാഭാഷ്യത്തിന്റെ പ്രചാരത്തിനു കാരണഭൂതന്മാർ ഇവർ തന്നെയാണെന്നുള്ളതും പറയണമെന്നില്ലല്ലോ.

മേല്പറഞ്ഞ നാലു മഹാന്മാരും അവരുടെ അച്ഛനായ ഗോവിന്ദസ്വാമികളുടെ അടുക്കൽനിന്നു മഹാഭാഷ്യം പഠിച്ചുകഴിഞ്ഞതിന്റെ ശേഷം അവർക്കു ഭാഷ്യകർത്താവായ പതഞ്ജലിമഹർഷിയെ ഒന്നു കണ്ടാൽക്കൊള്ളാമെന്ന് അതികലശലായിട്ട് ഒരാഗ്രഹമുണ്ടായി. അതിനാൽ അവർ അന്വേഷിച്ചപ്പോൾ പതഞ്ജലിമഹർഷി അതിനു വളരെ മുമ്പുതന്നെ സ്വർഗ്ഗാരോഹണം ചെയ്തു കഴിഞ്ഞിരിക്കുന്നതായി അറിഞ്ഞു. അപ്പോൾ ഭർത്തൃഹരി ചൊല്ലിയതായ ഒരു ശ്ലോകം ഇവിടെ ചേർക്കുന്നു.

"അഹോ ഭാഷ്യമഹോ ഭാഷ്യമഹോ വയമഹോ വയം
അദൃഷ്ട്വാസ്മാൻ ഗതസ്വർഗ്ഗമകൃതാർത്ഥോ പതഞ്ജലിഃ"

## 4. ഭർത്തൃഹരി

ഭർത്തൃഹരി ആദ്യമേതന്നെ നിത്യബ്രഹ്മചാരിയായിരുന്നു എന്നും അതല്ല അദ്ദേഹം ആദ്യം വിവാഹം കഴിക്കുകയും ഗൃഹസ്ഥാശ്രമത്തെ സ്വീകരിച്ചു കുറച്ചുകാലം ഇരിക്കുകയും ചെയ്തു. പിന്നീടു വിരക്തനും സന്യാസിയുമായിത്തീർന്നതാണെന്നും ഇങ്ങനെ രണ്ടുവിധം കേൾവിയുണ്ട്. അദ്ദേഹം ഐഹിക സുഖങ്ങളെ ഉപേക്ഷിച്ചു വിരക്തനായിത്തീർന്നതിന് ഒരു കാരണവും ചിലർ പറയുന്നുണ്ട്. അതു താഴെ പറഞ്ഞുകൊള്ളുന്നു.

ഒരു ദിവസം ഒരു യോഗീശ്വരൻ ഭർത്തൃഹരിയുടെ ഗൃഹത്തിൽ വന്നു. ആ യോഗി ഒരു മാമ്പഴം ഭർത്തൃഹരിയുടെ കൈയിൽ കൊടുത്തിട്ട്, "ഈ മാമ്പഴം തിന്നാൽ ജരാനരകൾ കൂടാതെ എന്നും ജീവിച്ചിരിക്കും" എന്നു പറഞ്ഞ് ഉടനെ ഇറങ്ങിപ്പോവുകയും ചെയ്തു.

യോഗി പോയതിന്റെ ശേഷം ഭർത്തൃഹരി, "കുറച്ചുകാലം കഴിയുമ്പോൾ എന്റെ പ്രിയതമ വാർധക്യം നിമിത്തം ജരാനരകളാൽ ബാധിതയായി മരിച്ചുപോകുമല്ലോ. അവൾ മരിച്ചിട്ടു പിന്നെ ഞാൻ ജീവിച്ചിരിക്കുന്നതെന്തിനാണ്? അതിനാൽ ഈ മാമ്പഴം അവൾക്കു കൊടുക്കണം. അവൾ എന്നും ജീവിച്ചിരിക്കട്ടെ" എന്നു വിചാരിച്ച് ആ മാമ്പഴം ഭാര്യയ്ക്കു കൊടുക്കുകയും അതിന്റെ മാഹാത്മ്യം ഇന്നപ്രകാരമാണെന്ന് അവളെ ധരിപ്പിക്കുകയും ചെയ്തു. ഭർത്തൃഹരി അസാമാന്യമായി സ്നേഹിച്ചും പതിവ്രതാശിരോമണിയെന്നു വിശ്വസിച്ചുംവെച്ചിരുന്ന ആ ഭാര്യയ്ക്ക് ഒരു ജാരൻ ഉയിരുന്നു. അവൻ ഭർത്തൃഹരിയുടെ അശ്വപാലകൻ (കുതിരക്കാരൻ) തന്നെയായിരുന്നു. മാമ്പഴം കൈയിൽക്കിട്ടുകയും അതിന്റെ മഹാത്മ്യത്തെപ്പറ്റി അറിയുകയും ചെയ്തപ്പോൾ പുംശ്ചലിയായ ആ സ്ത്രീ, "നമ്മുടെ ജാരൻ മരിച്ചിട്ടു പിന്നെ ഞാൻ ജീവിച്ചിരിക്കുന്നതെന്തിനാണ്? അവൻ എന്നും ജീവിച്ചിരിക്കട്ടെ" എന്നു വിചാരിച്ച് ആ മാമ്പഴം ആരുമറിയാതെ ജാരനെ വരുത്തി. അവനു കൊടുക്കുകയും അതിന്റെ മാഹാത്മ്യത്തെ ഗ്രഹിപ്പിക്കുകയും ചെയ്തു. ആ കുതിരക്കാരൻ, എന്റെ ഭാര്യ മരിച്ചിട്ടു പിന്നെ ഞാൻ ജീവിച്ചിരിക്കുന്നതെന്തിനാണ്? അവൾ എന്നും ജീവിച്ചിരിക്കട്ടെ എന്നു വിചാരിച്ച് അത് അവന്റെ ഭാര്യയ്ക്കു കൊടുത്തു. കുതിരക്കാരന്റെ ഭാര്യ ഭർത്തൃഹരിയുടെ ഭവനത്തിലെ അടിച്ചുതളിക്കാരത്തിയുമായിരുന്നു.

അവൾ അവിടെ വന്ന് അടിച്ചുതളി കഴിഞ്ഞ് അവളുടെ വീട്ടിലേക്കു പോയ സമയത്താണ് കുതിരക്കാരൻ ഈ മാമ്പഴം അവൾക്കു കൊടുത്ത് അതിന്റെ മാഹാത്മ്യത്തെ ധരിപ്പിച്ചത്. ഭർത്തൃഹരി പുറത്ത് എവിടെയോ പോയി തിരിച്ചുവരുമ്പോൾ മധ്യേമാർഗം ആ സ്ത്രീ ആ മാമ്പഴവും കൊണ്ടുപോകുന്നതു കണ്ടു. മാമ്പഴം കണ്ടപ്പോൾ അതു തനിക്ക് യോഗി തരികയും താൻ ഭാര്യയ്ക്കു കൊടുക്കുകയും ചെയ്തതാണെന്ന് അദ്ദേഹത്തിനു മനസ്സിലാവുകയാൽ അദ്ദേഹം അവളോട് "നിനക്ക് ഈ മാമ്പഴം എവിടെനിന്നു കിട്ടി?" എന്നു ചോദിച്ചു. "ഇത് എറനിക്ക് എന്റെ ഭർത്താവു തന്നതാണ്" എന്നുമാത്രം പറഞ്ഞിട്ട് അവൾ പോയി.

ഭർത്തൃഹരി സ്വഗൃഹത്തിൽ വന്നതിന്റേശേഷം കുതിരക്കാരനെ വരുത്തി, ആ മാമ്പഴം അവന് എവിടെനിന്നു കിട്ടി എന്നു ചോദിച്ചു. ആദ്യമൊക്കെ അവൻ ചില വ്യാജങ്ങൾ പറഞ്ഞുവെങ്കിലും ഒടുക്കം ഭർത്തൃഹരിയുടെ നിർബന്ധവും ഭീഷണിയും കൊണ്ടു വാസ്തവംതന്നെ പറഞ്ഞു. അതു കേട്ടപ്പോൾ ഭർത്തൃഹരിക്കു വളരെ വ്യസനമുണ്ടായി. "കഷ്ടം! ഞാൻ അതിമാത്രം സ്നേഹിക്കുകയും വിശ്വസിക്കുകയും ചെയ്തിരുന്നത് ഈ കുലടയെ ആണല്ലോ. സ്ത്രീകളെ ഒരിക്കലും വിശ്വസിക്കാൻ പാടില്ല. കഷ്ടം! ഇവൾക്കു വിരൂപനും തന്റെ ഭൃത്യനുമായ ഈ നീചങ്കലാണല്ലോ അഭിനിവേശമുണ്ടായത്. ആശ്ചര്യംതന്നെ! ഇവൻ ഇവളുടെ ജാരനല്ലെങ്കിൽ ഇവൾക്ക് ഇവനോട് ഇത്രയും സ്നേഹം തോന്നാനും ഈ മാമ്പഴം ഇവനു കൊടുക്കാനും ഇടയില്ല. ഏതായാലും ഇതിനെക്കുറിച്ച് ഇപ്പോൾ ഒന്നും പറയേണ്ടാ" എന്നിങ്ങനെ വിചാരിച്ച് അദ്ദേഹം കുതിരക്കാരനെ പറഞ്ഞയച്ചിട്ട് ശയനഗൃഹത്തിൽ പോയി വിചാരമഗ്നനായി കിടന്നു. കുതിരക്കാരൻ ഈ ഉണ്ടായ സംഗതിയെല്ലാം ഒരു ദാസിമുഖേന ഉടനെ ഭർത്തൃഹരിയുടെ ഭാര്യയെ ഗ്രഹിപ്പിച്ചു. തന്റെ വ്യാജപ്രവൃത്തികളെല്ലാം ഭർത്താവറിഞ്ഞു എന്നറിഞ്ഞപ്പോൾ അവൾക്കു വളരെ വ്യസനവും ഭയവുമുണ്ടായി. ഇതു നിമിത്തം തന്റെ ജാരനു കഠിനശിക്ഷയും തനിക്ക് ദുര്യശസ്സുമുണ്ടാകുമെന്നും ഇവ രണ്ടും ഉണ്ടാകാതെ യിരിക്കണമെങ്കിൽ ഭർത്താവിന്റെ കഥ ഉടനെ കഴിക്കണമെന്നും അവൾ നിശ്ചയിച്ചു. ഉടനെ അവൾ വിഷം ചേർത്ത് ഒരു ഓട്ടട (ഒരു പലഹാരം) ഉണ്ടാക്കി, "ഭക്ഷണം തയ്യാറാക്കാൻ കുറച്ചു താമസമുണ്ട്. വയറു കായാതിരിക്കട്ടെ. ഇതു തിന്നോളൂ" എന്നു പറഞ്ഞ്

ആ പലഹാരം ഭർത്തൃഹരിയുടെ കൈയിൽ കൊടുത്തു. അംഗനാ ജനത്തോളം ദുർബുദ്ധി മറ്റാർക്കുള്ളു?

ഭർത്തൃഹരി പലഹാരം കൈയിൽ വാങ്ങിക്കൊണ്ട്, "ഇവൾ എന്നെ കൊല്ലാനായി വിഷം കൂട്ടി ഉണ്ടാക്കിയതായിരിക്കണം. ഇനി ഇവളുടെ സഹവാസം ഉപേക്ഷിക്കുക തന്നെയാണ് യുക്തം; സംശയമില്ല. നാലാശ്രമങ്ങളുള്ളതിൽ ഉത്തമവും സുഖപ്രദവും ദുഃഖരഹിതവുമായിരിക്കുന്നത് ചതുർത്ഥാശ്രമം തന്നെയാണ്. അതിനാൽ അചിരേണ അതിനെത്തന്നെ സ്വീകരിക്കണം" എന്നു മനസ്സിലാക്കിക്കൊണ്ടു നിശ്ചയിച്ചിട്ട് "ഓട്ടപ്പം വീട്ടേച്ചുടും" എന്നു പറഞ്ഞുകൊണ്ട് അവിടെനിന്നെണീറ്റു പുറത്തുവന്നു. ആ പലഹാരം പുരയുടെ ഇറമ്പിൽ തിരുകിവെച്ചിട്ട് അദ്ദേഹം ഭിക്ഷവാങ്ങി ഭക്ഷിക്കുന്നതിനായി ഒരു ചട്ടി കൈയിലെടുത്തു കൊണ്ടു പുറത്തിറങ്ങിപ്പോവുകയും ചെയ്തു. ഭർത്തൃഹരി പടിക്കു പുറത്തിറങ്ങിയപ്പോൾ അദ്ദേഹത്തിന്റെ പുരയ്ക്കു തീപിടിക്കുകയും സർവസ്വവും ഭസ്മാവശേഷമായിതീരുകയും ചെയ്തു.

അനന്തരം ഭർത്തൃഹരി സന്യാസവൃത്തിയോടുകൂടിയും ഭിക്ഷയെടുത്തു ഭക്ഷണം കഴിച്ചും പല സ്ഥലങ്ങളിൽ സഞ്ചരിച്ചു. ഒടുക്കം അദ്ദേഹം ഭിക്ഷ യാചിച്ചു വാങ്ങി ഭക്ഷണം കഴിക്കുന്നതു യുക്തമല്ലെന്നും വല്ലവരും വല്ലതും കൊണ്ടുവന്നുതന്നെങ്കിൽ മാത്രം ഭക്ഷിച്ചാൽ മതിയെന്നും നിശ്ചയിച്ച് പരദേശത്തുള്ള ഒരു മഹാക്ഷേത്രത്തിൽ (ചിദംബരത്താണെന്നു ചിലർ പറയുന്നു) ചെന്നുചേർന്നു. അവിടെ കിഴക്കേ ഗോപുരത്തിൽ "പട്ടണത്തുപിള്ള" എന്നു പ്രസിദ്ധനായ സന്യാസിശ്രേഷ്ഠൻ ഇരിക്കുന്നുണ്ടായിരുന്നു. അതിനാൽ ഭർത്തൃഹരി പടിഞ്ഞാറേ ഗോപുരത്തിൽ പോയി തന്റെ ചട്ടിയും മുമ്പിൽവെച്ച് അവിടെയിരുന്നു. ആ ചട്ടിയിൽ വല്ലവരും ഭക്ഷണസാധനവും കൊണ്ടു ചെന്നിട്ടാൽ ഭർത്തൃഹരി അതെടുത്തു ഭക്ഷിച്ചിരുന്നു. അതിൽ ആരും ഒന്നും കൊണ്ടു ചെന്നിട്ടു കൊടുത്തില്ലെങ്കിൽ അദ്ദേഹം ഭക്ഷിക്കാറുമില്ല. ഭക്ഷണം കൂടാതെ അദ്ദേഹം അനേകം ദിവസങ്ങൾ കഴിച്ചുകൂട്ടാറുണ്ടായിരുന്നു. എന്നാൽ അതുകൊണ്ട് അദ്ദേഹത്തിന് വിശേഷിച്ചു യാതൊരു സുഖക്കേടും ക്ഷീണവും ഉണ്ടാകാറുമില്ല.

ഈ കാലത്ത് ഒരു ദിവസം ഒരു ഭിക്ഷക്കാരൻ അവിടെ കിഴക്കേ ഗോപുരത്തിൽ ചെന്നു പട്ടണത്തുപിള്ളയോടു ഭിക്ഷ യാചിച്ചു. അപ്പോൾ പട്ടണത്തുപിള്ള "ഞാനും തന്നേപ്പോലെതന്നെ ഒരു ഭിക്ഷക്കാരനാണ്. തനിക്കു തരുന്നതിന് എന്റെ കൈവശം യാതൊന്നുമില്ല. എന്നാൽ പടിഞ്ഞാറേ ഗോപുരത്തിൽ ഒരു ധനികൻ ഇരിക്കുന്നുണ്ട്. അവിടെച്ചെന്നു ചോദിച്ചാൽ അദ്ദേഹം വല്ലതും തരുമായിരിക്കും" എന്നു പറഞ്ഞു. ഉടനെ ആ ഭിക്ഷക്കാരൻ പടിഞ്ഞാറേ ഗോപുരത്തിൽ ഭർത്തൃഹരിയുടെ അടുക്കൽ ചെന്നു ഭിക്ഷ ചോദിച്ചു. അപ്പോൾ ഭർത്തൃഹരിയും "ഭിക്ഷ കൊടുക്കുന്നതിന് എന്റെ കൈവശം യാതൊന്നുമില്ല. ഞാനും തന്നേപ്പോലെ ഒരു ദരിദ്രനാണ്" എന്നു പറഞ്ഞ്. ഉടനെ ഭിക്ഷക്കാരൻ "അങ്ങ് ഒരു ധനവാനാണെന്നു കിഴക്കേ ഗോപുരത്തിലിരിക്കുന്ന മനുഷ്യൻ പറഞ്ഞല്ലോ?" എന്നു പറഞ്ഞു. ഇതു കേട്ടപ്പോൾ താനൊരു ചട്ടി വച്ചുകൊണ്ടിരിക്കുന്നതിനാലാണ് പട്ടണത്തുപിള്ള ഇങ്ങനെ പറഞ്ഞയച്ച തെന്നും, വിരക്തൻമാർക്ക് ഇങ്ങനെ ഒരു ചട്ടി വെച്ചുകൊണ്ടിരിക്കുന്ന അയുക്തവും അനാവശ്യവുമാണെന്നും ഇങ്ങനെ ഒരു പാത്രം വെച്ചുകൊണ്ടിരുന്നാൽ വല്ലവരും വല്ലതും തന്നാൽ കൊള്ളാമെന്ന് തനിക്കാഗ്രഹമുണ്ടെന്ന് അർഥമാകുന്നതാണെന്നുമാണ് പിള്ളയുടെ അഭിപ്രായമെന്നും മനസ്സിലാവുകയാൽ "ഇനി ഇതിരുന്നിട്ട് ആരും ഇങ്ങനെ പറയാനിടയാകരുത്" എന്നും പറഞ്ഞ് അദ്ദേഹം ആ ചട്ടിയെടുത്ത് ഒരേറുകൊടുത്തു. മൺപാത്രമായ ചട്ടു ഉടഞ്ഞു തകർന്നുപോയി എന്നുള്ളതു പറയണമെന്നില്ലല്ലോ. പിന്നെ ഭർത്തൃഹരി ആജീവനാന്തം ആ പുണ്യക്ഷേത്രസന്നിധിയിൽതന്നെ ഇരുന്നിരുന്നുവെന്നും അദ്ദേഹത്തിന്റെ വിശിഷ്ടകൃതികളെല്ലാം അദ്ദേഹം അവിടെയിരുന്ന് ഉണ്ടാക്കീട്ടുള്ളവയാണെന്നുമാണ് കേൾവി.

# 5. അധ്യാത്മരാമായണം

ശ്രീവാല്മീകിമഹർഷിയാൽ ഉണ്ടാക്കപ്പെട്ട ഗായത്രീരാമായണം, അത്ഭുതരാമായണം, ആനന്ദരാമായണം മുതലായവപോലെ ആധ്യാത്മ രാമായണം ഒരു ഋഷിപ്രോക്തമായിട്ടുള്ളതല്ലെന്നാണ് വിചാരിക്കുന്നത്. ആധ്യാത്മരാമായണത്തിന്റെ കവിതാരീതിയും മറ്റും കൊണ്ട് ഇത് മറ്റുള്ള രാമായണങ്ങളോടു വളരെ വ്യത്യാസപ്പെട്ടുമാണിരിക്കുന്നത്. ഋഷിപ്രോക്ത ങ്ങളായിട്ടുള്ള രാമായണങ്ങളിൽ ശ്രീരാമൻ വിഷ്ണുഭഗവാന്റെ ഒരവതാരമാണെന്നുതന്നെയാണ് പറയുന്നതെങ്കിലും അദ്ദേഹത്തെ ഒരു നീതിമാനും ധീരോദാത്തനുമായ ഒരു രാജാവായിട്ടേ വെച്ചിട്ടുള്ളൂ. അധ്യാത്മരാമായണകർത്താവ് ശ്രീരാമനെ ഒരു ഈശ്വരനായിട്ടുതന്നെ യാണ് വർണിച്ചു കഥ വിസ്തരിക്കുന്നത്. ഈ വ്യത്യാസങ്ങളെക്കൊണ്ട് അധ്യാത്മരാമായണം ഋഷിപ്രോക്തമല്ലെന്നുള്ള വാദം വാസ്തവം തന്നെയാവാം. എന്നാൽ ഈ ഗ്രന്ഥമുണ്ടാക്കിയതിനെക്കുറിച്ച് പഴമക്കാർ പറഞ്ഞുപോരുന്നത് താഴെ പറയുന്നു.

വിഷ്ണുഭക്തനായ ഒരു ബ്രാഹ്മണനാണ് രാമായണം ഉണ്ടാക്കിയത്. തന്റെ രാമായണത്തിൽ മറ്റുള്ള രാമായണങ്ങളെക്കാൾ ഭക്തിരസം ഉള്ളതിനാൽ ഇതിനെ ജനങ്ങൾ അധികം ആദരിക്കുകയും തന്നിമിത്തം ഇതിന് അധികം പ്രചാരം വരികയും ചെയ്യുമെന്നാണ് അദ്ദേഹം ആദ്യം വിചാരിച്ചിരുന്നത്. പക്ഷേ, ഗ്രന്ഥം തീർന്നപ്പോൾ ഉണ്ടായ അനുഭവം വളരെ വ്യത്യാസപ്പെട്ടതായിരുന്നു. തന്റെ ഗ്രന്ഥം ഒന്നു നോക്കണമെന്നും പറഞ്ഞു പല യോഗ്യന്മാരേയും അദ്ദേഹം സമീപിച്ചെങ്കിലും ആരും അതിനെ ലേശം പോലും ആദിരിച്ചില്ല എന്നു മാത്രമല്ല, "ഋഷിപ്രോക്തങ്ങളായ പല രാമായണങ്ങളും ഉള്ളപ്പോൾ ഈ വിഢ്യാൻ ഇതിനായി പുറപ്പെട്ടത് അത്ഭുതം തന്നെ. ഇതാരെങ്കിലും നോക്കുമോ" എന്നും മറ്റും പറഞ്ഞു ചിലർ പരിഹസിക്കാനും തുടങ്ങി. ഗ്രന്ഥത്തെ ആരും സ്വീകരിച്ചില്ലെന്നു മാത്രമല്ല, കുറച്ചുദിവസം കഴിഞ്ഞപ്പോഴേക്കും ജനങ്ങളുടെ പരിഹാസം അദ്ദേഹത്തിനു സഹിക്കവഹിയാതെ ആയിത്തീരുകയും അദ്ദേഹം സ്വദേശം വിട്ടുപോവുകയും ചെയ്തു.

അങ്ങനെ അലഞ്ഞുനടന്ന് ഈ ബ്രാഹ്മണൻ ഒരു ദിവസം മനുഷ്യസഞ്ചാരം ഇല്ലാത്തതായ ഒരു കൊടുങ്കാട്ടിൽ ചെന്നുചേർന്നു.

നേരവും വൈകി. മനുഷ്യാധിവാസമുള്ള സ്ഥലത്ത് എത്തുന്നതിന് അവിടെ നിന്നും വളരെ ദൂരമുള്ളതിനാൽ ആ രാത്രി അവിടെത്തന്നെ കഴിച്ചുകൂട്ടുകയെന്നു തീർച്ചപ്പെടുത്തി. ആ വനാന്തരങ്ങളിൽക്കൂടിയുള്ള ഊടുവഴിയുടെ അടുക്കലായിട്ട് ഒരു കുളവും ആൽത്തറയും കണ്ടു. കുളത്തിലിറങ്ങി കുളിച്ചു സന്ധ്യാവന്ദനാദികളും കഴിച്ച് ആ ആൽത്തറയിൽ തന്റെ രാമായണഗ്രന്ഥവും തലയ്ക്കുവെച്ചു കിടന്നു. വിശപ്പും ദാഹവും വഴി നടന്നിട്ടുള്ള ക്ഷീണവും എല്ലാംകൂടി കിടന്ന ഉടനെ അദ്ദേഹം ഉറങ്ങിത്തുടങ്ങുകയും ചെയ്തു.

പാതിരാത്രി കഴിഞ്ഞപ്പോൾ അവിടെ തേജോമയനായ ഒരു ദിവ്യപുരുഷൻ പ്രത്യക്ഷപ്പെട്ട് "ആരാണിവിടെ വന്നു കിടക്കുന്നത്?" എന്നു ചോദിച്ചു. ഉടനെ ബ്രാഹ്മണൻ എണീറ്റിരുന്നു. അതിന്റെ ശേഷം താഴെ വരുന്നപ്രകാരം അവർ സംഭാഷണം തുടങ്ങി.

ദിവ്യൻ: ഹേ! അങ്ങാരാണ്? ഇവിടെ വന്നു കിടക്കുന്നതെന്തിനാ യിട്ടാണ്?

ബ്രാഹ്മണൻ: ഞാൻ ഒരു ബ്രാഹ്മണനാണ്. ഓരോരോ ദേശങ്ങളിൽ സഞ്ചരിച്ച് ഇന്നു ദൈവഗത്യാ ഇവിടെ വന്നുചേർന്നു. മനുഷ്യരുള്ള ദിക്കിൽ എത്തുന്നതിനു നേരം മതിയാകാതെ വന്നതിനാൽ ഇവിടെത്തന്നെ കിടന്നു എന്നേ ഉള്ളൂ.

ദിവ്യൻ: അങ്ങയുടെ അടുക്കൽ ഇരിക്കുന്ന ഗ്രന്ഥം ഏതാണ്?

ബ്രാഹ്മണൻ: അതു ഞാൻ പറഞ്ഞാൽ അവിടുന്ന് എന്നെ പരിഹസിക്കും. അതുകൊണ്ട് ഞാൻ പറയുകയില്ല.

ദിവ്യൻ: ഐഃ, അതൊന്നുമില്ല, കേൾക്കട്ടെ. പറയൂ.

ഇപ്രകാരം ആ ദിവ്യപുരുഷന്റെ വാക്കു കേട്ടിട്ടു ബ്രാഹ്മണൻ ആ ഗ്രന്ഥം ഇന്നതാണെന്നും അതുനിമിത്തം തനിക്കുണ്ടായ ആക്ഷേപങ്ങളും എല്ലാം പറഞ്ഞുകേൾപ്പിച്ചു. ഉടനെ ആ ദിവ്യപുരുഷൻ ബ്രഹ്മണനോടു പറഞ്ഞു.

"ഇതിനെക്കുറിച്ച് അവിടുന്ന് ഒട്ടും വ്യസനിക്കേണ്ട. ഞാൻ ഒരു കൗശലം പറഞ്ഞുതരാം. അതുപോലെ ചെയ്താൽ അങ്ങയുടെ ഈ ഗ്രന്ഥത്തെ എല്ലാവരും ആദരിക്കുന്നതിനും തന്നിമിത്തം ഗ്രന്ഥത്തിനു പ്രചാരം സിദ്ധിക്കുന്നതിനും ഇടവരും. എന്തെന്നാൽ ഈ വരുന്ന ശിവരാത്രിനാൾ അങ്ങ് ഈ ഗ്രന്ഥവുംകൊണ്ട് ഗോകർണ്ണത്തു പോകണം. നേരം വൈകാറാകുമ്പോൾ കിഴക്കേ നടയിൽ പോയി നിന്നാൽ അസംഖ്യം ജനങ്ങൾ വരുന്ന കൂട്ടത്തിൽ തേജോമയനായ ഒരു ബ്രാഹ്മണൻ വരുന്നതുകാണാം. അദ്ദേഹത്തിന്റെ പിന്നാലെ നാലു പട്ടികൾ കൂടെ ഉണ്ടായിരിക്കും. അദ്ദേഹത്തിന്റെ കൈയിൽ ഈ ഗ്രന്ഥം കൊണ്ടുചെന്നു കൊടുത്തു വിവരം പറയണം. എന്നാൽ അദ്ദേഹം ഇതിലേക്കു നിവൃത്തിയുണ്ടാക്കിത്തരും. ഇതാരു പറഞ്ഞുതന്നു എന്നു ചോദിച്ചാൽ ഒന്നും പറയുകയുമരുത്." ഇപ്രകാരം പറഞ്ഞ് ആ ദിവ്യപുരുഷൻ ഉടനെ അന്തർദ്ധാനം ചെയ്തു.

ഈ ഉപദേശം കേട്ട് ആ ബ്രാഹ്മണന് ഏറ്റവും സന്തോഷമായി എന്നുള്ളതു പറയേണ്ടതില്ലല്ലോ. അരുണോദയമായപ്പോൾ അവിടെനിന്നു പുറപ്പെട്ടു. പിന്നെ ഓരോരോ ദേശങ്ങളിൽ സഞ്ചരിച്ച് ക്രമേണ ശിവരാത്രി ആയപ്പോഴേക്കും ഗോകർണ്ണത്തു ചെന്നുചേർന്നു. നേരം വൈകാറായപ്പോൾ മുമ്പ് ആ ദിവ്യപുരുഷൻ പറഞ്ഞിരുന്നതുപോലെ ഒരു ബ്രാഹ്മണൻ വരുന്നത് കണ്ട്, ഗ്രന്ഥം അദ്ദേഹത്തിന്റെ കൈയിൽ കൊണ്ടുചെന്നു കൊടുത്തു വിവരമെല്ലാം പറഞ്ഞു. ആ ബ്രാഹ്മണൻ, "ഇത് എന്റെ കൈയിൽ കൊണ്ടുതരുന്നതിന് അങ്ങോടാരാണ് പറഞ്ഞത്?" എന്നു ചോദിച്ചു. ഗ്രന്ഥകർത്താവായ ബ്രാഹ്മണൻ ഒന്നും മിണ്ടാതെ നിന്നു. അപ്പോൾ ആ ബ്രാഹ്മണൻ "ആട്ടെ ഇപ്പോൾ പറയണമെന്നില്ല. കാര്യമൊക്കെ എനിക്കു മനസ്സിലായി. അങ്ങയ്ക്ക് ഈ ഉപായം പറഞ്ഞു തന്ന ആൾ ഒരു ഗന്ധർവനാണ്. അവൻ ഇപ്രകാരം വ്യാജോപദേശം ചെയ്തതിനാൽ ഞാൻ അവനെ ശപിക്കുന്നു. അവൻ ഒരു ശൂദ്രനായി ഭൂമിയിങ്കൽ ജനിക്കാൻ സംഗതി വരട്ടെ." ഇപ്രകാരം ശപിച്ചതിനു ശേഷം കൈയിലുണ്ടായിരുന്ന കമണ്ഡലുവിങ്കൽ നിന്നു കുറെ വെള്ളമെടുത്തു ഗ്രന്ഥത്തിന്മേൽ തളിച്ചു ഗ്രന്ഥകർത്താവായ ബ്രാഹ്മണന്റെ കയ്യിൽ കൊടുത്തിട്ട് "ഇനി ഈ ഗ്രന്ഥം നിമിത്തം അങ്ങയ്ക്കു വളരെ ബഹുമാനം

ഉണ്ടാകുന്നതിനും സംഗതിയാകും" എന്നു പറഞ്ഞു ക്ഷേത്രത്തിലേക്കു കടന്നുപോവുകയും ചെയ്തു.

അതിന്റെ ശേഷം അധ്യാത്മരാമായണത്തെ എല്ലാവരും ആദരിച്ച് പാരായണത്തിന് ഉപയോഗപ്പെടുത്തിത്തുടങ്ങുകയും ഋഷിപ്രോക്തങ്ങളായ രാമായണങ്ങളെക്കാൾ അതിനു പ്രചാരം സിദ്ധിക്കുകയും ചെയ്തു.

അധ്യാത്മരാമായണകർത്താവായ ബ്രാഹ്മണന് ആ ഉപയം പറഞ്ഞുകൊടുത്ത ഗന്ധർവനാണ് പിന്നെ ശൂദ്രനായി ഭൂമിയിങ്കൽ "തുഞ്ചത്തെഴുത്തച്ഛൻ" എന്നുള്ള നാമധേയത്തോടുകൂടി അവതരിച്ചത്. എഴുത്തച്ഛന് അധ്യാത്മരാമായണത്തോടു മറ്റുള്ള രാമായണങ്ങളേക്കാളധികം പ്രതിപത്തി ഉണ്ടാകുന്നതിനും തന്റെ കിളിപ്പാട്ടുതർജമയ്ക്ക് ഈ മൂലത്തെ സ്വീകരിക്കുന്നതിനും ഉള്ള കാരണവും മേല്പറഞ്ഞപ്രകാരം അദ്ദേഹത്തിനോടുള്ള പൂർവസംബന്ധമാകുന്നു.

ഗോകർണ്ണത്തു ശിവരാത്രിനാൾ നാലു പട്ടികളോടുകൂടി വന്ന ആ ബ്രാഹ്മണൻ സാക്ഷാൽ വേദവ്യാസനായിരുന്നു. ആ നാലു പട്ടികൾ നാലു വേദങ്ങളും ആയിരുന്നു. അധ്യാത്മരാമായണം മൂലം ഉണ്ടാക്കിയത് സാക്ഷാൽ വരരുചിയാണെന്നു ചിലർ പറയുന്നുണ്ട്.

# 6. പറയി പെറ്റ പന്തിരുകുലം

ചരിത്രപ്രസിദ്ധനായ ഗോവിന്ദസ്വാമികളുടെ പുത്രനും മലയാളത്തിൽ നടപ്പുള്ള വാക്യം, പരല്പേരു മുതലായ ജ്യോതിശ്ശാസ്ത്ര ഗ്രന്ഥങ്ങളുടെ നിർമാതാവെന്നു പറയപ്പെടുന്ന ആളുമായ വരരുചി എന്ന ബ്രാഹ്മണോത്തമനെക്കുറിച്ച് കേട്ടിട്ടില്ലാത്തവർ അധികമുണ്ടെന്നു തോന്നുന്നില്ല. ഇദ്ദേഹം വിക്രമാദിത്യരാജാവിന്റെ സേവകനായിട്ടു താമസിച്ചിരുന്നു. വരരുചി സകലശാസ്ത്രപാരംഗതനും നല്ല പൗരാണികനും ആയിരുന്നതിനാൽ രാജാവിനു ശാസ്ത്രസംബന്ധമായോ പുരാണ സംബന്ധമായോ വല്ല സംശയവും നേരിട്ടാൽ ഇദ്ദേഹത്തോടു ചോദിച്ചാണ് അത് തീർക്കുക പതിവ്.

അങ്ങനെയിരിക്കെ കാലത്ത് ഒരു ദിവസം രാജാവ് "രാമായണത്തിൽ പ്രാധാനമായ വാക്യമേതാണ്?" എന്ന് ഈ ബ്രാഹ്മണനോട് ചോദിച്ചു. ഈ ചോദ്യത്തിനു തക്കതായ ഉത്തരം പറയാൻ തോന്നായ്കയാൽ വരരുചി വിഷണ്ണനായിത്തീർന്നു. ഉടനെ രാജാവ് "എന്നാൽ എവിടെയെങ്കിലും പോയി, ആരോടെങ്കിലും ചോദിച്ചറിഞ്ഞു നാല്പത്തൊന്നുദിവസം കഴിയുന്നതിനുമുമ്പ് ഇവിടെ വന്നു പറയണം. അങ്ങനെ ചെയ്തില്ലെങ്കിൽ പിന്നെ താൻ ഇവിടെ വരണമെന്നില്ല. എനിക്കു തന്നെ കാണുകയും വേണ്ട" എന്നു പറഞ്ഞു. രാജാവിന്റെ കല്പന കേട്ടപ്പോൾ വരരുചിയുടെ ഹൃദയം വിഷാദവും വിചാരവുംകൊണ്ടു നിറഞ്ഞു. ഉടനെ ആദ്ദേഹം അവിടെനിന്നു പുറപ്പെട്ടുപോവുകയും ചെയ്തു.

തദനന്തരം വരരുചി പല സ്ഥലങ്ങളിലും സഞ്ചരിച്ച്, പല യോഗ്യന്മാരേയും കണ്ടു ചോദിച്ചു. എങ്കിലും രാമായണത്തിലെ എല്ലാ ശ്ലോകങ്ങളും വാക്യങ്ങളും പ്രധാനം തന്നെ. അല്ലാതെ അതിനുണ്ടോ വ്യത്യാസം "നഹി ഗുളഗുളികായാം ക്വാപി മാധുര്യഭേദഃ" എന്നും മറ്റും പലരും പലവിധം പറഞ്ഞതല്ലാതെ ശരിയായ മറുപടി ആരിൽനിന്നും കിട്ടിയില്ല. അങ്ങനെ നാല്പതുദിവസം കഴിഞ്ഞു. ബ്രാഹ്മണനു വ്യസനം സഹിക്കവഹിയാതെയും ആയിത്തീർന്നു. രാജാവിന്റെ അടുക്കലുള്ള സേവ പോകുമെന്നുതന്നെയല്ല, സർവജ്ഞനെന്നു സർവരാലും സമ്മതിക്കപ്പെട്ടിരിക്കുന്ന തനിക്ക് ഇതറിഞ്ഞുകൂടെന്നു വരുന്നത് ഏറ്റവും അവമാനകരവും ആണല്ലോ. ഈ അവമാനം സഹിച്ചുകൊണ്ട് സ്വദേശത്തു

താമസിക്കുന്നതിൽ ഭേദം മരിക്കതന്നെയാണ് എന്നിങ്ങനെയൊക്കെ വിചാരിച്ചുംകൊണ്ടു ഭക്ഷണവുംകൂടാതെ ആ സാധുബ്രാഹ്മണൻ പകൽ മുഴുവനും അലഞ്ഞുനടന്നു. രാത്രിയായപ്പോൾ ഒരു വനാന്തരത്തിൽ ഒരാൽത്തറയുടെ അടുക്കൽ ചെന്നുചേർന്നു. വിശപ്പും ദാഹവും ക്ഷീണവും വ്യസനവും സഹിക്കവഹിയാതെ ആ ആൽത്തറയിൽ കയറിക്കിടന്നു. ഉടനെ ക്ഷീണംകൊണ്ടു മയക്കവുമായി. അദ്ദേഹം കിടന്ന സമയം "വനദേവതമാർ എന്നെ രക്ഷിക്കട്ടെ" എന്നു പറഞ്ഞുംകൊണ്ടാണ് കിടന്നത്.

നേരം ഏകദേശം പാതിരയായപ്പോഴേക്ക് ചില ആകാശസഞ്ചാരി കളായ ദേവതമാർ ആ ആലിന്മേൽ വന്നുകൂടി. ആ ആലിന്മേൽ സ്ഥിരവാസിനികളായ ദേവതമാരെ വിളിച്ച് "നിങ്ങൾ വരുന്നില്ലേ? ഇപ്പോൾ ഒരു സ്ഥലത്ത് പ്രസവമുണ്ട്. ഞങ്ങൾ അവിടെ പോവുകയാണ്. ചോരയും നീരും കുടിക്കണമെങ്കിൽ വരുവിൻ" എന്നു പറഞ്ഞു. അപ്പോൾ ആ ആലിന്മേലിരുന്ന ദേവതമാർ "ഞങ്ങൾക്കു വരാൻ നിവൃത്തിയില്ല. ഇവിടെ ഒരു വിശിഷ്ടനായ ബ്രാഹ്മണൻ വന്നു കിടക്കുന്നു. ഇദ്ദേഹം സ്വരക്ഷാർത്ഥം ഞങ്ങളെ പ്രാർത്ഥിച്ചുകൊണ്ടാണ് കിടന്നത്. അതിനാൽ നിങ്ങൾ പോയി തിരിച്ചുവരുമ്പോൾ ഇതിലേ വന്നു വിവരം പറഞ്ഞു വേണം പോകാൻ" എന്നു പറഞ്ഞു. എന്നാലങ്ങനെയാകട്ടെ എന്നു പറഞ്ഞ് ആ വനദേവതമാർ പോവുകയും ചെയ്തു.

അന്ത്യയാമമായപ്പോൾ വരരുചി ഉണർന്നുവെങ്കിലും വ്യസനത്തോടു കൂടി ഓരോന്നുമോർത്തു കണ്ണുമടച്ചു കിടന്നതല്ലാതെ എഴുന്നേറ്റില്ല. അപ്പോൾ മുമ്പേ പോയ ദേവതമാർ വീണ്ടും അവിടെ വന്നുചേർന്നു. ഉടനെ ആലിന്മേൽ ഉണ്ടായിരുന്ന ദേവതമാർ "പ്രസവമെവിടെയായിരുന്നു? കുട്ടിയെന്താണ്? എന്നു ചോദിച്ചു. അപ്പോൾ ദേവതമാർ "ഒരു പറയന്റെ അവിടെയായിരുന്നു പ്രസവം. കുട്ടി പെണ്ണാണ്" എന്നു പറഞ്ഞു. "അവളെ വിവാഹം ചെയ്യുന്നത് ആരായിരിക്കും?" എന്ന് ആലിന്മേലുണ്ടായിരുന്നവർ വീണ്ടും ചോദിച്ചപ്പോൾ വന്നവർ "അത് "മാം വിദ്ധി" എന്നറിഞ്ഞുകൂടാത്ത ഈ വരരുചിയാണ്. നേരം വെളുക്കാറായി. ഞങ്ങൾ ഇനി താമസിക്കു ന്നില്ല. ശേഷമൊക്കെ പിന്നെപ്പറയാം" എന്നു പറഞ്ഞ് ഉടനെ പോവുകയും ചെയ്തു.

ഏറ്റവും ബുദ്ധിശാലിയായ വരരുചിക്കു ദേവതമാരുടെ ഈ വാക്കു കേട്ടപ്പോൾ തന്റെ കാര്യം സാധിച്ചതിലുള്ള സന്തോഷവും ഭാവിയായ അധഃപതനത്തെക്കുറിച്ചു വിചാരിച്ചുള്ള വിഷാദവും ഒന്നുപോലെ ഹൃദയത്തിൽ തിങ്ങിവശായി. അധഃപതനം കൂടാതെ കഴിക്കുന്നതിനു തക്കതായ ഒരുപായം ആലോചിച്ചു നിശ്ചയിച്ചുംകൊണ്ടു സന്തോഷത്തോടുകൂടി എണീറ്റു. അപ്പോഴേക്കും നേരവും വെളുക്കയാൽ ഉടനെ അവിടെ നിന്നു പുറപ്പെട്ടു.

നാല്പത്തൊന്നാം ദിവസമായിട്ടും വരരുചിയെ കാണാഞ്ഞിട്ട് രാജാവിനു വിഷാദമായിത്തീർന്നു. എങ്കിലും സഭാവാസികളായ വിദ്വാന്മാർക്കെല്ലാം വളരെ സന്തോഷമാണുണ്ടായത്. വരരുചി അവിടെ ഉണ്ടായിട്ടാണ് രാജാവ് അവരെ വേണ്ടവണ്ണം ആദരിക്കാത്തതും അവരുടെ ഖ്യാതി പൊങ്ങാത്തതും എന്നും മറ്റും വിചാരിച്ച് അവർക്കെല്ലാവർക്കും വരരുചിയെക്കുറിച്ച് അത്യന്തം അസൂയയുണ്ടായിരുന്നു. രാജസഭ കൂടിയപ്പോൾ രാജാവ്, "കഷ്ടം നമ്മുടെ വരരുചിയെ കണ്ടില്ലല്ലോ? അദ്ദേഹം അവമാനം വിചാരിച്ച് പ്രാണത്യാഗം ചെയ്തതോ, രാജ്യം വിട്ടുപോയതോ എന്തോ? അതില്ല, സർവശാസ്ത്രതത്ത്വജ്ഞനും വിശിഷ്ടനുമായ അദ്ദേഹം ഏതു വിധവും നമ്മുടെ ചോദ്യത്തിനു തക്കതായ മറുപടി മനസ്സിലാക്കിക്കൊണ്ടു വരാതെയിരിക്കുകയില്ല" എന്നും മറ്റും വിചാരിച്ചുകൊണ്ടിരിക്കുമ്പോൾ സന്തോഷസമേതം വരരുചിയും അവിടെ എത്തി. അദ്ദേഹത്തിന്റെ മുഖപ്രസന്നത കണ്ടപ്പോൾതന്നെ കാര്യം സാധിച്ചു എന്നു രാജാവിനും സഭാവാസികളായ എല്ലാവർക്കും മനസ്സിലായി. ഉടനെ രാജാവ് "എന്തായി, മനസ്സിലായോ?" എന്നു ചോദിച്ചു.

വരരുചി: ദൈവകാരുണ്യത്താലും ഗുരുകടക്ഷംകൊണ്ടും മാന്യന്മാരായ നിങ്ങളുടെയൊക്കെ അനുഗ്രഹമാഹാത്മ്യത്തലും ഒരു വിധം മനസ്സിലായി എന്നുതന്നെ പറയാം.

രാജാവ്: ഏതു ശ്ലോകമാണ്, ഏതു വാക്യമാണ്? കേൾക്കട്ടെ.

വരരുചി: രാമായണത്തിൽ പ്രധാനമായ ശ്ലോകം,

"രാമം ദശരഥം വിദ്ധി മാം വിദ്ധി ജനകാത്മജാം

അയോദ്ധ്യാമടവീം വിദ്ധി ഗച്ഛ താത യഥാസുഖം" എന്നുള്ളതാണ്. ഇതിൽ പ്രധാനമായിട്ടുള്ള വാക്യം "മാം വിദ്ധി ജനകാത്മജാം" എന്നുള്ളതുമാണ്.

ഇതു കേട്ടപ്പോൾ സഭയിലുണ്ടായിരുന്നവരെല്ലാം ശരി ശരി എന്ന് ഐക്യകണ്ഠേന സമ്മതിച്ചു. രാജാവ് സന്തോഷസമന്വിതം എണീറ്റു വരരുചിയുടെ കൈയ്ക്കുക് പിടിച്ച് അർധാസനം കൊടുത്തിരുത്തി. പിന്നെ വിലതീരാതെകണ്ടുള്ള ആഭരണങ്ങളും അനവധിസുവർണരത്നങ്ങളും അദ്ദേഹത്തിനു സമ്മാനം കൊടുത്തു സന്തോഷിപ്പിക്കുകയും തന്നോടു കൂടി യഥാപൂർവം താമസിച്ചുകൊള്ളുന്നതിനനുവദിക്കുകയും ചെയ്തു.

തദനന്തരം വരരുചി മേല്പറഞ്ഞ ശ്ലോകത്തിന്റെ അർഥം പത്തു വിധത്തിൽ വ്യാഖ്യാനിച്ചു രാജാവിനെ കേൾപ്പിച്ചു. അവയിൽ രണ്ടുവിധം അർഥം താഴെച്ചേർക്കുന്നു. ഈ ശ്ലോകം ശ്രീരാമനും സീതയും ലക്ഷ്മണനുംകൂടി വനവാസത്തിനായി പുറപ്പെട്ടപ്പോൾ മാതൃപാദങ്ങളെ വന്ദിച്ചു യാത്രപറഞ്ഞ ലക്ഷ്മണനോടു സുമിത്ര പറഞ്ഞതാണ്.

അല്ലയോ താത (വത്സ) രാമം ദശരഥം വിദ്ധി (രാമനെ ദശരഥനെന്ന് അറിഞ്ഞാലും) നിന്റെ ജ്യേഷ്ഠനായ രാമനെ അച്ഛനായ ദശരഥനെപ്പോലെ വിചാരിച്ചുകൊള്ളണം എന്നു താൽപര്യം. ജനകാത്മജാം മാം വിദ്ധി. ജനകാത്മജയെ (സീതയെ) എന്നെപ്പോലെ വിചാരിച്ചുകൊള്ളണം. അടവീ അയോദ്ധ്യാം വിദ്ധി. അടവിയെ (വനത്തെ) അയോദ്ധ്യയെപ്പോലെ വിചാരിച്ചുകൊള്ളണം. യഥാസുഖം ഗച്ഛ. സുഖമാകുംവണ്ണം ഗമിച്ചാലും എന്ന് ഒരർത്ഥം. പിന്നെ

രാമം ദശരഥം വിദ്ധി. രാമനെ ദശരഥൻ (പക്ഷിവാഹന നായിരിക്കുന്ന മഹാവിഷ്ണു) എന്നറിഞ്ഞാലും. ജനകാത്മജാം മാം വിദ്ധി. ജനകാത്മജയെ (സീതയെ) മാ (മഹാലക്ഷ്മി) എന്നറിഞ്ഞാലും. അയോദ്ധ്യാം അടവീം വിദ്ധി. അയോദ്ധ്യയെ (രാമൻ പോയാൽ പിന്നെ) അടവി (കാട്) എന്നറിഞ്ഞാലും. (അതിനാൽ) അല്ലയോ വത്സ! നീ സുഖമാകുവണ്ണം പോയാലും എന്നു രണ്ടാമത്തെ അർത്ഥം.

ഇപ്രകാരം യഥാക്രമം പത്തു വിധത്തിൽ വരരുചിയുടെ വ്യാഖ്യാനം കേട്ടപ്പോൾ രാജാവ് പൂർവ്വാധികം സന്തോഷിക്കുകയും വരരുചിയെ

ബഹുമാനിക്കയും ചെയ്തു. പിന്നെ എല്ലാവരുംകൂടി ഓരോ രാജ്യ വർത്തമാനം പറഞ്ഞ് അങ്ങനെയിരിക്കുമ്പോൾ വരരുചി, "അല്ലയോ മഹാരാജാവേ! ഇന്നലെ രാത്രിയിൽ ഒരു പറയന്റെ മാടത്തിൽ ഒരു പറയി പ്രസവിച്ച് ഒരു പെൺകുട്ടിയുണ്ടായിട്ടുണ്ട്. അതിന്റെ ജാതകഫലം നോക്കിയതിൽ ആ കുട്ടിക്കു മൂന്നു വയസ്സു തികയുമ്പോഴേക്കും ഈ രാജ്യം നശിക്കും എന്നു കണ്ടിരിക്കുന്നു. ഇന്നു മുതൽ ഓരോ നാശകാരണങ്ങൾ തുടങ്ങും. അല്ലെങ്കിൽ ആ പ്രജയെ ഉടനെ കൊല്ലി ക്കണം" എന്നു പറഞ്ഞു. ഇതു കേട്ടപ്പോൾ ജ്യോതിശാസ്ത്രജ്ഞനും വിഷിഷ്ടനുമായ ഈ ബ്രാഹ്മണോത്തമന്റെ വചനം ഒരിക്കലും മിഥ്യ യാകുന്നതല്ലെന്നുള്ള വിശ്വാസത്താൽ രാജാവിനും സഭാവാസികൾക്കും വളരെ വ്യസനമായിത്തീർന്നു. ബാലനിഗ്രഹം കഷ്ടം. വിശേഷിച്ചും പെൺകുട്ടിയായിരിക്കുന്ന സ്ഥിതിക്ക് അതൊരിക്കലും വിഹിതമല്ല. അതിനാൽ എന്തു വേണ്ടൂ എന്ന് എല്ലാവരും കൂടി ആലോചിച്ച് ഒരു കൗശലം നിശ്ചയിച്ചു. എങ്ങനെയെന്നാൽ, വാഴപ്പിണ്ടികൊണ്ട് ഒരു ചെറിയ ചങ്ങാടമുണ്ടാക്കി, ഈ കുട്ടിയുടെ തലയിൽ ഒരു ചെറിയ പന്തവും കൊളുത്തിക്കുത്തി അതിൽ കിടത്തി നദിയിലൊഴുക്കുക. ഈ നിശ്ചയത്തെ രാജാവും സമ്മതിച്ചു. ഉടനെ രണ്ടു ഭടന്മാരെ വിളിച്ച് അപ്രകാരം ചെയ്‌വാൻ കല്പനയും കൊടുത്തു. കുട്ടിയുണ്ടായിരിക്കുന്ന സ്ഥലം ഏകദേശം ഇന്ന ദിക്കിലാണെന്ന് വരരുചി പറഞ്ഞുകൊടുത്തു. രാജഭടന്മാർ അന്വേഷിച്ചുചെന്നു. കുട്ടിയെ എടുത്തു കല്പനപ്രകാരം ചെയ്കയും ഉടനെ വിവരം രാജസന്നിധിയിൽ അറിയിക്കയും ചെയ്തു. തനിക്കു വരുവാൻ ഭാവിച്ച അധഃപതനം കൂടാതെ കഴിഞ്ഞുവല്ലോ എന്നു വിചാരിച്ചു വരരുചിക്ക് വളരെ സന്തോഷവുമായി. പിന്നെയും അദ്ദേഹം രാജാവിന്റെ അടുക്കൽ സേവകനായി താമസിച്ചു. അങ്ങനെ കുറഞ്ഞൊരു കാലം കഴിഞ്ഞതിന്റെശേഷം വരരുചി സ്ഥിരതാമസം സ്വഗൃഹത്തിൽത്തന്നെ ആക്കി.

അങ്ങനെയിരിക്കുന്ന കാലത്ത് ഒരു ദിവസം വരരുചി ഒരു വഴിയാത്രയിൽ ഭക്ഷണം കഴിക്കാനായി ഒരു ബ്രാഹ്മണന്റെ ഗൃഹത്തിൽ ചെന്നു. ഉടനെ ബ്രാഹ്മണൻ "വേഗത്തിൽ കുളി കഴിച്ചുവരാം. ഇവിടെ ഊണുകാലമായിരിക്കുന്നു" എന്നു പറഞ്ഞു. അപ്പോൾ വരരുചി ഈ ബ്രാഹ്മണന്റെ ബുദ്ധിശക്തിയെ പരീക്ഷിക്കാനായിട്ടു "ഞാൻ ഊണു

കഴിക്കണമെങ്കിൽ ചില ദുർഘടങ്ങളുണ്ട്. അതൊക്കെ സാധിക്കുമോ എന്നറിഞ്ഞിട്ടുവേണം കുളിക്കാൻ പോകാൻ" എന്നു പറഞ്ഞു.

ബ്രാഹ്മണൻ: ദുർഘടങ്ങൾ എന്തെല്ലാമാണാവോ? ഇവിടെ നിവൃത്തിയുള്ളവയാണെങ്കിൽ സാധിക്കാം. എന്തെങ്കിലും കേൾക്കട്ടെ.

വരരുചി: മറ്റൊന്നുമല്ല, കുളി കഴിഞ്ഞാൽ ഉടുക്കാൻ വീരാളിപ്പട്ടു വേണം. നൂറുപേർക്കു ഭക്ഷണം കൊടുത്തിട്ടുവേണം എനിക്കു ഊണുകഴിക്കാൻ. എന്നു മാത്രമല്ല എന്റെ ഊണിനു നൂറ്റെട്ടു കൂട്ടം കൂട്ടാൻ വേണം. ഊണു കഴിഞ്ഞാൽ പിന്നെ എനിക്കു മൂന്നുപേരെ തിന്നണം. നാലുപേരെന്നെ ചുമക്കുകയും വേണം. ഇത്രേ ഉള്ളൂ.

ഇതു കേട്ടപ്പോൾ ബ്രാഹ്മണൻ വല്ലാതെ അന്ധാളിച്ച് ഒന്നും മിണ്ടാതെ നിന്നു. ഉടനെ ഒരു കന്യക അകത്തിരുന്നുകൊണ്ട് "അച്ഛനൊട്ടും അന്ധാളിക്കയും പരിഭ്രമിക്കയും വേണ്ട. ഇതിനെല്ലാം ഇവിടെ തയ്യാറുണ്ടെന്നു പറഞ്ഞേക്കൂ" എന്നു പറഞ്ഞു. ബ്രാഹ്മണൻ അപ്രകാരം പറയുകയും വരരുചി കുളിക്കാൻ പോവുകയും ചെയ്തു. ഉടനെ ബ്രാഹ്മണൻ കന്യകയെ വിളിച്ച് ഇതെല്ലാമിവിടെ സാധിക്കുമോ എന്നു ചോദിച്ചു. അപ്പോൾ കന്യക "എല്ലാം സാധിക്കും. ഇതൊന്നും അത്ര പ്രയാസമില്ല. അദ്ദേഹം പറഞ്ഞതിന്റെ സാരം അച്ഛനു മനസ്സിലാഞ്ഞിട്ടാണ് പരിഭ്രമിക്കുന്നത്. വീരാളിപ്പട്ടു വേണമെന്നു പറഞ്ഞതിന്റെ സാരം ചീന്തൽകോണകം വേണമെന്നാണ്. നൂറു പേർക്കു ഭക്ഷണം കൊടുക്കണമെന്നു പറഞ്ഞതിന്റെ സാരം അദ്ദേഹത്തിനു വൈശ്വദേവം (വൈശ്യം) കഴിക്കണമെന്നാണ്. വൈശ്യം കൊണ്ടു നൂറു ദേവതമാരുടെ പ്രീതിയുണ്ടാകുന്നതിനാലാണ് അങ്ങനെ പറഞ്ഞത്. പിന്നെ നൂറ്റെട്ടു കൂട്ടാൻ പറഞ്ഞതിന്റെ സാരം ഇഞ്ചിക്കറി വേണമെന്നാണ്. ഇഞ്ചിക്കറി ഉണ്ടായാൽ നൂറ്റെട്ടു കൂട്ടം കൂട്ടാന്റെ ഫലമുണ്ടെന്നാണ് വെച്ചിരിക്കുന്നത്. പിന്നെ അദ്ദേഹത്തിനു മൂന്നുപേരെ തിന്നണമെന്നു പറഞ്ഞതിന്റെ സാരം വെറ്റിലയും, അടയ്ക്കയും, നൂറും കൂട്ടി മുറുക്കണമെന്നാണ്. (പുകയില അക്കാലത്ത് ഇല്ലായിരിക്കും). പിന്നെ അദ്ദേഹത്തെ നാലുപേരു ചുമക്കണമെന്നു പറഞ്ഞതിന്റെ സാരം ഊണു കഴിഞ്ഞാൽ കുറച്ചു കിടക്കണം. അതിനൊരു കട്ടിലു വേണമെന്നാണ്. കട്ടിലിൽ കിടക്കുമ്പോൾ കട്ടിൽക്കാലുകൾ നാലും കൂടിയാണല്ലോ ചുമക്കുന്നത്. ഇത്രയൊക്കേ

ഉള്ളൂ. ഇതിനിവിടെ എന്താ വിഷമം?" എന്നു പറഞ്ഞു. ഇതു കേട്ടപ്പോൾ അച്ഛൻ വളരെ സന്തോഷിക്കുകയും, കന്യകയുടെ ബുദ്ധിവിശേഷ ത്തെക്കുറിച്ച് അത്യന്തം അത്ഭുതപ്പെടുകയും ചെയ്തു. "എന്നാൽ എന്റെ മകൾ പോയി എല്ലാം വേഗം തയ്യാറാക്കൂ" എന്നു പറഞ്ഞു കന്യകയെ അയച്ചു. വരരുചി കുളിയും മറ്റും കഴിഞ്ഞു വന്നപ്പോഴേക്കും ഒരു ചീന്തൽകോണകം, വൈശ്യത്തിനു വേണ്ടുന്ന ഹവിസ്സും, ചന്ദനം, പൂവ് മുതലായവയും തയ്യാറാക്കിയിരുന്നു. ഊണിന് ഇഞ്ചിക്കറിയും ഉണ്ടായി രുന്നു. ഊണു കഴിഞ്ഞപ്പോഴേക്കും പുറത്തളത്തിൽ മുറുക്കാനുള്ള സാമാന ങ്ങളും ഒരു കട്ടിലിൽ പായും തലയിണയും എല്ലാം തയ്യാറാക്കിയിരുന്നു. വരരുചി വൈശ്യവും, ഊണും കഴിച്ചു പുറത്തളത്തിൽ ചെന്നു മുറുക്കി കട്ടിലിൽ കയറിക്കിടന്നു. താൻ പറഞ്ഞതിന്റെ സാരം മനസ്സിലാക്കി ഇപ്രകാരമെല്ലാം തയ്യാറാക്കിയത് ഈ കന്യകയുടെ ബുദ്ധിസാമർത്ഥ്യം കൊണ്ടാണെന്നു മനസ്സിലാവുകയാൽ ഏതുവിധവും ഈ കന്യകയെ വിവാഹം കഴിക്കണമെന്ന് അദ്ദേഹം മനസ്സു കൊണ്ടാലോചിച്ചുറച്ചു. എന്തിനു വളരെപ്പറയുന്നു? വരരുചി തന്റെ ആഗ്രഹം ആ കന്യകയുടെ അച്ഛനെ ഗ്രഹിപ്പിക്കുകയും അദ്ദേഹം സമ്മതിക്കുകയും കാലതാമസം കൂടാതെ സുമുഹൂർത്തത്തിങ്കൽ ആ കന്യകയെ വിവാഹം കഴിക്കയും സ്വഗൃഹത്തിൽ കൊണ്ടുപോരികയും ചെയ്തു.

അങ്ങനെ ആ ദമ്പതിമാർ യഥാസുഖം സ്വഗൃഹത്തിൽ താമസി ച്ചിരുന്ന കാലത്ത് ഒരു ദിവസം ഭക്ഷണവും മറ്റും കഴിഞ്ഞ് രണ്ടുപേരും കൂടി സ്വൈര്യസല്ലാപം ചെയ്തു സന്തോഷിച്ചിരിക്കുന്ന സമയത്തിങ്കൽ വരരുചി തന്റെ പ്രേമഭാജനമായ ധർമ്മദാരങ്ങളുടെ തലമുടി ഭംഗിയാകും വണ്ണം ചീകിക്കെട്ടി. അപ്പോൾ തലയുടെ മധ്യത്തിൽ വലിയതായ ഒരു വ്രണകിണം കാണുകയാൽ അതെന്താണെന്നു ചോദിച്ചു. അപ്പോൾ ആ സാധ്വി "അതൊരു പന്തം തറച്ച പാടാണെന്നാണ് അമ്മ പറഞ്ഞിട്ടുള്ളത്. അമ്മ കുളിച്ചുകൊണ്ടിരുന്നപ്പോൾ പിണ്ടിച്ചങ്ങാടത്തിന്മേൽ ആറ്റിൽക്കൂടി ഒഴുകി വരുന്നതുകണ്ടപ്പോൾ എന്നെ പിടിച്ചുകേറ്റി വളർത്തിയതാണെന്നും, പ്രസവിച്ചതല്ലെന്നും ഒരിക്കൽ അമ്മ എന്നോടു പറഞ്ഞിട്ടുണ്ട്. അന്ന് എന്റെ തലയിൽ പന്തവും തറച്ചിരുന്നുവത്രേ" എന്നു പറഞ്ഞു. ഇതു കേട്ടപ്പോൾ ബുദ്ധിശാലിയായ വരരുചിക്കു തന്റെ ധർമ്മദാരങ്ങൾ ആ പറയന്റെ അപത്യം തന്നെയാണെന്ന് നിശ്ചയമായി. തൽക്കാലം മനസ്സിൽ കുറച്ചു

വിഷാദം ഉണ്ടായി എങ്കിലും "ലിഖിതമപി ലലാടേ പ്രോജ്ഝിതും കഃ സമർഥഃ" എന്നു വിചാരിച്ചു സമാധാന പ്പെട്ടുകൊണ്ടു വിവരമെല്ലാം തന്റെ ധർമ്മപത്നിയെയും ധരിപ്പിച്ചു. "ഇനി നമുക്കേതായാലും ഇവിടെയിങ്ങനെ താമസിക്കേണ്ട. ആയുഃശ്ശേഷത്തെ ദേശസഞ്ചാരംകൊണ്ടുതന്നെ നയിക്കണം" എന്നു പറഞ്ഞു വരരുചി ഭാര്യാസമേതം ഉടനെ അവിടെ നിന്നു പുറപ്പെടുകയും ചെയ്തു. പിന്നെ അവരുടെ സഞ്ചാരം മലയാളദേശ ങ്ങളിലായിരുന്നു എന്നു പറഞ്ഞാൽ അവർ പാരദേശികന്മാരായിരുന്നു എന്നും മേല്പറഞ്ഞ കഥകളെല്ലാം പരദേശത്തുവെച്ചു നടന്നതാണെന്നും വിശേഷിച്ചു പറയണമെന്നില്ലല്ലോ.

അങ്ങനെ അവർ ഓരോരോ ദിക്കുകളിൽ സഞ്ചരിച്ചുകൊണ്ടിരി ക്കുന്ന കാലത്ത് ഭാര്യ ഗർഭം ധരിച്ചു. ഗർഭം പൂർണ്ണമായി; പ്രസവവേദന യുടെ ആരംഭമായപ്പോൾ ഒരു കാട്ടിലേയ്ക്കു കയറി പ്രസവിച്ചുകൊള്ളാൻ പറഞ്ഞുംവെച്ചു ഭർത്താവു വഴിയിൽ ഇരുന്നു. ഭാര്യ അപ്രകാരം ഒരു വനാന്തരത്തിൽ പ്രവേശിക്കുകയും ഉടനെ പ്രസവിക്കുകയും ചെയ്തു. പിള്ള വാങ്ങാനും മറ്റും ആരുമുണ്ടായിരുന്നില്ലെന്നു പറയണമെന്നില്ലല്ലോ. "ആരോരുമില്ലാത്തവർക്കു ദൈവം തുണ" എന്നുണ്ടല്ലോ. പ്രസവം കഴിഞ്ഞപ്പോൾ "കുട്ടിക്കു വായുണ്ടോ?" എന്നു വരരുചി ചോദിച്ചു. "ഉണ്ട്" എന്നു ഭാര്യ മറുപടിയും പറഞ്ഞു. "വായുള്ള പിള്ളയ്ക്കു ദൈവം ഇരയും കല്പിച്ചിട്ടുണ്ട്. അതിനാൽ കുട്ടിയെ എടുക്കണമെന്നില്ല" എന്നു പറഞ്ഞു കുട്ടിയെ അവിടെത്തന്നെ ഇട്ടുംവെച്ചു ഭാര്യയോടുകൂടി വരരുചി അപ്പോൾത്തന്നെ അവിടെനിന്നു പുറപ്പെടുകയും ചെയ്തു. പെറ്റുകിടക്കുക എന്നൊരു ഞായം ആ സ്ത്രീയ്ക്കുണ്ടായിരുന്നില്ല. പ്രസവരക്ഷയ്ക്കുള്ള മരുന്നുകളും കാട്ടാറുകളിലെ പച്ചവെള്ളവും കാട്ടിലെ കായ്കനികളും ഭിക്ഷയെടുത്തു കിട്ടുന്ന സ്വല്പമായ അന്നവും മറ്റുമല്ലാതെ വിശേഷിച്ചു യാതൊന്നുമില്ലായിരുന്നു. എങ്കിലും ആ പതിവ്രതയ്ക്കു യാതൊരു തരക്കേടുമുണ്ടായില്ല.

ഇങ്ങനെതന്നെ പല സ്ഥലങ്ങളിലായി പതിനൊന്നു പ്രസവം കഴിഞ്ഞു. കുട്ടികളെയെല്ലാം കാട്ടിലിട്ടുവെച്ചുതന്നെ പോവുകയും ചെയ്തു. ആ പതിനൊന്നു കുട്ടികളെയും ബ്രാഹ്മണൻ മുതൽ പതിനൊന്നു ജാതിക്കാർക്കു കിട്ടുകയും അവർ എടുത്തുകൊണ്ടുപോയി വളർത്തുകയും ചെയ്തു.

പന്ത്രണ്ടാമത്തെ ഗർഭമുണ്ടായപ്പോൾ ആ സാധ്വി, കഷ്ടം! ഞാൻ പതിനൊന്നു പ്രസവിച്ചിട്ടും ഒരു കുട്ടിയും എനിക്കില്ലല്ലോ. ഈ പ്രാവശ്യം പ്രസവിക്കുമ്പോൾ "കുട്ടിയ്ക്കു വായുണ്ടോ?" എന്നു ഭർത്താവു ചോദിച്ചാൽ ഇല്ലെന്നു പറയണം, എന്നാൽ ആ കുട്ടിയെയെങ്കിലും എടുത്തുകൊൾവാൻ ഇദ്ദേഹം അനുവദിക്കുമായിരിക്കും. പിന്നീടു പരമാർഥം പറഞ്ഞ് ഇദ്ദേഹത്തെ സമ്മതിപ്പിക്കയും ചെയ്യാം" എന്നു നിശ്ചയിച്ചു. ഗർഭം പൂർണ്ണമായപ്പോൾ പതിവുപോലെ പ്രസവിക്കയും, "കുട്ടിയ്ക്കു വായുണ്ടോ?" എന്നു ഭർത്താവു ചോദിക്കുകയും "ഇല്ല" എന്നു ഭാര്യ പറയുകയും, ആ കുട്ടിയെ എടുത്തുകൊള്ളുന്നതിനു ഭർത്താവനു വദിക്കുകയും ചെയ്തു. ഉടനെ കുട്ടിയെയുമെടുത്തു രണ്ടുപേരുകൂടി പുറപ്പെട്ടു. കുറച്ചു സമയം കഴിഞ്ഞപ്പോൾ വാസ്തവമായിട്ടും കുട്ടിയ്ക്കു വായില്ല്ലാതെയായിത്തീർന്നു. വിശിഷ്ടകളായ സാധ്വികളുടെ വാക്കു മിഥ്യയായി ഭവിക്കുന്നതല്ലല്ലോ. വരരുചി ആ കുട്ടിയെ ഒരു കുന്നിന്റെ മുകളിൽ കൊണ്ടുപോയി പ്രതിഷ്ഠിച്ചു. അതാണ് "വായില്ലാക്കുന്നിലപ്പൻ" എന്നു പ്രസിദ്ധപ്പെട്ട ദേവൻ. ഈ വായില്ലാക്കുന്നിലപ്പൻ ഉൾപ്പെടെയാണ് "പറയി പെറ്റ പന്തിരുകുലം" എന്നു പറയുന്നത്. ഈ പന്ത്രണ്ടുപേരുടെയും പേരുകൾ പറയുന്നതായ ഒരു ശ്ലോകം കേട്ടിട്ടുള്ളതു താഴെ ചേർക്കുന്നു.

"മേഷ (ള)ത്തോളഗ്നിഹോത്രി രജകനുളിയന്നൂർ
ത്തച്ചനും പിന്നെ വള്ളോൻ
വായില്ലാക്കുന്നിലപ്പൻ വടുതല മരുവും
നായർ കാരയ്ക്കൽ മാതാ
ചെമ്മേ കേളുപ്പുകൂറ്റൻ പെരിയ തിരുവര
ങ്കത്തെഴും പാണനാരും
നേരേ നാരായണഭ്രാന്തനുമുടനകവൂർ
ചാത്തനും പാക്കനാരും."

ഇവർ പലദിക്കുകളിലായിട്ടാണ് താമസിച്ചു വന്നത്. എങ്കിലും എല്ലാവർക്കും ബാല്യം കഴിഞ്ഞപ്പോഴേക്കും അവർ പരസ്പരം സഹോദര ന്മാരാണെന്ന് അറിയുകയും തമ്മിൽ തമ്മിൽ സ്നേഹ ത്തോടുകൂടി പാർത്തുവരികയും ചെയ്തു. ഇവരുടെ ദിവ്യത്വങ്ങളും അത്ഭുതകർമ്മങ്ങളും അവസാനമില്ലാതെയുണ്ട്. വരരുചിയും ഭാര്യയും പിന്നെ അവരുടെ ജീവിത ശേഷത്തെ സഞ്ചാരംകൊണ്ടുതന്നെ കഴിച്ചുകൂട്ടി. ആ മാതാപിതാക്ക

ന്മാരുടെ ശ്രാദ്ധത്തിനു മേല്പറഞ്ഞ പന്ത്രണ്ടുപേരിൽ വായില്ലാക്കുന്നി ലപ്പൻ ഒഴിച്ചു ശേഷമെല്ലാവരും ഒരുമിച്ചു കൂടുകയും ഒരു പുല്ലിന്മേൽ ത്തന്നെ ബലിയിടുകയുമാണ് പതിവ്. അത് മേളത്തോളഗ്നി ഹോത്രിയുടെ ഇല്ലത്തുമാണ്. അഗ്നിഹോത്രി ബ്രാഹ്മണനായിരുന്നതിനാൽ ചാത്ത ത്തിനും ബ്രാഹ്മണർതന്നെയാണ് പതിവ്. പറയൻ വരെയുള്ള നാനാജാതി കളുംകൂടി ചാത്തമൂട്ടുകയാൽ ചാത്തത്തിനു ക്ഷണിച്ചാൽ വരുന്നതിനു ബ്രാഹ്മണർക്കെല്ലാം മടിയായിത്തുടങ്ങി. അഗ്നിഹോത്രി കളുടെ ഭാര്യയായ അന്തർജനത്തിനും ഈ സഹോദരന്മാരുടെ മേളനം വളരെ കഷ്ടമെന്നു തോന്നിത്തുടങ്ങി. എന്നു മാത്രമല്ല, ഈ വിവരം അന്തർജനം ഒരു ദിവസം ഭർത്താവിനോടു പറയുകയും ചെയ്തു. "ആട്ടെ അതിനു സമാധാനമു ണ്ടാക്കാം" എന്ന് അഗ്നിഹോത്രി മറുപടിയും പറഞ്ഞു.

അങ്ങനെയിരിക്കുമ്പോൾ അവരുടെ അച്ഛന്റെ ശ്രാദ്ധമായി. ശ്രാദ്ധത്തിന്റെ തലേദിവസം വൈകുന്നേരമായപ്പോഴേക്കും ശേഷമുള്ള സഹോദരന്മാർ പത്തു പേരും ചാത്തക്കാരായ ബ്രാഹ്മണനും അഗ്നി ഹോത്രിയുടെ ഇല്ലത്തു വന്നുചേർന്നു. ഈ സഹോദരന്മാർ വന്നാൽ രാത്രിയിൽ കിടന്നുറങ്ങുന്നതിനായി അഗ്നിഹോത്രി പ്രത്യേകം പത്തു പുരമുറികൾ അവിടെ മുമ്പേതന്നെ ഉണ്ടാക്കീട്ടുണ്ടായിരുന്നു. എല്ലാവരും അവരവരുടെ നിയമാനുഷ്ഠാനങ്ങളും മറ്റു കഴിച്ച് അവരവർക്കുള്ള ശയനഗൃഹങ്ങളിൽ പോയി കിടക്കുകയും ചെയ്തു. എല്ലാവരും ഉറക്ക മായപ്പോൾ അഗ്നിഹോത്രികൾ അന്തർജനത്തിനെയും ചാത്തത്തിനു വന്നിരിക്കുന്ന ബ്രാഹ്മണനെയും വിളിച്ച് ഒരു വിളക്കുമായി പത്തുപേർ കിടക്കുന്ന സ്ഥലത്തും കൊണ്ടുപോയി "എന്നെ തൊട്ടുകൊണ്ടു നോക്കു വിൻ" എന്നു പറഞ്ഞു. അന്തർജനവും ചാത്തക്കാരനും അഗ്നിഹോത്രി കളെ തൊട്ടുകൊണ്ടുനോക്കിയപ്പോൾ പത്തുപേരും ഒന്നുപോലെ ശംഖചക്രഗദാപത്മാദികളായ ആയുധങ്ങളോടുകൂടി ചതുർബാഹുക്കളായി അനന്തന്റെ മേൽ കിടന്നുറങ്ങുന്നതായി കണ്ടു. രണ്ടുപേരും ഭയ വിസ്മയാകുലരായിട്ടു പെട്ടെന്നു വീണു നമസ്കരിച്ചു. അങ്ങനെ അന്തർജനത്തിനും മറ്റു ബ്രാഹ്മണർക്കും ഉണ്ടായിരുന്ന ദുശ്ശങ്കയും സംശയവും തീരുകയും ഇവർ എല്ലാവരും സാക്ഷാൽ മഹാവിഷ്ണുവിന്റെ അവതാരമൂർത്തികളാണെന്നു മനസ്സിലാവുകയും ചെയ്തു.

മേഷത്തോളഗ്നിഹോത്രികളുടെ ഭവനം പൊന്നാനിത്താലൂക്കിൽ മേഴത്തൂരംശത്തിലാണത്രേ. വള്ളുവനാടു താലൂക്കിൽ ഒറ്റപ്പാലത്തിനു സമീപമുള്ള കടമ്പൂരു മനയ്ക്കൽ നമ്പൂരിമാർ ഈ അഗ്നിഹോത്രിയുടെ പുലക്കാരുമത്രേ. അഗ്നിഹോത്രികളുടെ ഭാര്യയായ അന്തർജനം ഒരിക്കൽ അടുക്കലുള്ള പുഴയിൽ കുളിക്കാൻ പോയപ്പോൾ ഒരു താലംകൂടി കൊണ്ടുപോയിരുന്നു. ആ താലം തേച്ചു മുക്കി വെള്ളത്തിലിട്ട് ഒഴുകിപ്പോകാതിരിക്കാൻ അതിൽ കുറെ മണലും വാരിയിട്ടു കുളിച്ചുകേറി. പോകാൻ നേരത്തു താലമെടുത്തപ്പോൾ വരുകയില്ല. അത് അവിടെ ഉറച്ചുപോയി. അങ്ങനെയുണ്ടായതാണ് "തൃത്താലപ്പൻ" എന്നു ലോക പ്രസിദ്ധനായ ദേവൻ. തൃത്താലപ്പന്റെ വിഗ്രഹം ഇന്നും മണൽ കൂട്ടിയതുപോലെതന്നെയാണിരിക്കുന്നത്. ശിലപോലെ ഉറപ്പുണ്ടുതാനും.

നാറാണത്തു ഭ്രാന്തന്റെ ദിവ്യത്വങ്ങൾ പറഞ്ഞാൽ വളരെയുണ്ട്. അദ്ദേഹത്തിന്റെ പതിവായിട്ടുള്ള പ്രവൃത്തി വലിയ കല്ലുകൾ ഉരുട്ടി മലയുടെ മുകളിൽ കൊണ്ടുചെല്ലുകയും മുകളിലാകുമ്പോൾ കൈവിടുകയും കല്ലു സ്വയമേവ കീഴ്പോട്ട് ഉരുണ്ടുപോകുന്നതു കണ്ടു കൈകൊട്ടിച്ചിരിക്കയുമാണ്. ഇതു കണ്ടാൽ

"ഇത്രയും കനത്തോരു കല്ലുകളുരുട്ടിക്കൊ
ണ്ടദ്രിതൻ മുകൾപ്പാട്ടിലേറ്റുവാൻ പാരം ദണ്ഡം
ആയതു കീഴപോട്ടേക്കു ചാടിപ്പാനെളുപ്പമാ
മായാസം ചെറ്റു വേണ്ടാ താഴത്തു വന്നേ നിൽക്കൂ."

എന്നുള്ള സാരോപദേശത്തെ ദൃഷ്ടാന്തപ്പെടുത്തി മനുഷ്യസ്ഥിതി ഇതിനോടു സദൃശമാണെന്ന് എല്ലാവരെയും ബോദ്ധ്യപ്പെടുത്താനാണൊ എന്നു തോന്നും. "ആർക്കറിയാവൂ മഹാത്മാരുടെ മനോഗതം!"

ഇദ്ദേഹത്തിന്റെ ഉപജീവനം ഭിക്ഷയെടുത്തുതന്നെയായിരുന്നു. കൈയിൽ ഒരു ചെമ്പുപാത്രമുണ്ട്. ഭിക്ഷ യാചിച്ച് അന്നന്നു കിട്ടുന്ന അരി മുഴുവൻ വൈകുന്നേരമാകുമ്പോൾ എവിടെ എത്തുന്നുവോ അവിടെ വച്ചു സ്വയം പാകം ചെയ്തു ഭക്ഷിക്കും. സ്വയം പാകഭക്ഷണമല്ലാതെ പതിവില്ല. അത് ഒരു നേരമേ ഉള്ളുതാനും. ഊണുകഴിഞ്ഞാൽ അവിടെത്തന്നെ കിടക്കും. നേരം വെളുത്താൽ പുറപ്പെടും. ഉച്ചവരെ കല്ല് മലയിൽ

ഉരുട്ടിക്കേറ്റുകയായി. പിന്നെ ഭിക്ഷ യാചിക്കയും. ഇങ്ങനെയൊക്കെയാണ് അദ്ദേഹത്തിന്റെ ദിനചര്യ. അങ്ങനെയിരിക്കുമ്പോൾ ഒരു ദിവസം വൈകുന്നേരമായപ്പോൾ ഇദ്ദേഹം ഒരു ശ്മശാനത്തിൽ ചെന്നുചേർന്നു. അത് ഒരു ശവദാഹം കഴിച്ച് ജനങ്ങളെല്ലാം പോയ ഉടനെ ആയിരുന്നതിനാൽ അവിടെ ധാരാളം തീയും മുറിക്കൊള്ളിയും ഉണ്ടായിരുന്നു. ഇതുകണ്ട് നാറാണത്തുഭ്രാന്തൻ സ്വയംപാകത്തിന് ഇവിടെത്തന്നെ തരം എന്നു നിശ്ചയിച്ചു മൂന്നു കല്ലുകളെടുത്ത് ആ പട്ടടയുടെ ഒറ്റത്തു തന്നെ അടുപ്പു കൂട്ടി. അടുക്കലുള്ള നദിയിൽ നിന്ന് വെള്ളവും കൊണ്ടുവന്ന് അരിയും വെള്ളവും ഒരുമിച്ചുതന്നെ ആ ചെമ്പുപാത്രത്തിൽ അടുപ്പത്തുവെച്ചു കുറേ തീക്കനലും നീക്കിക്കൂട്ടി. കുറിക്കൊള്ളികളും പെറുക്കി അടുപ്പിലിട്ടു. ഇടതുകാലിന്മേൽ കുറച്ചു മന്തുള്ളതിനാൽ ആ കാലു വലിച്ച് അടുപ്പുകല്ലിന്മേൽ വെച്ചു തീയും കാഞ്ഞു മൂളിപ്പാട്ടും പാടി കുറേശ്ശെ ഉറക്കവും തൂക്കി ആടി അങ്ങനെ അവിടെ ഇരുന്നു. മഞ്ഞുകാലമായതിനാൽ തീ കായാൻ നല്ല രസവുമുണ്ടായിരുന്നു. അങ്ങനെയിരുന്നു നേരം ഒരു യാമം കഴിഞ്ഞപ്പോഴേക്കും ഭൂതപ്രേതപിശാചുക്കളോടുകൂടി ആർത്തുതിമിർത്തു ചുടല ഭദ്രകാളിയുടെ വരവായി. അവരുടെ അട്ടഹാസങ്ങളും അലർച്ചകളുമൊക്കെക്കേട്ടിട്ടും നാറാണത്തുഭ്രാന്തന് ഒരു കുലുക്കവുമുണ്ടായില്ല. അവരെല്ലാവരും അടുത്തുവന്നപ്പോൾ പണ്ടെങ്ങുമില്ലാത്തവിധം ഒരു മനുഷ്യനിരിക്കു ന്നതു കണ്ടിട്ട് "ആരാണവിടെ വന്നിരിക്കുന്നത്? വേഗത്തിൽ എണീറ്റുപോകണം" എന്നു പറഞ്ഞു.

നാറാണത്തുഭ്രാന്തൻ: നിങ്ങൾക്കു കണ്ണില്ലേ? ഇവിടെയിരിക്കുന്നത് ആരാണെന്നു കണ്ടുകൂടെന്നുണ്ടോ? ഞാനൊരു മനുഷ്യനാണ്. ഇപ്പോൾ പോകാൻ ഭാവമില്ല."

ഭദ്രകാളി: അതില്ലേ? എന്നാൽ ഞങ്ങൾ നിന്നെ പേടിപ്പിക്കും.

ഭ്രാന്തൻ: നിങ്ങൾ പേടിപ്പിച്ചാൽ ഞാൻ പേടിച്ചില്ലെങ്കിലോ?

ഭദ്രകാളി: ഞങ്ങൾ പേടിപ്പിച്ചാൽ പേടിക്കാതെ അങ്ങനെ ആരെങ്കിലുമുണ്ടോ?

ഭ്രാന്തൻ: ആവോ? ഒന്നു പരീക്ഷിച്ചുനോക്കുവിൻ. എന്നാലറിയാമല്ലോ.

ഇതുകേട്ടപ്പോൾ അവർക്കു കോപം സഹിക്കവയ്യാതായിട്ട് എല്ലാവരുംകൂടി തീക്കട്ടപോലെയിരിക്കുന്ന ആ കണ്ണുകൾ തുറിച്ചുമിഴിച്ചും രക്തവർണങ്ങളായി ആയതങ്ങളായിരിക്കുന്ന നാവുകളെ വളച്ചുകടിച്ചും ചന്ദ്രക്കലപോലെ വളഞ്ഞ വലിയ ദംഷ്ട്രങ്ങളെയും പല്ലുകളെയും പുറത്തേയ്ക്കു തള്ളിച്ചും വലിയ അട്ടഹാസത്തോടുകൂടിയും നാറാണത്തു ഭ്രാന്തനെ പേടിപ്പിക്കുനായിട്ട് അദ്ദേഹത്തിന്റെ നേരെ പാഞ്ഞുചെന്നു. അദ്ദേഹം ഇതുകണ്ടിട്ട് യാതൊരു കൂസലും കൂടാതെ ചിരിച്ചുകൊണ്ട് അവിടെ ഇരുന്നു. ലവലേശം പേടിച്ചില്ല. അപ്പോൾ ചുടലഭദ്രകാളിയും ഭൂതങ്ങളുമെല്ലാം ലജ്ജസഹിക്കവഹിയാതെ മുഖം താഴ്ത്തികൊണ്ടു നിന്നു.

ഭ്രാന്തൻ: എന്താ പേടിപ്പിച്ചുകഴിഞ്ഞുവോ?

ഭദ്രകാളി: അല്ലയോ മഹാനുഭാവാ! അങ്ങ് ഒരു സാധാരണ മനുഷ്യനാണെന്നു വിചാരിച്ച് ഇങ്ങനെ പറയുകയും പ്രവർത്തിക്കുകയും ചെയ്തതാണ്. അവിടുന്ന് സാമാന്യനല്ലെന്ന് ഇപ്പോൾ ഞങ്ങൾക്ക് മനസ്സിലായി. അതിനാൽ ഇതാ ഞങ്ങളപേക്ഷിക്കുന്നു, അവിടുന്നു കൃപയുണ്ടായി ഇവിടെനിന്നു മാറിത്തരണം. ഞങ്ങൾ ഈ ചുടലയിൽ നൃത്തം ചെയ്‌വാനായി വന്നിരിക്കയാണ്.

ഭ്രാന്തൻ: നിങ്ങളവിടെ ഒരറ്റത്തു നൃത്തം വെച്ചോളിൻ, അതിനു ഞാൻ പോകണമെന്നുണ്ടോ?

ഭദ്രകാളി: മനുഷ്യർ കാൺകെ ഞങ്ങൾക്ക് നൃത്തം ചെയ്ക വിഹിതമല്ല. അതിനാലാണ് ഇങ്ങനെ അപേക്ഷിക്കുന്നത്.

ഭ്രാന്തൻ: എന്നാൽ നൃത്തം നാളെ മതി. എത്ര അപേക്ഷിച്ചാലും ഇന്നു ഞാൻ ഇവിടെനിന്നു പോവുകയില്ല.

ഭദ്രകാളി: നൃത്തം നാളെയായാൽ പോരാ, ഇന്നാണ് പതിവ്.

ഭ്രാന്തൻ: എന്നാൽ പതിവുപോലെയാകട്ടെ. ഞാൻ പോയിട്ടു ണ്ടാവുകയില്ല. എനിക്കും ചില പതിവുകളുണ്ട്. തീയും വെള്ളവും കിട്ടുന്ന ദിക്കിൽ അരി വയ്ക്കുക, അരി വെയ്ക്കുന്ന ദിക്കിൽ ഉണ്ണുക, ഉണ്ണുന്ന ദിക്കിൽ കിടക്കുക ഇങ്ങനെയാണ് നമ്മുടെ പതിവ്. അതും വ്യത്യാസ പ്പെടുത്തുകയില്ല.

ഒരു വിധത്തിലും ഇദ്ദേഹം ഒഴിഞ്ഞുപോവുകയില്ലെന്നു തീർച്ചായായപ്പോൾ ഭദ്രകാളി "അല്ലയോ മഹാനുഭാവാ! അവിടുന്ന് ഒരു വിധത്തിലും സമ്മതിക്കായ്കയൽ ഞങ്ങൾ തന്നെ ഒഴിഞ്ഞുപൊയ്ക്കളയാ മെന്നു നിശ്ചയിച്ചു. എന്നാൽ മനുഷ്യരെ നേരിട്ടു കണ്ടുമുട്ടിപ്പോയാൽ അവരെ ശപിക്കയോ അനുഗ്രഹിക്കയോ ഒന്നും ചെയ്യാതെ പോകാൻ പാടില്ല. ദിവ്യനായിരിക്കുന്ന അങ്ങേ ഞങ്ങൾ ശപിക്കണമെന്നു വിചാരി ക്കുന്നില്ല. അനുഗ്രഹിക്കണമെന്നാണ് ഞങ്ങളുടെ വിചാരം. അതിനാൽ അവിടേക്ക് ആഗ്രഹമുള്ളതെന്താണെന്ന് പറഞ്ഞാലും" എന്നു പറഞ്ഞു.

ഭ്രാന്തൻ: എനിക്കു നിങ്ങളുടെ അനുഗ്രഹമൊന്നും വേണ്ട. നിങ്ങൾ പൊയ്ക്കൊള്ളിൻ. എനിക്കു ചോറു കാലമായിരിക്കുന്നു. ഞാനുണ്ണട്ടെ.

ഭദ്രകാളി: അയ്യോ! അവിടുന്നങ്ങനെ പറയരുത്. ദയവുണ്ടായി എന്തെങ്കിലും ഒരു വരം ഞങ്ങളോടു വാങ്ങണം. അല്ലാതെ ഞങ്ങൾക്കിവിടെ പോകാൻ നിവൃത്തിയില്ല.

ഭ്രാന്തൻ: നാശം! ഉപദ്രവമായിട്ടു തീർന്നല്ലോ. ആട്ടെ, എന്നാൽ വല്ലതുമൊരു വരം വാങ്ങിച്ചേക്കാം. ഞാനെന്നു മരിക്കുമെന്നു നിങ്ങൾക്കറിയാമോ?

ഭദ്രകാളി: ഓഹോ! ഇനി മുപ്പത്താറു സംവത്സരവും, ആറു മാസവും, പന്ത്രണ്ടു ദിവസവും, അഞ്ചു നാഴികയും, മൂന്നു വിനാഴികയും കഴിയുമ്പോൾ മരിക്കും.

ഭ്രാന്തൻ: എന്നാൽ അതുകൂടാതെ ഒരു ദിവസം കൂടി എനിക്കു ജീവിച്ചിരുന്നാൽ കൊള്ളാമെന്നാഗ്രഹമുണ്ട്. അങ്ങനെ അനുഗ്രഹിക്കണം.

ഭദ്രകാളി: അതു ഞങ്ങൾ വിചാരിച്ചാൽ കഴികയില്ല. ഒരു ദിവസമെന്നല്ല, ഒരു മാത്രസമയംകൂടി ആയുസ്സു തരാൻ ഞങ്ങൾക്കു ശക്തിയില്ല.

ഭ്രാന്തൻ: എന്നാൽ അതുവേണ്ട. നിങ്ങൾ പറഞ്ഞതിന്റെ തലേ ദിവസം ഞാൻ മരിച്ചാലും മതി. അങ്ങനെ അനുഗ്രഹിക്കുവിൻ.

ഭദ്രകാളി: അതും ഞങ്ങൾക്കു നിവൃത്തിയില്ല.

ഭ്രാന്തൻ: എന്നാൽ നിങ്ങളുടെ അനുഗ്രഹം എനിക്കെന്തിനാണ്? നിങ്ങൾ വിചാരിച്ചാൽ ഒന്നും ചെയ്‌വാൻ കഴികയില്ലെന്നു എനിക്കറിയാം. അതാണ് ആദ്യമേ എനിക്കു നിങ്ങളുടെ അനുഗ്രഹമൊന്നും വേണ്ടെന്നു ഞാൻ പറഞ്ഞത്.

ഭദ്രകാളി: അവിടുന്ന് കൃപയുണ്ടായി ഞങ്ങൾ വിചാരിച്ചാൽ കഴിയുന്നതായ ഒരു വരത്തെ വരിക്കണം.

ഭ്രാന്തൻ: എന്നാലാവട്ടെ. ഈ ശനികളിവിടെനിന്നൊഴിഞ്ഞു പോകണമല്ലോ. എന്റെ ഈ ഇടത്തുകാലിന്മേലുള്ള മന്തു വലത്തു കാലിന്മേലാവാൻ അനുഗ്രഹിച്ചിട്ടു പൊയ്ക്കൊൾവിൻ. ഇതു നിങ്ങൾ വിചാരിച്ചാൽ കഴിയും.

ഇതുകേട്ടു ചുടലഭദ്രകാളിയും മറ്റു സന്തോഷിച്ച് അപ്രകാരം അനുഗ്രഹിച്ചിട്ടും മറഞ്ഞുപോയി. അനുഗ്രഹപ്രകാരം മന്തു വലത്തു കാലിന്മേലാവുകയും ചെയ്തു. നാറാണത്തുഭ്രാന്തൻ ഊണും കഴിച്ച് അവിടെത്തന്നെ കിടന്നുറങ്ങി. അരുണോദയമായപ്പോൾ എണീറ്റു കല്ലുപിടിക്കാൻ പോവുകയും ചെയ്തു. ഈ കഥയിൽ നിന്ന് ഈശ്വരകല്പിതത്തെ നീക്കാൻ ആരു വിചാരിച്ചാലും കഴിയുന്നതല്ലെന്നു സ്പഷ്ടമാകുന്നു.

ഒരിക്കൽ നാറാണത്തുഭ്രാന്തൻ ഒരു നീചജാതിക്കാരന്റെ ചാത്തമുണ്ണാൻ പോകുന്നതറിഞ്ഞ് മറ്റൊരാൾകൂടെ ഒരുമിച്ചുചെന്നു. രണ്ടുപേരും മൂക്കുമുട്ടെ ഊണുകഴിച്ചു. ഉടനെ രണ്ടുപേരും ഒരുമിച്ചുതന്നെ അവിടെനിന്നു പുറപ്പെട്ടു. വഴിക്കു നാറാണത്തുഭ്രാന്തൻ "എനിക്കു ദാഹിക്കുന്നു" എന്നു പറഞ്ഞു. "എനിക്കും ദാഹം സഹിക്ക

വഹിയാതെയായിരിക്കുന്നു" എന്നു പറഞ്ഞു. അപ്പോൾ നാറാണത്തു ഭ്രാന്തൻ "ആട്ടെ നിവൃത്തിയുണ്ടാക്കാം" എന്നു പറഞ്ഞു. പിന്നെയും രണ്ടുപേരും കൂടി കുറച്ചുചെന്നപ്പോൾ ഒരു മൂശാരിയുടെ ആലയിൽ ഒരു വലിയ വാർപ്പു വാർക്കാനായി ഓടു ചൂളയിൽവച്ചുരുക്കുന്നതു കണ്ടു. നാറാണത്തുഭ്രാന്തൻ അവിടെക്കേറിച്ചെന്ന് ഒരുകിത്തിളച്ചുമറിയുന്ന ഓടു കുറെ കൈകൊണ്ടു കോരിക്കുടിച്ചു. മറ്റേ ആളോടും കുടിക്കാൻ പറഞ്ഞു. "അയ്യോ! പൊള്ളിച്ചത്തുപോകും. എനിക്കു പ്രയാസമുണ്ട്" എന്നു മറ്റേയാൾ പറഞ്ഞപ്പോൾ "എന്നാൽ തനിക്കു ഭ്രഷ്ടുണ്ട്. ഞാനുണ്ണുന്നേട ത്തൊക്കെയുണ്ടായാൽ ഞാൻ കുടിക്കുന്നതൊക്കെ കുടിക്കയും വേണം" എന്നു പറഞ്ഞു നാറാണത്തുഭ്രാന്തൻ പോവുകയും ചെയ്തു.

"മുറ്റുമൊരുത്തൻ പ്രവർത്തിച്ചതിനെന്തു
മൂലമെന്നുള്ള വിചാരവും കൂടാതെ
മറ്റവൻകൂടെ പ്രവർത്തിക്കിലിങ്ങനെ
കുറ്റം ഭവിക്കുമെന്നോർത്തുകൊണ്ടീടുവിൻ"

എന്നുള്ള സാരോപദേശ ത്തിന് ഈ കഥ ദൃഷ്ടാന്തമാകുന്നു.

നാറാണത്തുഭ്രാന്തൻ ചിലപ്പോൾ കട്ടുറുമ്പുകൾ കൂട്ടംകൂടി വരിവരി യായി പോകുമ്പോൾ അവയെയെല്ലാം എണ്ണിക്കൊണ്ടിരിക്കും. അങ്ങനെയും ഒരു പതിവുണ്ട്. അങ്ങനെ ഒരു ദിവസം നാറാണത്തുഭ്രാന്തൻ ഉറുമ്പുകളെ എണ്ണിക്കൊണ്ടിരിക്കുമ്പോൾ ഒരാൾ അടുക്കെച്ചെന്ന് "എത്രയായി?" എന്നു ചോദിച്ചു. ഉടനെ നാറാണത്തുഭ്രാന്തൻ "പതിനായിരം പോയി. പതിനായിരമുണ്ട്. അതുകൂടെ പോകണം. എന്നാൽ സുഖമായി" എന്നു മറുപടി പറഞ്ഞു. ഈ ചെന്നു ചോദിച്ച ആൾക്ക് വളരെക്കാലമായി വയറ്റിൽ ഒരു വേദനയുണ്ടായിരുന്നു. അതിനു ചികിത്സയ്ക്കും മറ്റുമായി പതിനായിരം രൂപ ചെലവായിട്ടുണ്ടായിരുന്നു. പിന്നെ അയാൾ പതിനായിരം രൂപ കെട്ടിവെച്ചിട്ടുമുണ്ടായിരുന്നു. നാറാണത്തുഭ്രാന്തൻ പറഞ്ഞതിന്റെ സാരം ആ പതിനായിരംകൂടി ചെലവായാൽ ഇയാൾക്കു വയറ്റിൽ വേദന ഭേദമായി സുഖമാകുമെന്നായിരുന്നു. ആ സാരം ഈ മനുഷ്യൻ മനസ്സിലാക്കി ശേഷമുണ്ടായിരുന്ന പതിനായിരംകൂടി ചികിത്സ യ്ക്കും സത്കർമ്മങ്ങൾക്കുമായി ചെലവാക്കുകയും വയറ്റിൽ വേദന ഭേദമാവുകയും ചെയ്തു.

അകവൂർ ചാത്തനും ഇതുപോലെത്തന്നെ ഒരു ദിവ്യനായിരുന്നു. അദ്ദേഹം അകവൂർ നമ്പൂരിപ്പാട്ടിലെ ഭൃത്യനായി ആ മനയ്ക്കലാണ് താമസിച്ചിരുന്നത്. അന്നത്തെ അച്ഛൻ നമ്പൂരിപ്പാട്ടിലേക്ക് അനർഹയായ ഒരു സ്ത്രീയിൽ മനസ്സു പ്രവർത്തിക്കയാൽ തത്പാപപരിഹാരാർത്ഥം ഗംഗാസ്നാനം ചെയ്യണമെന്നു തീർച്ചയാക്കി. നമ്പൂരിപ്പാട്ടീന്നു പോയപ്പോൾ ഭൃത്യനായ ചാത്തനെയും കൊണ്ടുപോയി. ചാത്തൻ ഒരു ചുരയ്ക്കായും എടുത്തിട്ടുണ്ടായിരുന്നു. നമ്പൂരിപ്പാട്ടീന്നു സ്നാനം കഴിച്ച തീർത്ഥങ്ങളിലെല്ലാം ചാത്തൻ ഈ ചുരയ്ക്കായും മുക്കി, ചാത്തൻ എങ്ങും സ്നാനം കഴിച്ചുമില്ല. നമ്പൂരിപ്പാട്ടീന്നു തിരിയെ സ്വഭവനത്തിൽ എത്തി, കാലഭൈരവപ്രീതിയും മറ്റും കേമമായിക്കഴിച്ചു പാപമോചനം വന്നു എന്നു വിചാരിച്ച് ഇരിപ്പായി. അങ്ങനെയിരിക്കുമ്പോൾ ഒരു ദിവസം ചാത്തൻ ഈ ചുരയ്ക്കായെടുത്തു കറിയ്ക്കു നുറുക്കിക്കൊടുത്തു.

അതൊരു കയ്പൻ ചുരയ്ക്കയായിരുന്നതിനാൽ കൂട്ടാൻ കയ്പു കൊണ്ടു കൂട്ടാൻ പാടില്ലായിരുന്നു. കൂട്ടാൻ കയ്ച്ചതിനാൽ നമ്പൂരിപ്പാട്ടീന്ന് അന്തർജനത്തിനെ ദേഷ്യപ്പെട്ടു. "ചാത്തൻ നുറുക്കിത്തന്നതാണ് ഞാൻ വെച്ചത്. കഷണമെന്താണെന്നറിഞ്ഞില്ല. ആ കഷണത്തിന്റെ കയ്പായിരിക്കണം. അല്ലാതെയൊന്നുമല്ല" എന്നന്തർജനം പറഞ്ഞു. നമ്പൂരിപ്പാട്ടീന്ന് ഊണുകഴിഞ്ഞ് പുറത്തുവന്നയുടനെ ചാത്തനെ വിളിച്ച് "കൂട്ടാനിനു നുറുക്കിക്കൊടുത്ത കഷണമെന്തായിരുന്നു" എന്നും "അതു കയ്ക്കുന്നതിന്റെ കാരണമെന്തെന്നും" ചോദിച്ചു. അപ്പോൾ ചാത്തൻ "കൂട്ടാന്റെ കഷണം കയ്ക്കുന്നുണ്ടെങ്കിൽ തിരുമനസ്സിലെ പാപവും തീർന്നിട്ടില്ല. തിരുമേനി സ്നാനം കഴിച്ച പുണ്യതീർത്ഥങ്ങളിലെല്ലാം അടിയൻ ആ കയ്പൻ ചുരയ്ക്കായും മുക്കിയല്ലോ. ആ ചുരയ്ക്കയാണ് കൂട്ടാനിന്നു നുറുക്കിക്കൊടുത്തത്" എന്നു പറഞ്ഞു.

ഇതു കേട്ടപ്പോൾ ചാത്തൻ തന്നെ പരിഹസിക്കാനായിട്ടാണ് ചുരയ്ക്ക മുക്കിക്കൊണ്ടുവന്നതെന്ന് മനസ്സിലാകയാൽ നമ്പൂരിപ്പാട്ടിലെ കോപം അശേഷം പോയി എന്നു തന്നെയല്ല, വളരെ ലജ്ജയുമുണ്ടായി. തന്റെ പാപം തീർന്നിട്ടില്ലെന്നു സ്വയമേവ നമ്പൂരിപ്പാട്ടീന്നു സമ്മതിച്ചു. "ഇനി പാപം തീരാൻ എന്തുവേണമെന്നു നീ തന്നെ പറഞ്ഞുതരണ"മെന്നു നമ്പൂരിപ്പാട്ടീന്നു പറയുകയാൽ ചാത്തൻ, "തിരുമേനി യാതൊരു സാധനത്തെ ആഗ്രഹിച്ചുവോ അതിന്റെ പ്രതിമ ഇരുമ്പുകൊണ്ടുണ്ടാക്കിച്ച്

അതു തീയിലിട്ടു നല്ലപോലെ പഴുപ്പിച്ചെടുത്തു നാട്ടി, അനേകം ജനങ്ങൾ കൂടിനില്ക്കുമ്പോൾ ഇന്ന സംഗതിയുടെ പാപം തീരാനാണെന്ന് ഉറക്കെ വിളിച്ചു പറഞ്ഞുകൊണ്ട് അതിനെ ആലിംഗനം ചെയ്യണം. അല്ലാതെ ഈ പാപം ഒരിക്കലും തീരുന്നതല്ല" എന്നു പറഞ്ഞു. നമ്പൂരിപ്പാട്ടീന്ന് ഇതുകേട്ട് അങ്ങനെതന്നെ ചെയ്യാമെന്നു തീർച്ചപ്പെടുത്തി. പിന്നെ ഇരുമ്പുകൊണ്ട് ഒരാളോളം വലിപ്പത്തിൽ ഒരു സ്ത്രീപ്രതിമയുണ്ടാക്കിച്ചു. ഈ പ്രതിവിധി ഇന്ന ദിവസം ചെയ്കയെന്നു നിശ്ചയിച്ചു മലയാളരാജ്യമൊട്ടുക്കു ഒരു പരസ്യവും പ്രസിദ്ധപ്പെടുത്തി. സമയമായപ്പോഴേക്കും അസംഖ്യം ജനങ്ങൾ അവിടെ വന്നുകൂടി. പ്രതിമയും പഴുപ്പിച്ചു വലിയ കൊടിലുകൾകൊണ്ടും മറ്റും പിടിച്ചു സഭയിൽ നാട്ടിവച്ചു. നമ്പൂരിപ്പാട്ടീന്നു തനിക്കു പാപം സംഭവിക്കാനുള്ള കാരണവും ഇത് അതിന്റെ പരിഹാരമാണെന്നും ഉറക്കെ വിളിച്ചുപറഞ്ഞുകൊണ്ട് തീക്കട്ടപോലെ ജ്വലിച്ചുകൊണ്ടിരിക്കുന്ന പ്രതിമയെ കെട്ടിപ്പിടിക്കാനായി ഓടിച്ചെന്നു. തൊട്ടുതൊട്ടില്ലെന്നായപ്പോൾ അടുത്തു നിന്നിരുന്ന ചാത്തൻ നമ്പൂരിപ്പാട്ടിലെ തടുത്തുനിറുത്തിക്കൊണ്ട് "ഇത്രയും മതി. ഇപ്പോൾ അവിടുത്തെ പാപമെല്ലാം തീർന്നിരിക്കുന്നു" എന്നു പറഞ്ഞു. അതിനെ അവിടെ കൂടിയിരുന്ന സകലജനങ്ങളും ഐക്യകണ്ഠേന സമ്മതിക്കുകയും ചെയ്തു. ഇതിനാൽ പാപമോചന ത്തിനു പശ്ചാത്താപവും മനഃശുദ്ധിയുമാണ് വേണ്ടതെന്നും അതുകൂടാതെ ഗംഗാസ്നാനം മുതലായവ ചെയ്താൽ മതിയാകുന്നതല്ലെന്നും സ്പഷ്ട മാകുന്നുവല്ലോ. നമ്പൂതിരിപ്പാട്ടീന്നു പതിവായി ഏഴരനാഴിക വെളുപ്പാനുള്ള പ്പോൾ കുളിച്ച് ഉച്ചയാകുന്നതുവരെ തേവാരം കഴിക്കുന്നതിന്റെ ഉദ്ദേശ മെന്താണെന്ന് ഒരു ദിവസം ചാത്തൻ ചോദിച്ചു. "ഞാൻ പരബ്രഹ്മത്തെ സേവിക്കയാണെ"ന്നു നമ്പൂതിരിപ്പാട്ടീന്നു പറഞ്ഞു. "അപ്പോൾ പരബ്രഹ്മം എങ്ങനെയിരിക്കും?" എന്നു ചാത്തൻ ചോദിക്കയാൽ നമ്പൂതിരിപ്പാട്ടീന്നു പരിഹാസമായിട്ടു "നമ്മുടെ മാടൻപോത്തിനെ പ്പോലിരിക്കും" എന്നു പറഞ്ഞു. പിന്നെ നമ്പൂതിരിപ്പാട്ടീന്നു കുളിക്കുമ്പോൾ ചാത്തനും പതിവായി കുളിച്ചു പരബ്രഹ്മത്തെ സേവിച്ചു തുടങ്ങി. അങ്ങനെ നാല്പതു ദിവസം കഴിഞ്ഞപ്പോൾ ചാത്തന്റെ ധ്യാനപ്രകാരം മാടൻപോത്തിന്റെ സ്വരൂപത്തിൽ പരബ്രഹ്മം അയാൾക്കു പ്രത്യക്ഷമായി. പിന്നെ സദാ പരബ്രഹ്മം ചാത്തന്റെ കൂടെ നടക്കുകയും അയാൾ പറയുന്ന വേലകൾ ചെയ്കയും തുടങ്ങി. നമ്പൂതിരിപ്പാട്ടീന്ന് ഈ വിവരമൊന്നും അറിഞ്ഞതുമില്ല. അദ്ദേഹത്തിന് ഈ മാടൻപോത്ത് അപ്രത്യക്ഷമായിട്ടാണ് ഇരുന്നതും.

അങ്ങനെയിരിക്കുമ്പോൾ നമ്പൂതിരിപ്പാട്ടീന്നു തെക്കേ ദിക്കിലേക്ക് ഒരു യാത്രയുണ്ടായി. ഭാണ്ഡമെടുക്കുന്നതിനു ചാത്തനെയും കൊണ്ടു പോയി. ചാത്തൻ ഭാണ്ഡം മാടൻപോത്തിന്റെ പുറത്തു കെട്ടിയിട്ടു ചുമപ്പിച്ചുകൊണ്ടു നമ്പൂതിരിപ്പാട്ടിലെ കൂടെപ്പോയി. ഓച്ചിറപ്പടനിലം എന്നു പ്രസിദ്ധമായ സ്ഥലത്തുചെന്നപ്പോൾ അവിടെ ഒരു വിസ്താരം കുറഞ്ഞ വാതുക്കലൂടെ കടന്നുപോകേണ്ടിയിരുന്നു. നമ്പൂതിരിപ്പാട്ടീന്നു മുമ്പേ കടന്നു. പിന്നാലെ ചാത്തനും കടന്നു. മാടൻപോത്തിന്റെ കൊമ്പുകൾ അവിടെ തടഞ്ഞതിനാൽ അതിനു കടക്കാൻ പാടില്ലാതെ അവിടെ നിന്നു. അപ്പോൾ ചാത്തൻ തിരിഞ്ഞുനിന്ന് "ചരിച്ചു കടത്തൂ" എന്നു പറഞ്ഞു. നമ്പൂതിരിപ്പാട്ടീന്ന് ഇതുകേട്ടു തിരിഞ്ഞുനോക്കിയപ്പോൾ മാടൻപോത്തിനെ അദ്ദേഹത്തിനു കാണ്മാൻ പാടില്ലായിരുന്നതിനാൽ "നീ ആരോടാണ് പറയുന്നത്?" എന്നു ചോദിച്ചു. "നമ്മുടെ മാടൻപോത്തിനോട്" എന്നു ചാത്തൻ മറുപടി പറഞ്ഞു.

നമ്പൂതിരിപ്പാട്: മാടൻപോത്തെവിടെ? ഏതു മാടൻപോത്ത്?

ചാത്തൻ: ഇതാ നില്ക്കുന്നു. അവിടുന്നു കാണുന്നില്ലേ? തിരുമനസ്സിലെ കല്പനപ്രകാരം അടിയൻ സേവിച്ചു പ്രത്യക്ഷമാക്കിയ മാടൻപോത്താണിത്.

ഇതുകേട്ടു നമ്പൂതിരിപ്പാട്ടീന്നു ചാത്തനെ തൊട്ടുംകൊണ്ട് നോക്കിയപ്പോൾ മാടൻപോത്തിന്റെ ആകൃതിയിൽ പ്രത്യക്ഷമായിരിക്കുന്ന പരബ്രഹ്മമത്തെ കണ്ടു. നമ്പൂതിരിപ്പാട്ടീന്ന് "എന്നെക്കാൾ ഭക്തി നിനക്കുതന്നെയാണ്. അതിനാൽ ഞാൻ നിന്നെയും വന്ദിക്കുന്നു" എന്നു പറഞ്ഞു ചാത്തനെ നമസ്കരിച്ചു. ഉടനെ മാടൻപോത്ത് അവിടെത്തന്നെ ഭൂമിയിൽ താണുപോയി. "അടിയന്റെ മാടൻപോത്തില്ലാതെ അടിയൻ വരികയില്ല" എന്നു പറഞ്ഞു ചാത്തനും അവിടെ ഇരിപ്പായി. "എനിക്കിനി എന്താണ് ഗതി" എന്നു നമ്പൂതിരിപ്പാട്ടീന്നു ചോദിച്ചു. അപ്പോൾ ചാത്തൻ "മേല്പോട്ട് കേറാൻ നൂലുണ്ടല്ലോ. അതുപിടിച്ചു കേറിക്കൊള്ളണം" എന്നു പറഞ്ഞു. അതിന്റെ സാരം വേദംകൊണ്ടു മോക്ഷത്തെ പ്രാപിച്ചു കൊള്ളണമെന്നാണെന്ന് മനസ്സിലാക്കി നമ്പൂതിരിപ്പാട്ടീന്നു ചാത്തനെ വിട്ടു വിഷാദത്തോടുകൂടി പോവുകയും ചെയ്തു. ചാത്തൻ പിന്നെയും കുറഞ്ഞൊരുകാലം പരബ്രഹ്മത്തെയും ധ്യാനിച്ചുകൊണ്ട് അവിടെയിരുന്നു.

ഒടുക്കം ആണ്ടുതോറും പതിവുള്ള പടയിൽച്ചേർന്നു മരിച്ചു സായൂജ്യം പ്രാപിക്കയും ചെയ്തു.

ഉളിയന്നൂർ പെരുന്തച്ചനും അനേകം അത്ഭുതകർമ്മങ്ങൾ പ്രവർത്തിച്ചിട്ടുണ്ട്. സ്വദേശത്തുതന്നെ ഒരു ക്ഷേത്രത്തിലെ ഉപയോഗത്തിലേക്കായി അവിടുത്തെ ഊരാൺമക്കാർ പറഞ്ഞിട്ട് ഒരു കുളം പെരുന്തച്ചൻ ഉണ്ടാക്കീട്ടുണ്ട്. കുളം കുഴിച്ചു കല്ലുകെട്ടിത്തുടങ്ങിയപ്പോൾ ഊരാൺമക്കാരിൽ ചിലർ കുളം നീളത്തിലിരിക്കണമെന്നും ചിലർ ചതുരത്തിൽ വേണമെന്നും മറ്റു ചിലർ വട്ടത്തിൽ വേണമെന്നും മറ്റും തർക്കമായി. അപ്പോൾ പെരുന്തച്ചൻ "നിങ്ങളാരും വഴക്കു പിടിക്കേണ്ട. എല്ലാവരുടെയും ഇഷ്ടപ്രകാരം കുളം വട്ടത്തിൽ നീളത്തിൽ സമചതുരത്തിൽ ത്രികോണമായിട്ടു കോഴിമുട്ടഭാഷയിലുണ്ടാക്കിയേക്കാം. എന്നാൽ പോരേ?" എന്നു പറഞ്ഞ്

അങ്ങനെ ഒരു കുളവും കെട്ടിത്തീർത്തു. ആ കുളത്തിന്റെ ഓരോരോ ഭാഗത്തുനിന്നും നോക്കിയാൽ പെരുന്തച്ചൻ പറഞ്ഞതുപോലെ ഒക്കെയും തോന്നും. കുളത്തിലിറങ്ങിയാൽ ഇപ്പോഴും ആർക്കും കിഴക്ക് പടിഞ്ഞാറ് അറിയാൻ പാടില്ലാതെയാണിരിക്കുന്നത്. അതിനാൽ ബ്രാഹ്മണർ ആ കുളത്തിൽ കുളിച്ചു നിത്യകർമ്മം കഴിക്കാറില്ല. പെരുന്തച്ചത് അതിദിവ്യനായ ഒരു പുത്രനും ഉണ്ടായിരുന്നു. ഈ കുളം പെരുന്തച്ചൻ കുഴിച്ചപ്പോൾ, മകൻ, "പുഴ കടന്ന് ഈ കുളത്തിലേക്ക് വല്ലവരും പോകുമോ?" എന്നു ചോദിച്ചു. അന്നു കുളം ക്ഷേത്രത്തിനടുത്തും പുഴ വളരെ അകന്നും ആയതിനാൽ "ഇതെന്താടാ ഭ്രാന്തു പറയുന്നത്? പുഴ എത്ര ദൂരെക്കിടക്കുന്നു" എന്നു പെരുന്തച്ചൻ പറഞ്ഞു. "ആട്ടെ, കാണാം" എന്നു മകനും പറഞ്ഞു. കുറച്ചുകാലം കഴിഞ്ഞപ്പോൾ ദൂരേക്കൂടി ഒഴുകിക്കൊണ്ടിരുന്ന നദി കുത്തിപ്പാഞ്ഞ് അമ്പലത്തിന്റെയും കുളത്തിന്റെയും മധ്യേ ഒഴുകിത്തുടങ്ങി. അപ്പോൾ അമ്പലമിക്കരെയും കുളമക്കരെയുമായിത്തീർന്നു. ആറു കടന്ന് ആരും കുളത്തിലേക്കു പോകാതെയുമായി. ഇപ്പോഴും ആ സ്ഥിതിയിൽ തന്നെ ഇരിക്കുന്നു.

പിന്നെ പെരുന്തച്ചൻ ഒരു നദിയിൽ ഒരു പാലം പണിതു. അതിനും കുറെ ദിവ്യത്വമുണ്ട്. പാലത്തിന്റെ ഒരറ്റത്ത് ഒരു പാവയുണ്ട്. മറ്റേ അറ്റത്ത് ആൾ കേറുമ്പോൾ പാവ കീഴ്പോട്ടു താണുതുടങ്ങും. ആൾ പാലത്തിന്റെ

മധ്യത്തിലാകുമ്പോൾ പാവ വെള്ളത്തിൽ മുങ്ങും. അങ്ങേ അറ്റത്തു ചെല്ലുമ്പോഴേക്കും പാവ വായിൽ നിറച്ചു വെള്ളവുംകൊണ്ടു പൂർവസ്ഥിതിയിൽ മുകളിൽ വന്നുനില്ക്കും. ആൾ അടുത്തു ചെല്ലുമ്പോൾ ചെല്ലുന്ന ആളുടെ മുഖത്ത് ഒരു തുപ്പും കൊടുക്കും. ഇങ്ങനെയാണതിന്റെ സൂത്രം. ഇരു പെരുന്തച്ചന്റെ മകൻ കണ്ടിട്ടു വേറൊരു പാവയെ ഉണ്ടാക്കി പാലത്തിന്റെ ഇങ്ങേ അറ്റത്തും വെച്ചു. ആ പാവ പാലത്തിന്മേൽ ആളു കയറുമ്പോൾ മുമ്പേ നടന്നുതുടങ്ങും. ആളുകൾ അങ്ങേ അറ്റത്തു ചെല്ലുന്നതിനുമുമ്പേ അവിടെ എത്തും. മറ്റേപ്പാവ തുപ്പുന്നതിനുമുമ്പേ അതിന്റെ ചെകിട്ടത്ത് ഈ പാവ ഒരടിവെച്ചുകൊടുക്കും. അപ്പോൾ ആ തുപ്പുന്ന പാവയുടെ മുഖം തിരിഞ്ഞുപോകുന്നതിനാൽ ആരുടെയും മുഖത്തു തുപ്പാൻ കഴിയാതെയുമായി.

പെരുന്തച്ചൻ ഒരിക്കൽ ഒരു വഴിയാത്ര പോകുമ്പോൾ ഒരുദിക്കിൽ ചില ആശാരിമാർകൂടി ഒരമ്പലം പണിയുന്നതു കണ്ട് അവിടെച്ചെന്നു നോക്കിക്കൊണ്ടിരുന്നു. ആശാരിമാരാരും പെരുന്തച്ചനെ ബഹുമാനിക്കയും കണ്ടതായി നടിക്കപോലും ചെയ്തില്ല. അവർക്ക് ഊണു കാലമായപ്പോൾ പെരുന്തച്ചനെ വിളിക്കാതെ പോവുകയും ചെയ്തു. ഉടനെ ശ്രീകോവിലിനുള്ള കഴുക്കോലിന്റെ അറ്റത്തൊക്കെ ഓരോ വരകൂടി വരച്ചും വെച്ചു പെരുന്തച്ചനും പോയി. ആശാരിമാർ ഊണു കഴിഞ്ഞുവന്നു പണി തുടങ്ങി. പെരുന്തച്ചൻ വരച്ച വര അവിടത്തെക്കണക്കാശാരി വരച്ചതാണെന്നു വിചാരിച്ച് അവിടെ വെച്ചു മുറിച്ചു കഴുക്കോലെല്ലാം പണിതീർത്തു കൂട്ടു കേറ്റിയപ്പോൾ കഴുക്കോലിനു നീളം പോരായ്കയാൽ കൂടം പിടിക്കയില്ല. കണക്കനും പണിക്കാരനും കൂടി പഠിച്ച വിദ്യയെല്ലാമെടുത്തിട്ടും കൂടം പിടിച്ചില്ല. ഈ അബദ്ധം എങ്ങനെ വന്നു എന്നറിയാതെ എല്ലാവരും വളരെ വ്യസനിച്ചു. ഒടുക്കം കഴുക്കോലുകൾ മാറ്റണമെന്നുതന്നെ തീർച്ചപ്പെടുത്തി. ശ്രീകോവിലിന്റെ കൂട്ടുകേറ്റിയ വിധത്തിൽ തന്നെ കൂടം പിടിക്കാതെ ആ നിലയിൽ വെച്ചുംവെച്ചുതന്നെ വേറെ പണികൾ തുടങ്ങി.

പെരുന്തച്ചൻ പോയി ആരുമറിയാതെ കുറെക്കടുന്തുടികൾ ഉണ്ടാക്കിക്കൊണ്ടു പുറപ്പെട്ടു. യാത്രയായപ്പോൾ "എങ്ങോട്ടാ യാത്ര?" എന്നു മകൻ ചോദിച്ചു. ഒന്നും മിണ്ടാതെ പെരുന്തച്ചൻ പോയി. പിന്നാലെ മകനും പുറപ്പെട്ടു. ഒരു ദിവസം ഉച്ചയായപ്പോൾ ആ അമ്പലം പണിയുന്ന

സ്ഥലത്തു വന്നു. അപ്പോൾ ആശാരിമാരെല്ലാം ഉണ്ണാൻ പോയിരിക്കയായിരുന്നു. അവിടെ ആരുമില്ലെന്നു മനസ്സിലായപ്പോൾ പെരുന്തച്ചൻ ശ്രീകോവിലിനു മുകളിൽ കേറി ഈ കടുന്തുടികളെല്ലാം വെച്ചിണക്കി ഒരടി കൊടുത്തു. പെട്ടെന്നു കൂടം പിടിക്കയും ചെയ്തു. അപ്പോഴേക്കും മകനും അവിടെ എത്തി. ഉടനെ പെരുന്തച്ചൻ "കണ്ടോടാ, മകനേ കൂടം പിടിച്ചത്" എന്നു ചോദിച്ചു. "ഓഹോ കാണുകയും പഠിക്കയും ചെയ്തു" എന്നു മകൻ ഉത്തരം പറഞ്ഞു.

ഇങ്ങനെ പലവിധത്തിലും മകൻ അസാമാന്യനാണെന്ന് അറിഞ്ഞപ്പോൾ തന്റെ ആദ്യപുത്രനാണെങ്കിലും പെരുന്തച്ച അവനെക്കുറിച്ച് സഹിയവയ്യാതെയുള്ള അസൂയയും വൈരവുമുണ്ടായി. ഇവൻ ജീവിച്ചിരുന്നാൽ തന്റെ യശസ്സിനു ഹാനി ഭവിക്കുമെന്നും അതിനാൽ ഏതുവിധവും ഇവന്റെ കഥ കഴിക്കണമെന്നും പെരുന്തച്ചൻ തീർച്ചയായി മനസ്സിൽ ഉറച്ചു.

കൂടം പിടിച്ച ശബ്ദം കേട്ട് ആശാരിമാരെല്ലാം ഓടിവന്നു നോക്കിയപ്പോൾ കൂടം പിടിച്ചിരിക്കുന്നതായി കണ്ടു. അപ്പോൾ ഇതെല്ലാം പെരുന്തച്ചന്റെ കൗശലങ്ങളാണെന്നു മനസ്സിലാവുകയാൽ ആശാരിമാരെല്ലാം പെരുന്തച്ചനെയും മകനെയും വന്ദിച്ചു ബഹുമാനിച്ചു. അന്നുമുതൽ പെരുന്തച്ചനെയും മകനെയും പണിക്കു പ്രധാനന്മാരായി ചേർക്കുകയും അവർകൂടി പണി തുടങ്ങുകയും ചെയ്തു. അക്കാലം മുതൽ ആശാരിമാർ പണിതുകൊണ്ടിരിക്കുന്ന സ്ഥലത്തു മറ്റാശാരിമാർ വന്നാൽ അവർക്കുകൂടി ചോറുകൊടുക്കാതെ ഇവർ ഉണ്ണുകയില്ലെന്നു ഒരേർപ്പാട് വെച്ചു.

പിന്നെ അവിടെപ്പണിതുകൊണ്ടിരിക്കുന്ന കാലത്തു പെരുന്തച്ചൻ അമ്പലത്തിന്റെ മുകളിലിരുന്നുകൊണ്ടു താഴെക്കുനിഞ്ഞിരുന്നു പണിയുന്ന മകന്റെ കഴുത്തിലേക്ക് ഒരു വലിയ ഉളി കൈമോശം വന്നുപോയി എന്ന ഭാവത്തിൽ ഇട്ടു. ഉളി വന്നുവീണ് കഴുത്ത് രണ്ടായി മുറിഞ്ഞ് മകൻ മരിക്കയും ചെയ്തു. ഈ സംഭവങ്ങൾ ഉണ്ടായിരിക്കുന്നത് തിരുവല്ലായിൽ വെച്ചാണെന്നാണ് കേട്ടിരിക്കുന്നത്.

പെരുന്തച്ചൻ സ്വദേശത്തുള്ള നമ്പൂരിമാരുടെ ആവശ്യപ്രകാരം അവിടെയും ഒരമ്പലം പണിതിട്ടുണ്ട്. അവിടെ സോപാനത്തിങ്കൽനിന്നു ശ്രീകോവിലകത്തേക്കു കേറുമ്പോൾ ഇടയ്ക്കിടെ തല മുട്ടുമെന്നു തോന്നും കണ്ടാൽ. സാധാരണയായി കേറുകയും ഇറങ്ങുകയും ചെയ്താൽ തല മുട്ടുകയില്ല. തല മുട്ടിയേക്കുമെന്നു സംശയിച്ചു നില്ക്കുകയോ കുനിയുകയോ ചെയ്താൽ തല മുട്ടുകയും ചെയ്യും. അങ്ങനെ ഒരു വിദ്യയുണ്ട്. അവിടെ പ്രതിഷ്ഠിച്ചിരിക്കുന്ന ബിംബവും പെരുന്തച്ചനുണ്ടാക്കിയതാണ്. നമ്പൂരിമാരെല്ലാവരുംകൂടി ഒരു ബിംബമുണ്ടാക്കിക്കൊടുക്കണമെന്നു പെരുന്തച്ചനോടു പറഞ്ഞു. അങ്ങനെയാവാമെന്നു പെരുന്തച്ചനും സമ്മതിച്ചു. ഏതു മൂർത്തിയുടെ വിഗ്രഹമാണ് വേണ്ടതെന്ന് നമ്പൂരിമാർ പറഞ്ഞുമില്ല, പെരുന്തച്ചൻ ചോദിച്ചുമില്ല. തമ്മിൽ പിരിഞ്ഞു കഴിഞ്ഞപ്പോഴാണ് പെരുന്തച്ചൻ അതിനെക്കുറിച്ച് വിചാരിച്ചത്. എല്ലാവരും അത്താഴം കഴിഞ്ഞ് കിടക്കുന്ന സമയം അവരവരുടെ ഇഷ്ടദേവതയുടെ പേരു പറഞ്ഞു പ്രാർത്ഥിക്കുമല്ലോ. അതിനാൽ നമ്പൂരിമാർ കിടക്കുന്ന സമയം എന്തുപറയുന്നു എന്നറിയണം. അതറിഞ്ഞാൽ അവരുടെ ഇഷ്ടദേവതയുടെ വിഗ്രഹം ഉണ്ടാക്കിക്കൊടുക്കാമല്ലോ. എന്നിങ്ങനെ വിചാരിച്ച് പെരുന്തച്ചൻ പല ദിവസമായി നമ്പൂരിമാർ കിടക്കുന്ന സമയത്ത് അവിടെയൊക്കെപ്പോയി ഒളിച്ചുനിന്നു. അവരെല്ലാം കിടക്കുന്ന സമയത്ത് "അവിടെക്കിട" എന്നും പറഞ്ഞുകൊണ്ടാണ് കിടക്കുക പതിവ്. അല്ലാതെ ഈശ്വരനാമം ഒന്നും പറയുക പതിവില്ല. ഒടുക്കം പെരുന്തച്ചൻ "എന്നാലവിടെക്കിട" എന്നും പറഞ്ഞ് ഒരു ബിംബം ഉണ്ടാക്കിക്കൊടുത്തു. അങ്ങനെ ഒരു ബിംബം ഇപ്പോഴും അവിടെ കിടക്കുന്നുണ്ട്. മൂർത്തിയെന്താണെന്ന് ആർക്കും ഒരു നിശ്ചയവുമില്ല.

പെരുന്തച്ചൻ ഒരു ദിവസം രാവിലെ അഗ്നിഹോത്രിയെ കാണാനായി അദ്ദേഹത്തിന്റെ ഇല്ലത്തു ചെന്നിരുന്നു. പെരുന്തച്ചനും മറ്റും അഗ്നിഹോത്രിയുടെ ഇല്ലത്തു ചെന്നാൽ ശ്രാദ്ധമൂട്ടേണ്ടുന്ന ദിവസങ്ങളിലല്ലാതെ അകത്തു കടക്കാറില്ല. മറ്റുള്ള ദിവസങ്ങളിൽ അവിടെച്ചെന്നാൽ യഥാക്രമം പുറത്തു നില്ക്കുകയേ പതിവുള്ളൂ. അതിനാൽ പെരുന്തച്ചൻ അന്നു ചെന്നിട്ടു പടിക്കുപുറത്താണ് നിന്നത്. അവിടെ നിന്നുകൊണ്ട് അഗ്നിഹോത്രി അപ്പോൾ എന്തുചെയ്യുകയാണെന്ന് അന്വേഷിച്ചു. അപ്പോൾ അദ്ദേഹം സഹസ്രാവൃത്തി കഴിക്കുകയാണെന്നു ഭൃത്യന്മാർ

പറഞ്ഞു. ഉടനെ പെരുന്തച്ചൻ അവിടെയിരുന്നു നിലത്ത് ചെറുതായിട്ട് ഒരു കുഴി കുഴിച്ചു. പെരുന്തച്ചൻ പിന്നെ അന്വേഷിച്ചപ്പോൾ അഗ്നിഹോത്രി ആദിത്യനമസ്കാരത്തിലാ യിരുന്നു. അപ്പോഴും പെരുന്തച്ചൻ ഒരു കുഴി കുഴിച്ചു. പിന്നെ അന്വേഷിച്ചപ്പോൾ അഗ്നിഹോത്രി ഗണപതിഹോമമാ യിരുന്നു. പെരുന്തച്ചൻ അപ്പോഴും ഒരു കുഴി കുഴിച്ചു. ഇങ്ങനെ പെരുന്തച്ചൻ അന്വേഷിച്ചപ്പോഴൊക്കെ അഗ്നിഹോത്രി വിഷ്ണുപൂജ, ശിവപൂജ, സാളഗ്രാമപുഷ്പാഞ്ജലി, വൈശ്യം മുതലായി ഓരോന്നു കഴിച്ചുകൊണ്ടിരിക്കുകയായിരുന്നു. അപ്പോഴെല്ലാം പെരുന്തച്ചൻ ഓരോ കുഴി കുഴിക്കുകയും ചെയ്തു. നേരം ഉച്ചയായപ്പോഴേക്കും അഗ്നിഹോത്രി പുറത്തുവന്നു. അപ്പോൾ പെരുന്തച്ചൻ "തേവാരമെല്ലാം കഴിഞ്ഞോ?" എന്നു ചോദിച്ചു.

അഗ്നിഹോത്രി: ഓ! ഏകദേശം കഴിഞ്ഞു. പെരുന്തച്ചൻ വന്നിട്ട് വളരെ നേരമായി, അല്ലേ? ഇരുന്നു മുഷിഞ്ഞായിരിക്കും."

പെരുന്തച്ചൻ" ഒട്ടും മുഷിഞ്ഞില്ല. എനിക്കും ഇവിടെ മിനക്കേടു ണ്ടായില്ല. ഇവിടെ ഞാൻ അനേകം കുഴികൾ കുഴിച്ചു. പക്ഷേ, ഒന്നിലും വെള്ളം കണ്ടില്ല. ഇത്രയും നേരംകൊണ്ട് അനേകം കുഴികൾ കുഴിക്കാതെ ഒരു കുഴി കുഴിച്ചിരുന്നുവെങ്കിൽ ഇപ്പോൾ വെള്ളം കാണുമായിരുന്നു.

ഇതു കേട്ടപ്പോൾ പെരുന്തച്ചൻ തന്നെ ആക്ഷേപിക്കുകയാണ് ചെയ്തതെന്നും പെരുന്തച്ചൻ പറഞ്ഞതിന്റെ സാരം അനേകമീശ്വരന്മാരെ കുറെശ്ശേ സേവിക്കുന്നതു വെറുതെയാണെന്നും ഒരീശ്വരനെ സേവിച്ചാൽ മതിയെന്നും അതു നല്ലതുപോലെയായാൽ ഫലസിദ്ധി ഉണ്ടാകുമെന്നാണെ ന്നും ഇതു തന്റെ തേവാരത്തെ സംബന്ധിച്ചാണെന്നും അഗ്നിഹോത്രിക്കു മനസ്സിലാവുകയാൽ അദ്ദേഹം, പല കുഴികളായാലും അവ പതിവായി കുറെശ്ശേ കുഴിച്ചുകൊണ്ടിരുന്നാൽ കുറച്ചുകാലം കഴിയുമ്പോൾ എല്ലാ ത്തിലും വെള്ളം കാണുമെന്നാണ് തോന്നിയത്. എന്നാൽ അവയുടെ അടിയിലുള്ള ഉറവകൾക്കുള്ള പരസ്പരബന്ധമുണ്ടായിരിക്കുന്നതുകൊണ്ട് എല്ലാത്തിന്റെയും ചുവട് ഒന്നുതന്നെയാണെന്നു വിചാരിക്കാവുന്നതുമാണ്" എന്നു മറുപടി പറഞ്ഞു.

പെരുന്തച്ചൻ: ചുവടെല്ലാത്തിനും ഒന്നാണെന്നുള്ള ഓർമ്മ വിട്ടു പോകാതെയിരുന്നാൽ മതി. പിന്നെ എത്രവേണമെങ്കിലും കുഴിക്കാം. എല്ലാത്തിലും വെള്ളവും കാണും.

ഇങ്ങനെ ഒടുക്കം പെരുന്തച്ചൻ അഗ്നിഹോത്രിയുടെ യുക്തി ശരിയാണെന്ന് സമ്മതിക്കുകയും പിന്നെ വന്ന കാര്യം പറഞ്ഞ് പോവുകയും ചെയ്തു.

ഇനി പ്രസിദ്ധനായ പാക്കനാരുടെ ചില കഥകൾ കൂടി പറയാതെ ഉപന്യാസം സമാപിപ്പിക്കുന്നതു ശരിയല്ലെന്നു തോന്നുന്നതിനാൽ അതു ചിലതു പറയാം. പറയനായ പാക്കനാരുടെ ഉപജീവനവും മറ്റും മുറം വിറ്റാണെന്നാണു വെച്ചിരിക്കുന്നത്. കുലാചാരപ്രകാരമുള്ള പ്രവൃത്തി കൊണ്ട് ഉപജീവിക്കുന്നതാണ് ശ്രേഷ്ഠമെന്നു കാണിക്കാനായിരിക്കും അങ്ങനെ വെച്ചിരിക്കുന്നത്.

മാതാപിതാക്കളുടെ ചാത്തമൂട്ടാനായി അഗ്നിഹോത്രിയുടെ ഭവനത്തിൽ ചെല്ലുമ്പോൾ പത്തുപേരും ഓരോ വിശിഷ്ടപദാർഥങ്ങൾ കൊണ്ടുചെല്ലുക പതിവുണ്ട്. പാക്കനാർ മാംസമാണ് കൊണ്ടുചെല്ലുക പതിവ്. അത് അഗ്നിഹോത്രികളുടെ അന്തർജനത്തിനും ചാത്തക്കാർക്കും വളരെ വ്യസനമാണ്. എങ്കിലും പാക്കനാരുടെ ദിവ്യത്വം വിചാരിച്ച് ആരുമൊന്നും പറയുകയുമില്ല. കൊണ്ടുചെല്ലുന്നതെല്ലാം അന്തർജനം പാകംചെയ്കയും ചാത്തക്കാർ ഭക്ഷിക്കയുമാണ് പതിവ്. ഒരിക്കൽ പാക്കനാർ ചെന്നപ്പോൾ പശുവിന്റെ മുല ചെത്തിയെടുത്ത് ഒരിലയിൽ പൊതിഞ്ഞുകെട്ടി കൊണ്ടുവന്നു. വെലിക്കു വേണ്ടുന്ന സാധനങ്ങൾ വെയ്പു തുടങ്ങിയപ്പോൾ അന്തർജനം ഈ പൊതിയഴിച്ചുനോക്കി. പശുവിന്റെ മുലയാണെന്നറിഞ്ഞപ്പോൾ എന്തായാലും ഇത് പാകം ചെയ്‌വാൻ കഴികയില്ലെന്നു നിശ്ചയിച്ച് അത് അങ്ങനെതന്നെ പൊതിഞ്ഞുകെട്ടി നടുമുറ്റത്തു കൊണ്ടുപോയി കുഴിച്ചിട്ടു. ചാത്തക്കാരനെ ഇരുത്തി വെലിയും തുടങ്ങി. ചാത്തക്കാരന് ഓരോ സാധനങ്ങൾ വിളമ്പിത്തുടങ്ങിയപ്പോൾ പാക്കനാരു കൊണ്ടുവന്ന സാമാനംകൊണ്ടുള്ള കറികളൊന്നും കാണായ്കയാൽ "ഞാൻ കൊണ്ടുവന്നതെവിടെ?" എന്നു പാക്കനാരു ചോദിച്ചു. അന്തർജനം ഒന്നും പറയാതെ നിന്നതിനാൽ സത്യം പറയാനായി അഗ്നിഹോത്രികൾ നിർബന്ധിക്കുകയും അന്തർജനം

പരമാർഥമൊക്കെ പറയുകയും ചെയ്തു. അപ്പോൾ പാക്കനാർ "എന്നാൽ അതു കിളിർത്തോ എന്നു നോക്കൂ" എന്നു പറഞ്ഞു. അന്തർജനം ചെന്നു നോക്കിയപ്പോൾ അതു കിളിർത്ത് അവിടെയൊക്കെപ്പടർന്നു നിറച്ചു കായുമായി കിടക്കുന്നതു കണ്ടു. വിവരം പറഞ്ഞപ്പോൾ "അതിന്റെ കായ് പറിച്ച് ഒരുപ്പേരിയെങ്കിലും ഉണ്ടാക്കിക്കൊണ്ടുവരൂ" എന്നു പാക്കനാർ പറഞ്ഞു. ചാത്തക്കാരന്റെ ഊണ് കഴിയുന്നതിനുമുമ്പേ അതിന്റെ കായ്കൾകൊണ്ട് ഉപ്പേരി ഉണ്ടാക്കിക്കൊണ്ടുവന്നു വിളമ്പി. അങ്ങനെ ഉണ്ടായതാണ് കോവല്. കോവൽക്കാ ഇപ്പോഴും വെലിക്കു പ്രധാന മാണല്ലോ. "കോവലും കോഴിയുമുള്ള ദിക്കിൽ വെലിയിടണമെന്നില്ല" എന്നൊരു വാക്കും പ്രസിദ്ധമാണ്. കോവലുള്ള ദിക്കിൽ വെലിയിട്ടില്ലെ ങ്കിലും പിതൃക്കൾ പ്രസാദിച്ചുകൊള്ളുമെന്നും കോഴിയുള്ള ദിക്കിൽ ശുദ്ധമായിട്ടു വെലിയിടാൻ പ്രയാസമാകയാൽ വെലിയിട്ടതുകൊണ്ടും വിശേഷമില്ലെന്നുമാണ് ഇതിന്റെ സാരം. ഇതിൽനിന്നു പാക്കനാരുടെയും കോവലിന്റെയും മാഹാത്മ്യം എത്രയുണ്ടെന്നു സ്പഷ്ടമാകുന്നുണ്ടല്ലോ.

ഒരു ദിവസം പാക്കനാരും ഭാര്യയും കൂടി കാട്ടിൽ വിറകൊടിച്ചു കൊണ്ടു നിൽക്കുമ്പോൾ അതിനടുത്തുള്ള വഴിയിലൂടെ ഒരു നമ്പൂരി വന്നു. അദ്ദേഹം ഇവരെക്കണ്ടു വഴിമാറാൻ പറഞ്ഞു. അപ്പോൾ പറക്കള്ളി നമ്പീരി പറയുന്നതു കേൾക്കാതെ പതുക്കെ "മകളെ ഭാര്യയാക്കിവെച്ചു കൊണ്ടിരിക്കുന്ന ഇയ്യാൾക്കെന്തിനാണ് വഴിമാറി ക്കൊടുക്കുന്നത്" എന്നു പറഞ്ഞു. അപ്പോൾ പാക്കനാർ "ഛീ അങ്ങനെ പറയരുത്, ഒരട്ട ശേഷിച്ചിട്ടുണ്ടായിരുന്നു; അത് നിനക്കുമായി" എന്നു പറഞ്ഞു. രണ്ടുപേരും വഴിമാറിക്കൊടുക്കുകയും നമ്പൂരി കടന്നുപോവുകയും ചെയ്തതിന്റെ ശേഷം പറക്കള്ളി "ഒരട്ടയുണ്ടെന്നു പറഞ്ഞതിന്റെ സാരമെന്താണ്? അതെനിക്ക് മനസ്സിലായില്ല" എന്നു പറഞ്ഞു. ഉടനെ പാക്കനാർ "അതു പറയാം. കേട്ടോളൂ" എന്നു പറഞ്ഞ് താഴെ വരുന്ന പ്രകാരം പറഞ്ഞു.

"ഈ നമ്പൂരിയുടെ അന്തർജനം ഒരു ദിവസം അത്താഴത്തിന് അരിവെച്ചതിൽ ഒരു അട്ട വീണു. ഉടനെ ആ വിവരം അന്തർജനം നമ്പൂരിയോട് പറഞ്ഞു. ആ ചോറു ഭൃത്യന്മാർക്കു കൊടുക്കുന്നതിനു ശട്ടം കെട്ടി. അന്തർജനം അപ്രകാരം ചെയ്കയും ചെയ്തു. ആ അട്ട വീണ ചോറ് ഭൃത്യന്മാർക്ക് കൊടുപ്പിച്ചതിലുള്ള് പാപഫലത്തെ ഇദ്ദേഹത്തെ അനുഭവിപ്പിക്കുന്നതിനായി പരലോകത്തിൽ ഒരുകുന്നട്ടയെ കൂട്ടീട്ടുണ്ടാ

യിരുന്നു. ഇദ്ദേഹം മരിച്ച് അവിടെ ചെല്ലുമ്പോൾ ആ അട്ടയെ മുഴുവനും ഇദ്ദേഹത്തെ തീറ്റണമെന്നാണ് യമധർമരാജാവ് നിശ്ചയിച്ചിരുന്നത്. ആ വിവരം ചിത്രഗുപ്തന് മനസ്സിലായി. ഈ നമ്പൂരി ദിവസംതോറും അത്താഴം കഴിഞ്ഞു കിടക്കുന്ന സമയം "ചിത്രഗുപ്തായ നമഃ" എന്നു പറഞ്ഞുംകൊണ്ടാണ് കിടക്കുക പതിവ്. അതിനാൽ ചിത്രഗുപ്തൻ ഈ നമ്പൂരി ദിവസം തോറും എന്നെ പ്രാർഥിച്ചുകൊണ്ടാണല്ലോ കിടക്കുന്നത്. അദ്ദേഹത്തിന് എന്തെങ്കിലും ഒരു സഹായം ചെയ്തുകൊടുക്കാതിരുന്നാൽ കഷ്ടമാണ്. അദ്ദേഹം മരിച്ചിവിടെ വരുമ്പോൾ ഈ അട്ടകളെയൊക്കെ തിന്നേണ്ടതായും വന്നിരിക്കുന്നു. അതിനാൽ അദ്ദേഹത്തിന്റെ അടുക്കൽ ചെന്ന് ഈ വിവരം ധരിപ്പിക്കയും ഇതിനൊരു പ്രതിവിധി പറഞ്ഞുകൊടുക്കുകയും ചെയ്യണം എന്നു വിചാരിച്ച് നിശ്ചയിച്ചു. ഉടനെ ചിത്രഗുപ്തൻ പ്രത്യക്ഷമായി നമ്പൂരിയുടെ അടുക്കൽ ചെന്നു. ചിത്രഗുപ്തനെ കണ്ടപ്പോൾ ഒരു സാധാരണമനുഷ്യനല്ലെന്നു തോന്നുക യാൽ നമ്പൂരി എണീറ്റു വന്ദിച്ച് "അല്ലയോ സ്വാമിൻ! അവിടുന്ന് ആരാണെന്നും ഇവിടെ വന്നതെന്തിനാണെന്നും ഞാനറിയുന്നില്ല. അതിനാൽ അവിടുന്നരുളിച്ചെയ്താലും" എന്നു പറഞ്ഞു.

ചിത്രഗുപ്തൻ: ഞാൻ ചിത്രഗുപ്തനാണ്. അങ്ങ് പ്രതിദിനം കിടക്കുന്ന സമയം എന്നെ പ്രാർത്ഥിക്കുന്നുണ്ടല്ലോ. അങ്ങേയ്ക്കു വലിയതായിരിക്കുന്ന ഒരു കഷ്ടസംഭവം വരാനിരിക്കുന്നു. അതറിയിക്കാ നായിട്ടാണ് ഇപ്പോൾ ഞാനിവിടെ വന്നത്.

നമ്പൂരി: (വീണ്ടും വന്ദിച്ചിട്ട്) അയ്യോ! എന്താണാവോ? അവിടുന്നരുളിച്ചെയ്തു കേൾപ്പാൻ ഞാനാഗ്രഹിക്കുന്നു.

ചിത്രഗുപ്തൻ: അങ്ങ് ഒരു ദിവസം അട്ട വീണ ചോറ് ഭൃത്യന്മാർക്ക് കൊടുപ്പിച്ചല്ലോ. അതിനാൽ അങ്ങ് മരിച്ചു പരലോകത്തു വരുമ്പോൾ തീറ്റാനായിട്ട് അവിടെ ഒരു കുന്നട്ടയെ കൂട്ടീട്ടുണ്ട്. തക്കതായ പ്രതിവിധി എന്തെങ്കിലും ചെയ്യാത്തപക്ഷം ആ അട്ടയെ എല്ലാം അങ്ങു തിന്നേണ്ടിവരും. അവരവർ ചെയ്യുന്ന പാപത്തിന്റെ ഫലം അവരവർ അനുഭവിക്കാതെ നിവൃത്തിയില്ല. ഈ സംഗതിയിൽ ഞാൻ വിചാരിച്ചാലും അപ്പോൾ ഒരു സഹായവും ചെയ്യാൻ കഴിയുന്നതല്ല. അതിനാലാണ് മുൻകൂട്ടി അറിയിച്ചത്.

നമ്പൂരി: അയ്യോ സ്വാമിൻ! ഞാനെന്തു വേണ്ടൂ? എന്റെ അറിവില്ലായ്മകൊണ്ട് അങ്ങനെ ചെയ്തുപോയി. ഇനി അതിനെന്തു പ്രതിവിധിയാണ് ചെയ്യേണ്ടത്? അതും അവിടുന്നുതന്നെ പറഞ്ഞുതരണം. അല്ലാതെ എനിക്കൊന്നും അറിഞ്ഞുകൂടാ.

ചിത്രഗുപ്തൻ: ആട്ടെ, ഞാനൊരു കാര്യം പറയാം. അപ്രകാരം ചെയ്താൽ മതി. അങ്ങയുടെ പുത്രിയും യൗവനയുക്തയുമായ ഒരു കന്യക ഇവിടെയുണ്ടല്ലോ. ഇനി കുറച്ചുകാലംകൂടി കഴിഞ്ഞിട്ടേ ആ കന്യകയെ വിവാഹം കഴിച്ചുകൊടുക്കാവൂ. നാളെ മുതൽ അങ്ങയുടെ ശുശ്രൂഷകളെല്ലാം ആ കന്യകയെക്കൊണ്ടു ചെയ്യിക്കണം. എന്നാൽ മതി. ഈ സംഗതിയൊന്നും ആരോടും പറയുകയുമരുത്.

എന്നിങ്ങനെ പറഞ്ഞ ഉടനെ ചിത്രഗുപ്തൻ മറയുകയും ചെയ്തു. ഈ പറഞ്ഞതുപോലെ പിറ്റേദിവസം മുതൽ പല്ലുതേക്കാനുള്ളതുണ്ടാക്കിക്കൊടുക്കുക, മുറുക്കാനുണ്ടാക്കിക്കൊടുക്കുക, ചോറു വിളമ്പിക്കൊടുക്കുക, കിടക്കാൻ വിരിച്ചുകൊടുക്കുക മുതലായ സകല പ്രവൃത്തികളും നമ്പൂരി തന്റെ പുത്രിയെക്കൊണ്ടു ചെയ്യിച്ചുതുടങ്ങി. ഈ വക പ്രവൃത്തികൾ മറ്റാരും ചെയ്വാൻ നമ്പൂരി സമ്മതിക്കയില്ല. പുത്രിയെക്കുറിച്ച് പതിവിലധികം സ്നേഹവും ഭാവിച്ചുതുടങ്ങി. ഇങ്ങനെ കുറച്ചുദിവസം കഴിഞ്ഞപ്പോഴേക്കും ജനങ്ങൾക്ക് കുറേശ്ശെ ദുഃശങ്ക തുടങ്ങി. ആളുകൾ അങ്ങുമിങ്ങും കുറേശ്ശെ കുശുകുശുത്തു തുടങ്ങി. എന്തിനു വളരെപ്പറയുന്നു? കുറഞ്ഞൊരു ദിവസംകൊണ്ട് നീ പറഞ്ഞതുപോലെ പരക്കെ എല്ലാവരും പറഞ്ഞുതുടങ്ങി. തന്റെ പുത്രിയെക്കുറിച്ച് ക്രമവിരോധമായ യാതൊരു വിചാരവും ആഗ്രഹവും നമ്പൂരിയുടെ മനസ്സിൽ ഉണ്ടായിട്ടുമില്ല. വെറുതെ ഈ ശുദ്ധബ്രാഹ്മണനെക്കുറിച്ച് ദോഷാരോപണം ചെയ്യുന്നവർക്കായി പരലോകത്തിൽ കൂട്ടിയിരുന്ന അട്ടകളെ വീതിച്ചുതുടങ്ങി. അങ്ങനെ ഓരോരുത്തർക്കു വീതിച്ചുവീതിച്ച് ഒരട്ട അവിടെ ശേഷിച്ചിട്ടുണ്ടായിരുന്നു. അതിപ്പോൾ നിനക്കുമായി എന്നാണ് ഞാൻ പറഞ്ഞതിന്റെ സാരം."

ഇങ്ങനെ പാക്കനാർ പറഞ്ഞുകേട്ടപ്പോൾ പറക്കള്ളിക്ക് പരമാർഥം മനസ്സിലാവുകയും വെറുതെ നമ്പൂരിയെ ദുഷിച്ചു പാപം സമ്പാദിച്ചതിനെ

ക്കുറിച്ച് പശ്ചാത്താപം ഉണ്ടാവുകയും ചെയ്തു. ഇതുകൊണ്ട് പാക്കനാർക്ക് പരലോകകാര്യങ്ങൾകൂടി അറിയാമെന്ന് സ്പഷ്ടമാകുന്നു.

പിന്നെ ഒരു ദിവസം പാക്കനാർ തന്റെ മാടത്തിലിരിക്കുമ്പോൾ അതിനടുത്തുള്ള വഴിയിലൂടെ ബ്രാഹ്മണർ പോകുന്നതു കണ്ടു. പാക്കനാർ എണീറ്റു വന്ദിച്ച് "തമ്പുരാക്കന്മാർ എങ്ങോട്ടാണ് എഴുന്നള്ളത്ത്?" എന്നു ചോദിച്ചു.

ബ്രാഹ്മണർ: ഞങ്ങൾ കാശിയിൽ ഗംഗാസ്നാനത്തിന് പോവുകയാണ്.

പാക്കനാർ: എന്നാൽ അടിയൻ ഒരു വടികൂടി തന്നയയ്ക്കാം. അതുകൂടി ആ ഗംഗാനദിയിൽ ഒന്നു മുക്കിക്കൊണ്ടുവന്ന് തരാമെങ്കിൽ വലിയ ഉപകാരമായിരുന്നു.

ബ്രാഹ്മണർ: ഓഹോ! അതിനെന്തു വിരോധം? എന്നാൽ ഇതെന്തിനായിട്ടാണെന്നുകൂടി അറിഞ്ഞാൽക്കൊള്ളാമെന്നുണ്ട്.

പാക്കനാർ: അതൊക്കെ തിരിയെ എഴുന്നള്ളുമ്പോൾ അറിയിക്കാം.

"ഓഹോ! എന്നാലതു മതി" എന്നു പറഞ്ഞ് ബ്രാഹ്മണർ പാക്കനാരോട് ഒരു വടിയും വാങ്ങിക്കൊണ്ടുപോയി. അവർ കാശിയിലെത്തി ഗംഗയിൽ സ്നാനത്തിനായിച്ചെന്ന സമയം പറഞ്ഞിരുന്നതുപോലെ ആ വടി ഗംഗയിൽ മുക്കി. അപ്പോൾ വെള്ളത്തിന്നടിയി!ൽ നിന്നുകൊണ്ട് ഒരാൾ വലിച്ചുപിടിച്ചാലത്തെപ്പോലെ വടി വെള്ളത്തിന്നടിയിലേക്ക് താണുപോയി. അപ്പോൾ ബ്രാഹ്മണർക്ക് വളരെ വിഷാദമായി. "കഷ്ടം! പാക്കനാരുടെ വടി പോയല്ലോ. ഇനി തിരിച്ചുചെല്ലുമ്പോൾ അവനോടെന്തു പറയുന്നു? ഉണ്ടായ പരമാർഥം പറയാം. അല്ലാതെ നിവൃത്തിയില്ലല്ലോ" എന്നൊക്കെപ്പറഞ്ഞുകൊണ്ട് എല്ലാവരും സ്നാനം കഴിച്ചു കേറി. പിന്നെ വിശ്വനാഥദർശനം മുതലായതെല്ലാം കഴിച്ചു. അവർ പിന്നെയും പല പുണ്യസ്ഥലങ്ങളിൽ സഞ്ചരിക്കയും തീർഥങ്ങളിൽ സ്നാനം ചെയ്യുകയും പല ദേവാലയങ്ങളിൽ ദർശനം കഴിക്കയും മറ്റും ചെയ്തു തിരിച്ചു പാക്കനാരുടെ പടിക്കൽ വന്നു. ഉടനെ പാക്കനാർ എണീറ്റു ചെന്നു വന്ദിച്ചിട്ട് "അടിയന്റെ വടിയെവിടെ?" എന്നു ചോദിച്ചു.

ബ്രാഹ്മണർ: വടി പൊയ്പ്പോയല്ലോ, പാക്കനാരേ! പാക്കനാർക്ക് മുഷിച്ചിൽ തോന്നരുത്. ഞങ്ങൾക്ക് കൈമോശം വന്നുപോയതാണ്.

പാക്കനാർ: ആട്ടെ, എവിടെയാണതു പോയത്?

ബ്രാഹ്മണർ: ഞങ്ങൾ കാശിയിലോളം ഭദ്രമായി സൂക്ഷിച്ചു കൊണ്ടുപോയി. അവിടെക്കൊണ്ടുചെന്ന് ഗംഗയിൽ മുക്കിയപ്പോൾ വെള്ളത്തിൽ താണുപോവുകയാണ് ചെയ്തത്.

ഉടനെ പാക്കനാർ, "ഗംഗയിലാണോ പോയത്? എന്നാൽ നിവൃത്തിയുണ്ട്" എന്നു പറഞ്ഞ്, പാക്കനാരുടെ പടിക്കലുള്ള കുളത്തിന്റെ വക്കത് ചെന്ന് "വടി ഇങ്ങോട്ടു കാണട്ടെ" എന്നു പറഞ്ഞു. ഉടനെ ആ കുളത്തിലെ വെള്ളത്തിൽനിന്ന് വടി പൊങ്ങിവരികയും പാക്കനാരെടുക്കു കയും ചെയ്തു. ഇതു കണ്ടപ്പോൾ ലോകത്തിൽ വെള്ളമായിക്കാണുന്ന തെല്ലാം ഗംഗയാണെന്നും ഭക്തിയുള്ളവർക്കു ഗംഗാസ്നാനത്തിനു കാശിയിൽ പോകണമെന്നില്ലെന്നു തങ്ങളെ ബോദ്ധ്യപ്പെടുത്താനായിട്ടാണ് പാക്കനാർ വടി തന്നയച്ചതെന്ന് ബ്രാഹ്മണർക്കു മനസ്സിലായി. പിന്നെ പാക്കനാരുടെ മനഃശുദ്ധിയെയും ഭക്തിവിശ്വാസങ്ങളെയും ദിവ്യത്വത്തെയും കുറിച്ചു ശ്ലാഘിക്കയും വിസ്മയിക്കയും തങ്ങളുടെ അന്ധതയെക്കുറിച്ചു ലജ്ജിക്കയും തന്നെത്താൻ നിന്ദിക്കയും ചെയ്തുകൊണ്ട് ബ്രാഹ്മണർ പോവുകയും ചെയ്തു.

ബ്രാഹ്മണകുലാഗ്രേസരനായ ആഴുവാഞ്ചേരി തമ്പ്രാക്കൾക്കു "തമ്പ്രാക്കൾ "എന്നുള്ള പേരു സിദ്ധിച്ചത് ഈ പാക്കനാരിൽനിന്നാണെന്ന് കേട്ടിട്ടുണ്ട്. തമ്പ്രാക്കൾ എവിടെയോ ഒരു രാജാവിന്റെ ഹിരണ്യഗർഭം കഴിഞ്ഞു കിട്ടിയ സ്വർണംകൊണ്ടുള്ള ഒരു പശുവിനെ ഭൃത്യന്മാരെക്കൊണ്ട് കെട്ടിയെടുപ്പിച്ചു കൊണ്ടുപോവുമ്പോൾ പാക്കനാർ കണ്ടു. ഉടനെ വഴിയിൽച്ചെന്നു തടഞ്ഞുകൊണ്ട് "ചത്ത പശുവിന്റെ അവകാശം അടിയ നാണ്. അതിനാൽ ഇതിനെ തന്നയയ്ക്കില്ല" എന്നു പറഞ്ഞു.

തമ്പ്രാക്കൾ: ചത്തതല്ല. അതു ജീവനുള്ളതാണ്.

പാക്കനാർ: എന്നാൽ കെട്ടിയെടുക്കണമെന്നില്ലല്ലോ. ജീവനുള്ളതാ ണെങ്കിൽ നടത്തിക്കൊണ്ടു പോകണം.

ഉടനെ തമ്പ്രാക്കൾ പശുവിനെ അവിടെ നിറുത്താൻ പറഞ്ഞു. ഭൃത്യന്മാർ താഴെ നിറുത്തി, തണ്ടും, കയറും അഴിച്ചെടുത്തു മാറി നിന്നു. തമ്പ്രാക്കൾ കുറച്ചു പുല്ലു പറിച്ചെടുത്തു കാട്ടി പശുവിനെ വിളിച്ചുകൊണ്ടു മുമ്പെ നടന്നു. അദ്ദേഹത്തിന്റെ തപഃ ശക്തികൊണ്ട് ആ പശു അചേതനവസ്തുവായ സ്വർണമാണെങ്കിലും പിന്നാലെ നടന്നുചെന്നു. അതുകണ്ടപ്പോൾ പാക്കനാർ ദൂരെ മാറിനിന്നു തൊഴുതുകൊണ്ട് "എല്ലാത്തമ്പ്രാക്കളും തമ്പ്രാക്കൾ. ആഴുവാഞ്ചേരി തമ്പ്രാക്കൾ തമ്പ്രാക്കൾ" എന്നു പറഞ്ഞു. അന്നുമുതൽക്കാണ് തമ്പ്രാക്കളെന്നു പേരു നടപ്പായത്. ഇപ്പോഴും എല്ലാവരും അങ്ങനെയാണല്ലോ പറഞ്ഞുവരുന്നത്. തമ്പുരാക്കൾ എന്നു പേരുള്ളതു പറയൻ പറഞ്ഞപ്പോൾ തമ്പ്രാക്കൾ എന്നായതാ യിരിക്കാം. പാക്കനാരു പറഞ്ഞ ആ വാക്കിനെ എല്ലാവരും സ്വീകരിക്കയും ഏതത്കാലപര്യന്തം തന്നെ പറഞ്ഞുവരികയും ചെയ്യുന്നതുകൊണ്ടുതന്നെ പാക്കനാർ സാമാന്യനല്ലെന്ന് തെളിവാകുന്നു.

ഇങ്ങനെ ഈ മഹാന്മാരുടെ കഥകൾ അവസാനമില്ലാതെയുണ്ട്. മേൽപ്പറഞ്ഞ അഗ്നിഹോത്രി, നാറാണത്തുഭ്രാന്തൻ, അകവൂർ ചാത്തൻ, പെരുന്തച്ചൻ, പാക്കനാർ എന്നിവരെപ്പോലെത്തന്നെ ശേഷമുള്ള വടുതല നായർ, കാരയ്ക്കലമ്മ, ഉപ്പുകൂറ്റൻ, തിരുവരങ്കയത്തു പാണനാർ, വള്ളോൻ, രജകൻ എന്നിവരും ദിവ്യന്മാരാകയാൽ പല അത്ഭുതകർമ്മങ്ങളും ചെയ്തിട്ടുണ്ടായിരിക്കണം. എങ്കിലും ഒടുവിൽ പറഞ്ഞ ആറുപേരുടെയും കഥകൾ അത്ര പ്രസിദ്ധമായി ഒന്നും കേട്ടിട്ടില്ല. അഗ്നിഹോത്രി, രജകൻ, പെരുന്തച്ചൻ, വള്ളോൻ, പാണനാർ, പാക്കനാർ ഇവർ ഇന്നിന്ന ജാതി ക്കാരാണെന്ന് അവരുടെ പേരുകൾകൊണ്ടും ചരിത്രം കൊണ്ടും സ്പഷ്ടമാകുന്നു. എന്നാൽ ശേഷമുള്ളവർ ഏതേതു ജാതിക്കാരാണെ ന്നറിയുന്നതിന് തക്കതായ ലക്ഷ്യമൊന്നും കാണുന്നില്ല. കാരയ്ക്കലമ്മ ക്ഷത്രിയസ്ത്രീയും നാറാണത്തു ഭ്രാന്തൻ ഇളയതും, അകവൂർ ചാത്തൻ വൈശ്യനും വടുതല നായർ ശൂദ്രനും ഉപ്പുകൂറ്റൻ മാപ്പിളയും ആണെന്നു ചിലർ പറയുന്നു. ഇതൊരടിസ്ഥാനമില്ലാത്ത വാക്കായതിനാൽ വിശ്വസിക്കാമെന്നു തോന്നുന്നില്ല.

ഇപ്രകാരംതന്നെ വരരുചിയുടെ ചരിത്രത്തിലും ചില സംശയ ങ്ങളുണ്ട്. മലയാളത്തിൽ നടപ്പുള്ള വാക്യം, പരല്പേരു മുതലായവയുടെ കർത്താവ് വരരുചിയല്ലെന്നും ഇദ്ദേഹം ഉണ്ടാക്കീട്ടുള്ള സൂത്രവാർത്തിക

ങ്ങൾക്കു വാക്യങ്ങളെന്നു പറയാറുള്ളതിനാൽ ഇങ്ങനെ ഒരു സംസാരം നടപ്പാകാനിടയായതാണെന്നും ചില വിദ്വാന്മാർക്കഭിപ്രായമുണ്ട്. ഭാഷാ ചരിത്രകർത്താവ് ഈ അഭിപ്രായം അറിഞ്ഞിട്ടുണ്ടെന്നുതന്നെ തോന്നുന്നില്ല.

പിന്നെ വരരുചി പറയിയായ ആ കന്യകയെ വിവാഹം ചെയ്തിരുന്നുവോ, ചെയ്തിരുന്നില്ലെങ്കിൽ വൈശ്യം കഴിക്കാനാവശ്യപ്പെട്ടത് എന്തുകൊണ്ട്, വിവാഹം കഴിഞ്ഞിട്ടില്ലാത്തവർക്ക് വൈശ്യം പതിവുണ്ടോ, മുമ്പു വിവാഹം കഴിച്ചിരുന്നു എങ്കിൽ പരദേശബ്രാഹ്മണർക്ക് രണ്ടാമത് ഒരു വിവാഹംകൂടി കഴിക്ക വിഹിതമാണോ, അങ്ങനെ നടപ്പുണ്ടോ എന്നിങ്ങനെ സംശയങ്ങളുമുണ്ട്. ഇവയെക്കുറിച്ചെല്ലാം നിശ്ചയവും അറിവുമുള്ള മഹാന്മാർ യുക്തിയുക്തമായി പ്രസ്താവിക്കുന്നതായാൽ അതൊരു പരോപകാരമായിത്തീരുന്നതാണ്.

# 7. തലക്കുളത്തൂർ ഭട്ടതിരി

പ്രസിദ്ധനായ തലക്കുളത്തൂർ ഭട്ടതിരിയുടെ ഇല്ലം ബ്രിട്ടീഷ് മലയാളത്തിലാണ്. ഇദ്ദേഹം നല്ല വ്യുത്പന്നനും ജ്യോതിശ്ശാസ്ത്ര പാരംഗതനും ആയിരുന്നു എന്ന് പ്രസിദ്ധമാണല്ലോ. ഭട്ടതിരിക്ക് പ്രശ്നം പറയുന്നതിന് ഒരു വിശേഷവാസന ബാല്യത്തിൽത്തന്നെ ഉണ്ടായിരുന്നു. അദ്ദേഹം ബ്രഹ്മചാരിയായി വേദാദ്ധ്യായം ചെയ്തു താമസിക്കുന്ന കാലത്ത് അനധ്യായദിവസങ്ങളിൽ തന്റെ സഹപാഠികളുമൊരുമിച്ച് കളിക്കുമ്പോൾ ഓരോരുത്തർ ഓരോ നേരമ്പോക്കുകൾ കാണിക്കുന്ന ശേഖരത്തിൽ ഇദ്ദേഹം പ്രശ്നംവച്ചു ഫലം പറയുകയാണ് പതിവ്. ആ പതിവിൻപ്രകാരം ഒരു ദിവസം ഓതിക്കോൻ പുറത്തെവിടെയോ ഇറങ്ങിപ്പോയിരുന്ന സമയം ബ്രാഹ്മണക്കുട്ടികൾ എല്ലാവരുംകൂടി ഓരോ കളികൾ തുടങ്ങി. ഭട്ടതിരി കവിടിക്കു പകരം കുറെ ചെറിയ പാറക്കല്ലുകൾ പെറുക്കിയെടുത്തു പ്രശ്നം വയ്ക്കാനും തുടങ്ങി. അപ്പോഴേക്കും ശേഷമെല്ലാവരും പ്രശ്നം കേൾക്കാനായി ചുറ്റും ചെന്നുകൂടി. അപ്പോൾ ഒരു ഉണ്ണിനമ്പൂരി "ആട്ടെ, നമ്മുടെ ഓതിക്കോന് ഉണ്ണിയുണ്ടാകാതെ ഇരിക്കുന്നതിന്റെ കാരണമെന്താണെന്ന് ഒന്നു വാരിവെച്ചുനോക്കിയാൽ കൊള്ളാം" എന്നു പറഞ്ഞു. ഉടനെ ഭട്ടതിരി പ്രശ്നംവയ്ക്കുന്ന ഭാവങ്ങളൊക്കെ കാണിച്ചിട്ട് "ബാലശാപംകൊണ്ടാണ്" എന്നു പറഞ്ഞു. അപ്പോൾ മറ്റൊരാൾ "അതിനു പ്രതിവിധികൂടി അറിഞ്ഞാൽ കൊള്ളാം" എന്നു പറഞ്ഞു. ഭട്ടതിരി ഒന്നുകൂടി വാരിവച്ചു വിചാരിച്ചിട്ട് "പഞ്ചസാരപ്പായസമുണ്ടാക്കി ഒരു സംവത്സരം മുടങ്ങാതെ ദിവസംതോറും ബ്രാഹ്മണകുട്ടികൾക്കു ധാരാളമായി കൊടുക്കുകയും മേലാൽ കുട്ടികളെ അടിക്കാതിരിക്കയും ചെയ്താൽ ഉണ്ണിയുണ്ടാകും" എന്നു പറഞ്ഞു. ഭട്ടതിരിയുടെ പ്രശ്നമാരംഭിച്ചപ്പോഴേക്കും ഓതിക്കോൻമ്പൂരി തിരിച്ചുവന്നു. ഇവരുടെ കളി എന്തെല്ലാമാണെന്നറിയുന്നതിനായി ഒളിച്ചിരുന്നതിനാൽ പ്രശ്നവും പ്രതിവിധിയും എല്ലാം കേട്ടു മനസ്സിലാക്കി. പിന്നെയും അവിടെനിന്ന് ആരും കാണാതെ ഇറങ്ങിപ്പോയി. ഒന്നും അറിയാത്ത ഭാവത്തിൽ വീണ്ടും എല്ലാവരും കാണത്തക്കവിധത്തിൽ തിരിച്ചുവന്നു. ഓതിക്കോൻ നമ്പൂതിരി വരുന്നതുകണ്ട് എല്ലാവരും കളി നിർത്തി അവരവർക്കു നിശ്ചയിച്ചിട്ടുണ്ടായിരുന്ന പ്രവൃത്തികൾ ചെയ്തുകൊണ്ടിരിപ്പായി. ഓതിക്കോൻനമ്പൂരി പതിവുപോലെ അല്ലാതെ ഒന്നും ഭാവിക്കയും

പറകയും ചെയ്തുമില്ല. എങ്കിലും അദ്ദേഹം കുട്ടികളെ കഠിനമായി അടിക്കാറുള്ളതിനാൽ ഭട്ടതിരിയുടെ പ്രശ്നം വാസ്തവമായിരിക്കുമോ എന്നു സംശയം തോന്നുകയാൽ പിറ്റേദിവസം മുതൽ പഞ്ചസാര പ്പായസമുണ്ടാക്കി, തന്റെ ശിഷ്യൻമാരായ ബ്രാഹ്മണ കുട്ടികൾക്കു ധാരാളമായി കൊടുത്തു തുടങ്ങി. കുട്ടികളെ അടിക്കാതെ യുമായി. അങ്ങനെ ഒരു സംവത്സരം കഴിഞ്ഞപ്പോഴേക്കും ഓതിക്കോൻ നമ്പൂരിക്ക് ഉണ്ണിയുണ്ടാവുകയും ചെയ്തു. അപ്പോഴേക്കും അദ്ദേഹത്തിനു വളരെ സന്തോഷം തോന്നുകയാൽ ഭട്ടതിരിയെ വിളിച്ച് "ഉണ്ണീ നീ ജ്യോതി ശ്ശാസ്ത്രം പഠിക്കണം. നീ നല്ല പ്രശ്നക്കാരനായിത്തീരും" എന്നു തലയിൽ തൊട്ട് അനുഗ്രഹിച്ചു.

ഗുരുനാഥന്റെ ഈ അനുഗ്രഹത്തെ സഫലീകരിക്കണമെന്നു വിചാരിച്ച് ഭട്ടതിരി വേദാധ്യയനം കഴിഞ്ഞയുടനെതന്നെ ജ്യോതിശ്ശാസ്ത്രം പഠിക്കാനാരംഭിച്ചു. അതോടുകൂടി കാവ്യനാടകാലങ്കാരങ്ങളും ശബ്ദശാസ്ത്ര ങ്ങളും അഭ്യസിച്ചുതുടങ്ങി. സമാവർത്തനം കഴിഞ്ഞ് ഏകദേശം യൗവന മായപ്പോഴേക്കും ഭട്ടതിരി അതിവിദ്വാനും ഒരു നല്ല ജ്യോത്സ്യനുമായി ത്തീർന്നു.

തദനന്തരം ഭട്ടതിരി വിവാഹം ചെയ്തു ഗൃഹസ്ഥനായി താമസിക്കുന്ന കാലത്ത് ഒരു പുത്രനുണ്ടായി. പുത്രന്റെ ജാതകം അദ്ദേഹം വളരെ സൂക്ഷ്മമായി ഗണിച്ചെഴുതുകയും ആയൂർബലം വളരെയുള്ളതായി കാണപ്പെടുകയും ചെയ്തു. എങ്കിലും ആണ്ടുതികയുന്നതിനുമുമ്പുതന്നെ ആ ശിശു മരിച്ചുപോയി. അപ്പോൾ ഭട്ടതിരിക്കു വ്യസനമുണ്ടായി എന്നു മാത്രമല്ല, ജ്യോതിശ്ശാസ്ത്രം വിശ്വാസയോഗ്യമല്ലായിരിക്കുമോ എന്നൊരു ശങ്കയും ജനിച്ചു. ഉടനെ ഈ സംശയം തീർക്കുന്നതിനായി മൃതജാതകവും കൊണ്ട് പരദേശത്തു തഞ്ചന്നൂരിൽ ആൾവാർ എന്നു പ്രസിദ്ധനായ മഹാന്റെ അടുക്കലേക്കു പുറപ്പെട്ടു. ഭട്ടതിരി അവിടെ എത്താറായപ്പോൾ ചില ലക്ഷണങ്ങൾകൊണ്ട് ഇദ്ദേഹത്തിന്റെ ആഗമനം ആൾവാർക്കു മനസ്സിലാവുകയാൽ തന്റെ ശിഷ്യരോട് "ഒരു മൃതജാതകവുംകൊണ്ട് ഒരു മലയാളബ്രാഹ്മണൻ ഇവിടെ വരും. അദ്ദേഹം വന്നാൽ ആ മൃതജാതകം പുറത്തുവെച്ചുംവെച്ച് ഇവിടെ കയറി ഇരിക്കാൻ പറയണം" എന്നു പറഞ്ഞിട്ട് നിത്യകർമ്മാനുഷ്ഠാനാദികൾക്കായിപ്പോയി. ഭട്ടതിരി അവിടെ എത്തിയ ഉടനെ ഗുരുനാഥന്റെ കല്പനയെ ശിഷ്യർ ഭട്ടതിരിയെ

അറിയിക്കുകയും ആൾവാരുടെ യോഗ്യതയിൽ വിസ്മയാകുലനായി ഭട്ടതിരി മൃതജാതകം ദൂരെക്കളഞ്ഞു ഗൃഹത്തിനുള്ളിൽ പ്രവേശിച്ചിരിക്കയും ചെയ്തു.

കുറച്ചു സമയം കഴിഞ്ഞപ്പോൾ ആൾവാർ വന്നു. തമ്മിൽ സംസാരിച്ചു ഭട്ടതിരിക്കുണ്ടായ സംശയം തീർത്തു. ജ്യോതിശ്ശാസ്ത്രം ഒരിക്കലും അബദ്ധമായി വരുന്നതല്ലെന്നും ജ്യോത്സ്യൻമാർക്ക് ഇഷ്ട ദേവതയെ ഉപാസനയും മന്ത്രസിദ്ധിയും ഇല്ലാതെയിരുന്നാൽ അതിന്റെ ഫലം ശരിയായി കണ്ടില്ലെന്നു വന്നുപോകാമെന്നേ ഉള്ളൂ എന്നും ആൾവാർ പറകയാൽ താൻ എഴുതിയ ജാതകം തെറ്റിപ്പോയത് തനിക്കു ദേവതോപാസനയും മന്ത്രസിദ്ധിയും ഇല്ലാഞ്ഞിട്ടാണെന്നു മനസ്സിലാക്കി ഭട്ടതിരി തിരിച്ചുപൊരികയും ചെയ്തു.

ഭട്ടതിരി തിരിച്ചുവരുംവഴിതന്നെ തൃശ്ശിപേരൂർ വടക്കുംനാഥനെ ഭജിച്ചുംകൊണ്ട് ഒരു വിശിഷ്ടമന്ത്രം അക്ഷരസംഖ്യ കഴിച്ചു താമസിച്ചു. അക്കാലത്ത് അവിടെ ദേവനു ചാർത്തിയിരുന്ന ഒരു തൃക്കണ്ണു മോഷണം പോവുകയും അനേകം പ്രശ്നക്കാരെ വരുത്തി പ്രശ്നംവെപ്പിച്ചു നോക്കിക്കുകയും ചെയ്തു. പ്രശ്നക്കാർ മോഷ്ടാവിന്റെ നിറം കറുത്തതാണെന്നും നാമാക്ഷരങ്ങൾ രണ്ടുമാത്രമേ ഉള്ളൂ എന്നും അവയിൽ ആദ്യത്തേ തു ക എന്നും രണ്ടാമത്തെതു ക്ക എന്നും ആണെന്നും വിധിച്ചു. അതിനാൽ ക്ഷേത്രസംബന്ധികളിൽ ഒരുവനും കറമ്പനുമായ കാക്കു എന്നൊരുവനെ പിടികൂടി ബന്ധനത്തിലാക്കി ദിവസംതോറും ഓരോ വിധത്തിൽ ഹേമദണ്ഡങ്ങൾ ചെയ്തു തുടങ്ങി. എങ്കിലും യാതൊരു തെളിവും ഉണ്ടായില്ല. ഭട്ടതിരി ഭജനം കഴിഞ്ഞല്ലാതെ പ്രശ്നം വെയ്ക്കുകയില്ലെന്നു പ്രതിജ്ഞ ചെയ്തിരുന്നതിനാലും അക്കാലത്തു മൗനവ്രതമായിരുന്നതുകൊണ്ടും അദ്ദേഹത്തെക്കൊണ്ടു പ്രശ്നംവയ്പ്പിക്കുന്നതിനു തരമില്ലായിരുന്നു.

ഭജനം കാലംകൂടിയതിന്റെ ശേഷം ഭട്ടതിരിയെക്കൊണ്ടു പ്രശ്നം വെപ്പിക്കയും തൃക്കണ്ണു കൊണ്ടുപോയത് ഒരു കാക്കയാണെന്നും വടക്കുമാറി ഒരു തെങ്ങിന്റെ മുകളിൽ കൊണ്ടുപോയി വെച്ചിട്ടുണ്ടെന്നും വിധിക്കുകയും അപ്രകാരം മോഷണദ്രവ്യം കിട്ടുകയും ചെയ്തു.

അതിനാൽ കൊച്ചിമഹാരാജാവു സന്തോഷിച്ചു ഭട്ടതിരിക്ക് അനേകം ബിരുദങ്ങൾ കല്പിച്ചുകൊടുത്തു.

അതിന്റെ ശേഷം ഭട്ടതിരി തിരുവിതാംകൂർ മഹാരാജാവു തിരുമനസ്സിലെ സന്നിധിയിലും പല പ്രശ്നങ്ങൾ പറകയും ജാതകങ്ങൾ എഴുതിക്കൊടുക്കുകയും എല്ലാം ശരിയായി ഒത്തുവരികയാൽ അനേക സമ്മാനങ്ങൾ വാങ്ങുകയും ഉണ്ടായിട്ടുണ്ട്.

ഭട്ടതിരി തിരുവനന്തപുരത്തു ചെന്ന് താമസിച്ചിരുന്ന കാലത്ത് ഒരു ദിവസം മഹാരാജാവു തിരുമനസ്സുകൊണ്ട് ഭട്ടതിരിയോട് "ഞാൻ നാളെ പത്മനാഭസ്വാമിക്ഷേത്രത്തിൽ തൊഴാൻ പോകുമ്പോൾ മതിൽക്കകത്തേക്കു കടക്കുന്നത് എതിലേകൂടിയായിരിക്കും?" എന്നു കല്പിച്ചു ചോദിച്ചു. അതിനു മറുപടിയായി ഭട്ടതിരി, "അതെനിക്കറിയാം. എങ്കിലും ഇപ്പോൾ തിരുമനസ്സറിയിക്കുന്നില്ല. നാളെ എഴുന്നള്ളുന്ന സമയം എനിക്കറിയാമെന്നു ഞാനിപ്പോൾ അറിയിച്ചതു വാസ്തവമാണെന്ന് അവിടേക്കു ബോധപ്പെടും" എന്നു തിരുമനസ്സറിയിച്ചു. തിരുമനസ്സുകൊണ്ടു പതിവായി മതില്ക്കക ത്തെഴുന്നള്ളുക കിഴക്കേ ഗോപുരത്തിൽക്കൂടിയായിരുന്നു. മേല്പറഞ്ഞ പ്രകാരം സംഭാഷണം നടന്നതിന്റെ പിറ്റേ ദിവസം കൊട്ടാരത്തിൽ നിന്നെഴുന്നള്ളി, കിഴക്കേഗോപുരത്തിന്റെ തെക്കുവശത്തായി എഴുന്നള്ളി നിന്നുകൊണ്ട് "ഇന്നു ഞാൻ ഇതിലേയാണ് മതില്ക്കകത്തേക്ക് പോകാൻ നിശ്ചയിച്ചിരിക്കുന്നത്. ഇവിടെ മതിൽ വെട്ടിപ്പൊളിക്കട്ടെ" എന്നു കല്പിച്ചു. ഉടനെ മഴുവും തൂമ്പയുമെല്ലാം കൊണ്ടു വേലക്കാരെത്തി മതിൽ വെട്ടിപ്പൊളിച്ചുതുടങ്ങി. മതിലിന്റെ കല്ലുകൾ കുറെ പൊളിച്ചപ്പോൾ ഒരു കല്ലിന്റെറ ഇടയിൽ ഒരോലത്തുണ്ട് ഇരിക്കുന്നതു കണ്ടു. ഉടനെ "അതെന്താണ്? കാണട്ടെ" എന്നു കല്പിച്ചു. കൂടെയുണ്ടായിരുന്ന ഹരിക്കാരൻ ഓലക്കഷ്ണമെടുത്തു തൃക്കൈയിൽ കൊടുത്തു. തിരുമനസ്സു കൊണ്ടു വാങ്ങിനോക്കിയപ്പോൾ അതിൽ ഭട്ടതിരി സ്വന്തം കൈയക്ഷര ത്തിൽ "ഇതിലേ എഴുന്നള്ളും" എന്ന് എഴുതിയിരിക്കുന്നതായി കണ്ടു. തിരുമനസ്സുകൊണ്ട് വളരെ സന്തോ ഷിക്കുകയും വിസ്മയിക്കുകയും ചെയ്തു. ഭട്ടതിരി അപ്പോൾ അടുക്കൽതന്നെ ഉണ്ടായിരുന്നതിനാൽ തിരുമനസ്സുകൊണ്ട് അവിടെ നിന്നുകൊണ്ടു തന്നെ വീരശൃംഖല വരുത്തി ഭട്ടതിരിയുടെ രണ്ടു കൈയിന്മേലും ഇടുവിച്ചു. അതിന്റെ ശേഷം അതിലെതന്നെ മതില്ക്കകത്തേക്ക് എഴുന്നള്ളുകയും ഇനി ഇവിടം

കെട്ടിയടയ്ക്കണ്ടാ ഭട്ടതിരിയുടെ സ്മാരകമായിട്ട് ഇവിടെ ഒരു വാതിൽ വെപ്പിക്കണം. എന്നു കല്പിക്കുകയും അപ്രകാരം അവിടെ ഒരു വാതിൽ വെപ്പിക്കുകയും ചെയ്തു. ഇപ്പോൾ "ചെമ്പകത്തിൻമൂട്ടിൽ നട" എന്നു പറഞ്ഞുവരുന്ന വാതിൽ ഇപ്രകാരമുണ്ടായിട്ടുള്ളതാണ്. മഹാരജാക്കൻമാർ മതില്ക്കകത്തേക്ക് ഇപ്പോഴും അതിലേയാണ് എഴുന്നള്ളുക പതിവ്. ഇങ്ങനെ പല കാരണവശാൽ തിരുവിതാംകൂർ മഹാരാജാവു തിരുമനസ്സു കൊണ്ട് ഭട്ടതിരിക്ക് പല സമ്മാനങ്ങൾ കൊടുത്തിട്ടുണ്ട്.

അപ്രകാരം തന്നെ കോഴിക്കോട്, ചിറയ്ക്കൽ മുതലായ രാജസന്നിധികളിൽനിന്നും അദ്ദേഹത്തിനു കിട്ടീട്ടുള്ള സമ്മാനങ്ങൾക്കു സംഖ്യയില്ല. കിം ബഹുനാ, കാലക്രമേണ ഭട്ടതിരി ജാതകമെഴുത്തു കൊണ്ടും പ്രശ്നംകൊണ്ടും വിശ്വവിശ്രുതനായിത്തീർന്നു എന്നു പറഞ്ഞാൽ മതിയല്ലോ.

ഭട്ടതിരിയുടെയും പ്രസിദ്ധനായ വില്വമംഗലത്തു സ്വാമിയാരുടെയും ജീവിതകാലം ഒന്നായിരുന്നു എന്നാണ് സൂക്ഷ്മാന്വേഷികളായിട്ടുള്ളവർ തീർച്ചപ്പെടുത്തിയിരിക്കുന്നത്. സ്വാമികളുടെ ജീവിതകാലം കൊല്ലവർഷം മുന്നൂറ്റിയമ്പതിനും നാന്നൂറ്റിഅമ്പതിനും മധ്യേ ആയിരുന്നു എന്നു പല ലക്ഷ്യങ്ങൾ ഉള്ളതും ഭട്ടതിരി പറഞ്ഞിട്ടുള്ളതായി കേട്ടിട്ടുള്ള "രക്ഷേൽ ഗോവിന്ദമർക്ക" എന്നുള്ള കലിസംഖ്യ ഈ കാലത്തോട് അടുത്തിരിക്കു ന്നതുകൊണ്ടും മേല്പറഞ്ഞതുപോലെ ഇവർ രണ്ടുപേരും ഒരു കാലത്തു ജീവിച്ചിരുന്നവരാണെന്നുതന്നെ ഊഹിക്കാം. ഈ സംഗതിയെ ബലപ്പെടു ത്തുന്നതായി ഒരു കഥ കേട്ടിട്ടുള്ളതുകൂടി ഇവിടെ പറഞ്ഞു കൊള്ളുന്നു.

വില്വമംഗലത്തുസ്വാമിയാർക്ക് അതികഠിനാമായി ഒരു വയറ്റുവേദന ഉണ്ടായിരുന്നു. അദ്ദേഹം അതിന്റെ ദുസ്സഹത്വം നിമിത്തം ഇതിനെന്തു വേണ്ടൂ എന്നു ശ്രീകൃഷ്ണസ്വാമിയുടെ അടുക്കൽ പല പ്രാവശ്യം ചോദിച്ചിട്ടും ഒന്നും മറുപടി അരുളിച്ചെയ്തില്ല (സ്വാമിയാർക്കു ശ്രീകൃഷ്ണൻ പ്രത്യക്ഷനാണെന്നു പ്രസിദ്ധമാണല്ലോ). അതിനാൽ സ്വാമിയാർ തന്റെ പ്രിയവയസ്യനും ദക്ഷിണാമൂർത്തി ഭക്തമണിയുമായ "ശിവാങ്ങൾ" എന്ന യോഗീശ്വരനോട് ഈ വിവരം പറഞ്ഞു. ആ യോഗീശ്വരൻ ഒരു സിന്ദൂരം കൊടുക്കുകയും സ്വാമിയാർ അതു വാങ്ങി സേവിക്കുകയും ഉദരവ്യാധി ശമിക്കുകയും ചെയ്തു. പിന്നെ ഒരു ദിവസം

സ്വാമിയാർ തന്റെ ദീനം ഭേദമായ വിവരം ശ്രീകൃഷ്ണസ്വാമി പ്രത്യക്ഷമായപ്പോൾ അറിയിച്ചു. "ഈ ജന്മംകൊണ്ട് തീർന്നോട്ടെ എന്നാണ് ഞാൻ വിചാരിച്ചത്. അത് മൂന്ന് ജന്മം കൂടെ ആക്കിത്തീർത്തു" എന്ന് ഭഗവാൻ അരുളിച്ചെയ്ത് ഉടനെ മറയുകയും ചെയ്തു. ഇതു കേട്ടപ്പോൾ സ്വാമിയാർക്ക് വ്യസനമായി. ഇനിയത്തെ ജന്മങ്ങളിൽ താൻ ആരായിരിക്കുമെന്ന് അറിയുന്നതിനായി ഉടനെ തലക്കുളത്തൂർ ഭട്ടതിരിയെ വരുത്തി വിചാരിപ്പിച്ചുനോക്കി. അപ്പോൾ ഭട്ടതിരി "ഇനി അവിടേക്കു ചേരപ്പാമ്പ്, കാള, തുളസി ഇങ്ങനെയാണ് മൂന്നു ജന്മങ്ങൾ ഉള്ളത്. ആ മൂന്നു ജന്മങ്ങളിലും മനുഷ്യനായിട്ടു ഞാനും ജനിക്കും. അവിടേക്ക് അന്ന് ഓരോ ആപത്തുകൾ സംഭവിക്കുകയും അപ്പോൾ രക്ഷിക്കുന്നതിനു ഞാൻ അടുക്കൽ ഉണ്ടായിരിക്കുകയും ചെയ്യും. തുളസിയായിട്ടുള്ള മൂന്നാമത്തെ ജന്മത്തിൽ അവിടേക്കു സായൂജ്യം കിട്ടുകയും ചെയ്യും. പിന്നെ സംസാരദുഃഖം അനുഭവിക്കേണ്ടല്ലോ" എന്നു പറഞ്ഞു.

(ഭട്ടതിരി പറഞ്ഞതുപോലെതന്നെ സ്വാമിയാർക്കു പിന്നെ മൂന്നു ജന്മങ്ങൾകൂടി ഉണ്ടായി എന്നും, അപ്പോൾ മനുഷ്യജന്മത്തോടുകൂടി ഭട്ടതിരിയും ഉണ്ടായിരുന്നു എന്നും കേട്ടിരിക്കുന്നു. സ്വാമിയാർ മൂന്നാമത്തെ ജന്മത്തിൽ തുളസിയായി ജനിച്ചത് ഒരു വിഷ്ണുക്ഷേത്രത്തിൽ ശ്രീകോവിലിൽനിന്നു തീർഥമൊലിച്ചുവീഴുന്ന ഓവിങ്കലായിരുന്നു. ഒരു ദിവസം ശാന്തിക്കാരൻ കുളിച്ചുവന്ന് അഭിഷേകം കഴിഞ്ഞ് ചന്ദനവും പൂവും ചാർത്താനായി ഭാവിച്ചപ്പോൾ തുളസി കാണായ്കയാൽ തിരുമുറ്റത്തെങ്ങാനുമുണ്ടോ എന്നു നോക്കി. അപ്പോൾ ഓവിങ്കൽ ഏറ്റവും ചെറുതായി ഒരു തുളസി നിൽക്കുന്നതുകണ്ട് അതിന്റെ ഒരില എടുക്കാനായി ചെന്നു പറിച്ചപ്പോൾ അത് വേരോടുകൂടി പറഞ്ഞുപോന്നു. അതു കണ്ട് മണ്ഡപത്തിൽ ജപിച്ചുകൊണ്ടിരുന്ന ഒരു ബ്രാഹ്മണൻ "അതു മുഴുവനും ബിംബത്തിൽ ചാർത്തിയേക്കണം" എന്നു പറയുകയും ശാന്തിക്കാരൻ അപ്രകാരം ചെയ്യുകയും ആ തുളസി ബിംബത്തോടുകൂടി ചേർന്നുപോവുകയും ചെയ്തു. ആ തുളസി സ്വാമിയാരായിരുന്നു എന്നും ജപിച്ചുകൊണ്ടിരുന്ന ബ്രാഹ്മണൻ ഭട്ടതിരി ആയിരുന്നു എന്നും പറയേണ്ടതില്ലല്ലോ).

ജന്മാന്തരങ്ങളെക്കുറിച്ച് ഭട്ടതിരി പറഞ്ഞതുകേട്ടപ്പോൾ സ്വാമിയാരുടെ മനസ്സിലെ വ്യസനം അല്പം ശാന്തമായി. ഭട്ടതിരിയെ യഥാക്രമം ബഹുമാനിച്ചു സ്വഗൃഹത്തിലേക്ക് അയയ്ക്കുകയും ചെയ്തു.

അങ്ങനെയിരിക്കുന്ന കാലത്ത് അദ്ദേഹത്തിന്റെ ജാതകംതന്നെ സ്വയമേവ ഒന്നു ഗണിച്ചുനോക്കണമെന്നു നിശ്ചയിച്ചു. ഗണിച്ചുനോക്കിയപ്പോൾ ഇന്നപ്പോൾ തനിക്ക് ജാതിഭ്രംശം സംഭവിക്കുമെന്നായിക്കണ്ടു. ജാതകമെല്ലാം എഴുതി കുറ്റം തീർത്തു സൂക്ഷിച്ചു എങ്കിലും തനിക്കു വരാനിരിക്കുന്ന അധഃപതനത്തെക്കുറിച്ച് ആരോടും പറഞ്ഞില്ല.

അതിന്റെശേഷം കുറഞ്ഞോരുകാലം കഴിഞ്ഞപ്പോൾ ഏറ്റവും ദരിദ്രനും സമീപസ്ഥനുമായ ഒരു ബ്രാഹ്മണൻ ദാരിദ്ര്യദുഃഖം സഹിക്ക വഹിയാതെയായിട്ടു. ഭട്ടതിരിയുടെ അടുക്കൽ വന്നു ചോദിച്ചു: "ഹേ! അവിടുന്നു പലരോടും പല സംഗതിക്കും പ്രശ്നം പറയുന്നുണ്ടല്ലോ; ഒന്നും തെറ്റുന്നുമില്ല. എന്നാൽ എനിക്ക് ഈ ദാരിദ്ര്യദുഃഖം തീർന്ന് ഒരു ദിവസമെങ്കിലും ജീവിച്ചിരിക്കാൻ സംഗതി വരുമോ? ഇതിനെക്കുറിച്ച് ഒന്നു ചിന്തിച്ചു പറഞ്ഞാൽ കൊള്ളാം. ഞാൻ ഇതിലധികം വലയേണ്ടതില്ല" ഇപ്രകാരം ആ ബ്രാഹ്മണന്റെ വാക്കു കേട്ട് ആർദ്രമാനസനായി ഭവിച്ച ഭട്ടതിരി കുറഞ്ഞോരു നേരം കണ്ണടച്ചു വിചാരിച്ചതിന്റെ ശേഷം പറഞ്ഞു, "അങ്ങ് ഒട്ടും വ്യസനിക്കേണ്ട. അങ്ങയുടെ ദാരിദ്ര്യം അശേഷം തീരുന്നതിനുള്ള കാലം അടുത്തിരിക്കുന്നു. ഞാൻ ഒരു ഉപായം പറഞ്ഞുതരാം. അതുപോലെ പ്രവർത്തിച്ചാൽ മതി. എന്തെന്നാൽ, ഈ വരുന്ന ദ്വാദശിനാൾ അർധരാത്രി ആകുമ്പോൾ തൃസ്സിവപേരൂർ വടക്കുന്നാഥക്ഷേത്രത്തിന്റെ വടക്കേ ഗോപുരത്തിങ്കൽ പോയി നിൽക്കണം. അപ്പോൾ അതിലെ രണ്ടു ബ്രാഹ്മണർ വരും. അവരുടെ പിന്നാലെ കൂടിക്കൊള്ളണം. എന്തു പറഞ്ഞാലും ഒഴിച്ചുപോകരുത്. അവർ അങ്ങേ കബളിപ്പിച്ചു പോകാൻ കഴിയുന്നതും ശ്രമിക്കും. എങ്കിലും വിട്ടു പിരിയരുത്. അവർ പോകുന്നിടത്തേക്ക് അങ്ങെയും കൊണ്ടു പോകണ മെന്നു പറഞ്ഞുകൊള്ളണം. ഈ കൗശലം പറഞ്ഞുതന്നത് ആരാണെന്നു ചോദിച്ചാൽ പറകയുമരുത്. ഇപ്രകാരം ചെയ്താൽ അങ്ങയുടെ ദാരിദ്ര്യം അശേഷം തീർന്നു സുഖമായിട്ടിരിക്കാൻ സംഗതി വരും". ഇങ്ങനെ ഭട്ടതിരി പറഞ്ഞപ്പോൾ ബ്രാഹ്മണന്ന് വളരെ സന്തോഷമുണ്ടായി എന്നു

പറയേണ്ടതില്ലല്ലോ. ഭട്ടതിരിയുടെ പ്രശ്നം ഒരിക്കൽപ്പോലും ആർക്കും തെറ്റാറില്ലാത്തതിനാൽ കാര്യം സഫലമാകുമെന്നു ബ്രാഹ്മണൻ നല്ലപോലെ വിശ്വസിച്ചു. "എന്നാൽ ഇനി പോയിവന്നിട്ടു കണ്ടുകൊള്ളാം" എന്നു പറഞ്ഞു പോവുകയും ചെയ്തു.

ഭട്ടതിരി പറഞ്ഞതുപോലെ ദ്വാദശിനാൾ അർധരാത്രിക്കു മുമ്പേ ബ്രാഹ്മണൻ തൃശ്ശൂർ വടക്കെ ഗോപുരത്തിലെത്തി. കുറച്ചുസമയം കഴിഞ്ഞപ്പോൾ അതിതേജോമയന്മാരായ രണ്ടു ബ്രാഹ്മണർ അതിലേ കടന്നുപോകുന്നതായി കണ്ട് അവരുടെ പിന്നാലെ ചെന്നു. അവർ ഇദ്ദേഹത്തെ വിട്ടുപിരിയുന്നതിനായി പലവിധത്തിലും ഉപായങ്ങൾ നോക്കി. ഒന്നും ഫലിക്കയില്ലെന്നു തീർച്ചയായപ്പോൾ അവർ ചോദിച്ചു, "ഹേ! അങ്ങ് എവിടേക്കാണ് പുറപ്പെട്ടിരിക്കുന്നത്? ഞങ്ങളുടെ പിന്നാലെ കൂടിയിരിക്കുന്നതിന്റെ ഉദ്ദേശമെന്താണ്?

ബ്രാഹ്മണൻ: നിങ്ങൾ എങ്ങോട്ടാണ് പോകുന്നത്?

ബ്രാഹ്മണർ: ഞങ്ങൾ ബദര്യാശ്രമത്തിങ്കലേക്കാണ്.

ബ്രാഹ്മണൻ: എന്നാൽ ഞാനും അങ്ങോട്ടുതന്നെയാണ്.

ബ്രാഹ്മണർ: എന്നാൽ അതു ഞങ്ങളുടെ കൂടെ വരണമെന്നുണ്ടോ?

ബ്രാഹ്മണൻ: ഉണ്ട്. ഞാനങ്ങനെയാണ് നിശ്ചയിച്ചിരിക്കുന്നത്. നിങ്ങൾ കൃപയുണ്ടായി എന്നെക്കൂടെ കൊണ്ടുപോകണം.

ബ്രാഹ്മണർ: ഞങ്ങളെ ഇപ്പോൾ ഇവിടെ കാണുമെന്ന് അങ്ങോടു പറഞ്ഞുതന്നതാരാണ്?

ബ്രാഹ്മണൻ: അതു ഞാൻ പറയുകയില്ല. നിങ്ങൾ എന്നോടു നിർബ്ബന്ധിക്കയുമരുത്.

ഇപ്രകാരം ആ ബ്രാഹ്മണന്റെ വാക്കുകൾ കേട്ടപ്പോൾ മറ്റേ ബ്രാഹ്മണർ കുറച്ചുനേരം വിചാരിച്ചിട്ടു പറഞ്ഞു, "ആട്ടെ, കാര്യമൊക്കെ മനസ്സിലായി. അങ്ങേക്ക് ഈ കൗശലം ഉപദേശിച്ചുതന്നെയാൾക്ക് അധഃപതനം വന്നുപോട്ടെ. നേരിട്ടു കണ്ടുപോയതുകൊണ്ട് ഇനി അങ്ങേ

ഉപേക്ഷിച്ചു പോകാൻ ഞങ്ങൾക്കു നിവൃത്തിയില്ല. അതിനാൽ കൊണ്ടുപോകാം. കണ്ണടച്ചുകൊണ്ടു ഞങ്ങളെ തൊട്ടോളണം."

ഇങ്ങനെ ബ്രാഹ്മണരുടെ വാക്കു കേട്ടയുടനെ ആ ബ്രാഹ്മണൻ അപ്രകാരം ചെയ്തു. മാത്രനേരം കഴിഞ്ഞപ്പോൾ കണ്ണു തുറന്നോളാൻ പറഞ്ഞു. കണ്ണു തുറന്നു നോക്കിയപ്പോൾ മൂന്നുപേരും ബദര്യാശ്രമത്ത് ഒരു ഗൃഹത്തിൽ എത്തിയിരിക്കുന്നു. ഉടനെ ആ ദിവ്യന്മാരായ ബ്രാഹ്മണർ പറഞ്ഞു, "ഇതാ ഈ ഗൃഹത്തിനകത്ത് ഒരാൾ മരിക്കാറായി ശ്വാസം വലിച്ചുകൊണ്ട് കിടക്കുന്നുണ്ട്. അദ്ദേഹം അങ്ങയുടെ അപ്ഫനാണ്. അങ്ങയുടെ ഒരപ്ഫൻ കാശിക്കുപോയിട്ടുള്ളതായി ഓർക്കുന്നുണ്ടല്ലോ. അദ്ദേഹം തന്നെയാണിത്. അദ്ദേഹം ഗംഗാസ്നാനം കഴിഞ്ഞ് ഓരോരോ സ്ഥലങ്ങളിൽ സഞ്ചരിച്ച്, ക്രമേണ ഇവിടെ വന്നുചേർന്നു. പിന്നെ വളരെക്കാലമായി ഇവിടെ ശാന്തി കഴിച്ച് താമസിക്കയായിരുന്നു. ഇപ്പോൾ അദ്ദേഹത്തിനു മരണസമയം അടുത്തിരിക്കുന്നു. ഞങ്ങൾ അദ്ദേഹത്തെ കൊണ്ടുപോകാനായി വന്ന വിഷ്ണുദൂതന്മാരാണ്. അരനാഴികയ്ക്കകം ഞങ്ങൾ കൊണ്ടുപോകും. അതിനുമുമ്പേ കാണണമെങ്കിൽ കണ്ടോളണം." ഇങ്ങനെ ആ ബ്രാഹ്മണവേഷം ധരിച്ചിരുന്ന വിഷ്ണുദൂതന്മാരുടെ വാക്കു കേട്ടു ബ്രാഹ്മണൻ അകത്തു കടന്നു നോക്കിയപ്പോൾ അവർ പറഞ്ഞതുപോലെ തന്റെ അപ്ഫൻ ശ്വാസം വലിച്ചുകൊണ്ട് കിടക്കുന്നതുകണ്ടു. മരിക്കാറായി കിടക്കുന്ന ബ്രാഹ്മണനു ബോധം കെട്ടിട്ടില്ലായിരുന്നതിനാൽ തന്റെ പുത്രനെ കണ്ടപ്പോൾ ആളറിയുകയും ചെയ്തു. ഏകാകിയായി പരദേശത്തു താമസിക്കുന്ന ഒരാൾ അത്യന്തം അവശതയിൽ കിടക്കുന്ന സമയം തന്റെ അടുത്ത അവകാശിയായ ഒരാളെ വിചാരിച്ചിരിക്കാതെ പെട്ടെന്നു കാൺമാൻ സംഗതിയായാൽ ഉണ്ടാകുന്ന സന്തോഷം അളവില്ലാത്തതായിരിക്കുമെന്നു പറയേണ്ടതില്ലല്ലോ. ആ വൃദ്ധബ്രാഹ്മണൻ തന്റെ ഭ്രാതൃപുത്രനെ കണ്ടയുടനെ താൻ വളരെ കാലമായി സംഖ്യയില്ലാതെ സമ്പാദിച്ചു ജാളികകളിലാക്കിക്കെട്ടിവെച്ചു പൂട്ടിയിരിക്കുന്ന പെട്ടിയുടെ താക്കോൽ തലയിണയുടെ താഴെ വെച്ചിരുന്ന തെടുത്തു കൈയിൽ കൊടുത്തു. ഉടനെ പ്രാണനും പോയി. ബ്രാഹ്മണൻ അപ്ഫന്റെ സംസ്കാരം മുതലായത് യഥാക്രമം കഴിച്ചതിന്റെ ശേഷം തനിക്കു കിട്ടിയ അപരിമിതമായ ദ്രവ്യവുംകൊണ്ട് തന്റെ ഗൃഹത്തിൽ വന്നുചേർന്നു. ഉടനെ ഭട്ടതിരിയെ ചെന്നു കണ്ടു വിവരങ്ങൾ എല്ലാം

പറഞ്ഞുകേൾപ്പിച്ചു. വിഷ്ണുദൂതന്മാർ അധഃപതനം വന്നുപോകട്ടെ എന്നു തന്നെ ശപിച്ചു എന്നു കേട്ടപ്പോൾ ഭട്ടതിരി "അത്രേ ഉള്ളോ? അതു ഞാൻ മുമ്പേതന്നെ നിശ്ചയിച്ചിട്ടുള്ളതാണല്ലോ" എന്നു പറഞ്ഞു താൻ എഴുതി വെച്ചിരുന്ന ജാതകമെടുത്തു ബ്രാഹ്മണനെ കാണിച്ചു. ബ്രാഹ്മണൻ എല്ലാം കൊണ്ടും ഭട്ടതിരിയെക്കുറിച്ച് വിസ്മയിച്ചു തന്റെ ഗൃഹത്തിൽ വന്നു സുഖമായി വസിച്ചു. തന്റെ അധഃപതനദിവസത്തെ പ്രതീക്ഷിച്ചുംകൊണ്ടു ഭട്ടതിരിയും ഇരുന്നു.

ജാതകഫലം അനുഭവിക്കാതെ കഴികയില്ലെന്നു നല്ല നിശ്ചയമുണ്ടായിരുന്നു എങ്കിലും കഴിയുന്നതും പരീക്ഷിക്കണമെന്ന് വിചാരിച്ച് ഭട്ടതിരി ഒരുപായം നിശ്ചയിച്ചുകൊണ്ട് സ്വദേശം വിട്ടു പാഴൂർ വന്നു താമസിച്ചു. തനിക്ക് അധഃപതനം സംഭവിക്കുന്നതിനു യോഗമുള്ളതായ ആ ദിവസം രാവിലെ കുളിച്ചു നിത്യകർമ്മാനുഷ്ഠാനാദികളും ഭക്ഷണവും കഴിഞ്ഞതിന്റെ ശേഷം ചില സ്നേഹിതന്മാരോടുകൂടി തോണി കളിക്കാനായി പോയി. അന്ന് അഹോരാത്രം തോണിയിൽത്തന്നെ കഴിച്ചു കൂട്ടണമെന്നായിരുന്നു ഭട്ടതിരിയുടെ ഉദ്ദേശം. പാഴൂർ പുഴയിലായിരുന്നു വഞ്ചികളി. പകൽ മുഴുവനും അങ്ങനെ പുഴയിൽത്തന്നെ കഴിച്ചുകൂട്ടി. സന്ധ്യാസമയമായപ്പോൾ കരയ്ക്കടുത്തു കുളിച്ചു സന്ധ്യാവന്ദനാദി കഴിച്ചു വീണ്ടും എല്ലാവരുംകൂടി വഞ്ചിയിൽ കയറി കളിതുടങ്ങി. നല്ല നിലാവുള്ള കാലമായിരുന്നതിനാൽ തത്കാലം ഒരു വിഷമതയും ഉണ്ടായിരുന്നില്ല. നേരം പാതിരാ കഴിഞ്ഞപ്പോൾ ആ വിധമൊക്കെ ഒന്നു മാറി. അകസ്മാൽ അതികഠിനമായി മഴക്കാറും കാറ്റും തുടങ്ങി. കാർമേഘങ്ങളാൽ ചന്ദ്ര മണ്ഡലം അശേഷം മൂടപ്പെടുകയാൽ ചന്ദ്രികയില്ലാതെയായി. എന്നു മാത്രമല്ല, അതിഘോരമായ അന്ധകാരം ലോകമാസകലം നിറയുകയും ചെയ്തു. വഞ്ചിയിൽ ഇരിക്കുന്നവർക്കുതന്നെ പരസ്പരം കാൺമാൻ വഹിയാതെയായിത്തീർന്നു. ഉടനെ അതികേമമായി മഴയും തുടങ്ങി. പുഴയിൽ ഒഴുക്കും ഓളവും കലശലായി. വഞ്ചിയിൽ വെള്ളം നിറഞ്ഞു മുങ്ങുമെന്നുള്ള ദിക്കായി. മരണഭയം നിമിത്തം എല്ലാവർക്കും വല്ലപ്രകാരവും കരയ്ക്കടുക്കണമെന്നു തോന്നിത്തുടങ്ങി. ഇരുട്ടുകൊണ്ട് കരയും കടവും കാണാനും പാടില്ല. ഒഴുക്കും ഓളവും കൊണ്ട് ഊന്നിയാലും തുഴഞ്ഞാലും വഞ്ചി നേരെ പോകുന്നുമില്ല. ആകപ്പാടെ വലിയ കുഴപ്പത്തിലായിത്തീർന്നു എന്നു പറഞ്ഞാൽ മതിയല്ലോ. എന്തിനു

വളരെപ്പറയുന്നു? കുറച്ചു സമയം കഴിഞ്ഞപ്പോൾ എല്ലാവരും നനഞ്ഞൊലിച്ചു കിടുകിടാ വിറച്ചുകൊണ്ട് അടുക്കലുള്ള ഓരോ ഗൃഹങ്ങളിലേക്ക് കയറിപ്പോയി. കൂട്ടുകാരെല്ലാം പിരിഞ്ഞു. ഭട്ടതിരി തനിച്ചായി. കാറ്റും മഴയും കൊണ്ട് തണുപ്പു സഹിക്കവയ്യാതെ വിറച്ചു കൊണ്ട് അദ്ദേഹം ഇരുട്ടത്തു തപ്പിത്തപ്പി പുറപ്പെട്ടു. തൽക്കാലമുണ്ടായ ഇടിമിന്നലിന്റെ പ്രകാശംകൊണ്ടു കാണപ്പെട്ടതായ ഒരു വീടിന്റെ തിണ്ണയിൽ അങ്ങനെ ചെന്നു കയറി. മുണ്ടും മറ്റും പിഴിഞ്ഞ് തുവർത്തി കുറച്ചുസമയം അവിടെ ഇരുന്നു. അപ്പോൾ ഒരിടിമിന്നലുണ്ടായതിനാൽ ആ ഇറയത്ത് ഒരു കയറ്റുകട്ടിലും പായും തലയിണയും ഇരിക്കുന്നതായി കണ്ടു. ഇതാരുടെയെങ്കിലുമാകട്ടെ, എടുത്തു കിടക്കുകതന്നെ എന്നു നിശ്ചയിച്ച് ആ കട്ടിലിൽ കയറിക്കിടപ്പുമായി. അത്താഴമുണ്ണായ്കകൊണ്ടും വഞ്ചികളിയാലുണ്ടായ അധ്വാനം നിമിത്തവും ഭട്ടതിരി വളരെ ക്ഷീണിച്ചി രുന്നതിനാൽ കിടന്നെ ഉടനെ ഉറക്കവുമായി. ഭട്ടതിരി കിടന്നതായ ആ കട്ടിലും പായയും വീട്ടുടമസ്ഥന്റേതായിരുന്നു. അവൻ ഒരു മദ്യപൻ ആയിരുന്നതിനാൽ ഭാര്യയോടു കലഹിച്ച് അന്ന് എവിടെയോ പോയിരുന്നതിനാലാണ് അതൊഴിവായിരുന്നത്.

ഭട്ടതിരി ഉറക്കമായി കുറച്ചുസമയം കഴിഞ്ഞപ്പോൾ മഴ മാറി. മുമ്പിലത്തെപ്പോലെ നിലാവും തെളിഞ്ഞു. ആ സമയം ഒരു സ്ത്രീ പുരയുടെ വാതിൽ തുറന്നു മൂത്രശങ്കയ്ക്കോ മറ്റോ ആയി പുറത്തിറങ്ങി. അപ്പോൾ കട്ടിലിൽ ഒരാൾ കിടക്കുന്നതു കണ്ടു. അതു തന്റെ ഭർത്താവാണെന്നും തിരികെ വന്നപ്പോൾ രാത്രി അധികമായതിനാൽ വിളിക്കേണ്ടെന്നു വിചാരിച്ചു കയറിക്കിടന്നതാണെന്നും വിചാരിച്ച് ആ സ്ത്രീയും ഇദ്ദേഹത്തിന്റെ കൂടെ പോയി കിടന്നു. സ്ത്രീ വീട്ടുടമസ്ഥന്റെ ഭാര്യയായിരുന്നു എന്നുള്ളത് പ്രത്യേകം പറയേണ്ടതില്ലല്ലോ. നനഞ്ഞു ബുദ്ധിമുട്ടി ഈറനോടുകൂടി പുതയ്ക്കാനൊന്നുമില്ലാതെ വിറച്ചുകൊണ്ടു കിടന്നിരുന്ന ഭട്ടതിരിക്ക് ഇവളുടെ സഹശയനം ഏറ്റവും സുഖകരമായി ഭവിച്ചു. തത്ക്കാലം തന്റെ നിശ്ചയങ്ങളെക്കുറിച്ചൊന്നും ഓർമ്മയുണ്ടായതു മില്ല. കിം ബഹുനാ, ഭട്ടതിരി തത്ക്കാലത്തേക്ക് ആ സ്ത്രീയെ ഭാര്യയായി സ്വീകരിക്കുകയും ചെയ്തു. "പ്രായസ്സമാപന്ന വിപത്തികാലേ ധിയോപി പുംസാം മലിനാ ഭവന്തി" എന്നുണ്ടല്ലോ.

സുഖാനുഭവങ്ങൾ എല്ലാം കഴിഞ്ഞതിന്റെ ശേഷം ഭട്ടതിരി നക്ഷത്രം നോക്കി സമയം അറിഞ്ഞിട്ട് ആ സ്ത്രീയോട് "നീ ആരാണ്? നിന്റെ ജാതിയെന്താണ്?" എന്നൊക്കെ ചോദിച്ചു. ശബ്ദം കേട്ടപ്പോഴേ ആൾ മാറിയാണെന്ന് അവൾക്ക് മനസ്സിലായുള്ളൂ. ഉടനെ പരിഭ്രമിച്ച് എണീറ്റ് വന്ദിച്ച് അടുക്കൽ നിന്നുംകൊണ്ട് ലജ്ജാവനമ്രമുഖിയായി മന്ദമാകുംവണ്ണം അവൾ "അടിയൻ കണിയാട്ടിയാണ്. ആളറിയാതെ ചെയ്തുപോയ അപരാധത്തെ തിരുമേനി ക്ഷമിക്കണം" എന്നു പറഞ്ഞു. ഇതു കേട്ടപ്പോഴേ ഭട്ടതിരിക്ക് തന്റെ സ്ഥിതിയെക്കുറിച്ച് ഓർമ്മ വന്നുള്ളൂ. "ലിഖിതമപി ലലാടേ പ്രോജ്ഝിതും കസ്സമർത്ഥഃ" എന്നു വിചാരിച്ച് ധൈര്യത്തോടുകൂടി അദ്ദേഹം പറഞ്ഞു" ആട്ടെ, നീ ഇതുകൊണ്ടു ഒട്ടും പരിഭ്രമിക്കുകയും വ്യസനിക്കയും വേണ്ട. ഇത് ഒരു ഈശ്വരവിധിയാണ്. നീ ഇപ്പോൾ എങ്കൽനിന്നും ഗർഭം ധരിച്ചിരിക്കുന്നു. അതിയോഗ്യനായ ഒരു പുത്രൻ നിനക്ക് ജനിക്കും. അവൻ നിമിത്തം നിനക്കും നിന്റെ കുടുംബത്തിനും ഏറ്റവും അഭ്യുദയവും സിദ്ധിക്കും. ഇതാ അരുണോദയമായിരിക്കുന്നു. ഞാൻ ഇനി ഇവിടെ താമസിക്കുന്നില്ല. ഈശ്വരേച്ഛയുണ്ടെങ്കിൽ ഇനിയൊരുകാലത്തു ഞാൻ ഇവിടെ വന്നുകണ്ടുകൊള്ളാം" എന്നും താൻ ആരാണെന്നുള്ള വിവരവും പറഞ്ഞതിന്റെ ശേഷം വെളുപ്പാൻകാലത്തു തന്നെ ഭട്ടതിരി അവിടെനിന്നു പോവുകയും ചെയ്തു.

അതിന്റേശേഷം അദ്ദേഹം ശ്രീകാശി മുതലായ പുണ്യസ്ഥലങ്ങളിൽ സഞ്ചരിച്ച് ഒടുക്കം പാണ്ഡ്യരാജ്യത്തു ചെന്നുചേ!ർന്നു. പിന്നെ കുറഞ്ഞോരുകാലം അവിടെ താമസിക്കുകയും അവിടെയും ഒരു ശൂദ്രസ്ത്രീയെ ഭാര്യയായി സ്വീകരിക്കുകയും അവളിലും ഒരു പുത്രൻ ജനിക്കുകയും ചെയ്തു. ആ പുത്രനെ അദ്ദേഹം തന്നെ യഥാക്രമം വിദ്യാഭ്യാസം ചെയ്യിക്കയും വിശേഷിച്ചും ജ്യോതിശ്ശാസ്ത്രം ഉപദേശിക്കയും ചെയ്തു. ആ പുത്രനാണ് പ്രസിദ്ധനായ "ഉള്ളമടയാൻ" എന്നും ചിലർ പറയുന്നു. ഉള്ളമടയാൻ ഭട്ടതിരിയുടെ പുത്രനല്ല, ശിഷ്യനാണ് എന്നും ചിലർ പറയുന്നു. ഏതെങ്കിലും, ഭട്ടതിരി വളരെക്കാലം പരദേശങ്ങളിൽ താമസിച്ചതിന്റെ ശേഷം കാശിവാസിയുടെ വേഷമായിട്ടുതന്നെ സ്വദേശത്തേക്കു പുറപ്പെട്ടു.

ഭട്ടതിരിയിൽനിന്നു ഗർഭം ധരിച്ച കണിയാട്ടി, പത്തുമാസം കഴിഞ്ഞപ്പോൾ ഗർഭം പൂർണ്ണമായി, ഏറ്റവും തേജോമയനും കോമളനുമായ

ഒരു പുത്രനെ പ്രസവിച്ചു. യഥാകാലം ആ ബാലനെ വിദ്യഭ്യാസം ചെയ്യിക്കയും അവന്റെ ബുദ്ധിസാമർത്ഥ്യത്താൽ അവൻ ഒരു നല്ല വിദ്വാനും ജ്യോത്സ്യനുമായിത്തീരുകയും ചെയ്തു. ജാതകമെഴുത്ത്, പ്രശ്നം പറക മുതലായവയിൽ അവൻ ഏകദേശം ഭട്ടതിരിയോടു തുല്യനായിത്തീർന്നു.

അങ്ങനെയിരിക്കുന്ന കാലത്ത് ഒരു നമ്പൂരി, താൻ വിവാഹം ചെയ്തിരിക്കുന്ന അന്തർജ്ജനത്തിനു ഗർഭമുണ്ടായിരിക്കുമ്പോൾ യദൃച്ഛയാ കണിയാരെ കാണുന്നതിനു സംഗതിയായി. അപ്പോൾ "അന്തർജനം പ്രസവിക്കുന്നത് ഉണ്ണിയോ പെണ്ണോ" എന്നു ചോദിച്ചു. ഉടനെ കണിയാർ "സ്ത്രീപ്രജയാണെന്നും താമസിയാതെ ജാതകമെഴുതി തരാമെന്നും" പറഞ്ഞു. അപ്രകാരം ഒരു സ്ത്രീജാതകം എഴുതിക്കൊടുക്കുകയും ആ ജാതകത്തിൽ പറഞ്ഞിരിക്കുന്ന സമയത്ത് അന്തർജനം പ്രസവിക്കയും പെൺകുട്ടി ആയിരിക്കയും ചെയ്തതിനാൽ നമ്പൂരിക്ക് നല്ല വിശ്വാസമായി. പിന്നെയും അന്തർജനത്തിനു ഗർഭമുണ്ടാകുന്ന സമയമൊക്കെ കണിയാരെ കണ്ടുപറകയും പ്രസവിക്കുന്നതിനുമുമ്പുതന്നെ കണിയാർ ജാതകമെഴുതി ക്കൊടുക്കയും എല്ലാം ഒത്തുവരികയും ചെയ്തു. അങ്ങനെ നമ്പൂരിക്ക് ഒൻപത് പെൺകിടാങ്ങളുണ്ടായി. അത്യന്തം ദരിദ്രനായ നമ്പൂരിക്ക് ഒൻപത് പെൺകിടാങ്ങൾ അടുപ്പിച്ചുണ്ടാവുകയും ഒരു പുത്രൻപോലും ഉണ്ടാകാതിരിക്കുകയും ചെയ്തപ്പോൾ ഉണ്ടായ വ്യസനം ഇത്രമാത്രമെന്ന് എങ്ങനെ പറയുന്നു? പത്താമതും അന്തർജനത്തിന് ഗർഭമുണ്ടായപ്പോൾ കണിയാരെ പോയി കണ്ടു വിവരം പറഞ്ഞു. അതും സ്ത്രീപ്രജ തന്നെയാണെന്നു പറഞ്ഞ് കണിയാരു പതിവുപോലെ ജാതകം എഴുതിക്കൊടുത്തു. കണിയാർ പറഞ്ഞാൽപ്പിന്നെ കടുകിടയ്ക്കു വ്യത്യാസം വരികയില്ലെന്നു നിശ്ചയമുള്ളതിനാൽ നമ്പൂരിക്ക് വ്യസനം സഹിക്കവയ്യാതെ ആയിത്തീർന്നു.

ഇപ്രകാരം ഇരിക്കുന്ന കാലത്ത് യദൃച്ഛയാ ഒരു വഴിപോക്കൻ നമ്പൂരിയുടെ ഇല്ലത്തു വന്നു. ആ വഴിപോക്കൻ തൈക്കാട്ടുശ്ശേരിയിൽ തൈക്കാട്ടു നമ്പൂരിയായിരുന്നു എന്നാണ് കേട്ടിരിക്കുന്നത്. അദ്ദേഹം എവിടെയോ പോയി വരുംവഴി ഊണു കഴിച്ചുപോകാനായി അവിടെ കേറിയതാണ്. വഴിപോക്കൻനമ്പൂരിയെ കണ്ടയുടനെ ഗൃഹസ്ഥൻനമ്പൂരി യഥായോഗ്യം ആദരിച്ച്, "വേഗത്തിൽ കുളികഴിച്ചുവരാം, ഊണിന് അധികം താമസമില്ല" എന്നു പറഞ്ഞു. ദാരിദ്ര്യം അതികലശലായിട്ടുണ്ടെങ്കിലും ആ

ഗൃഹസ്ഥൻനമ്പൂരി ഏറ്റവും ഔദാര്യം ഉള്ള ആളായിരുന്നു. വഴിപോക്കൻ നമ്പൂരി കുളിയും തേവാരവും കഴിഞ്ഞ് വന്നപ്പോഴേക്കും ഭക്ഷണം തയ്യാറായിരുന്നു. രണ്ടുപേരും ഊണുകഴിഞ്ഞ് പുറത്തളത്തിൽ പോയി മുറുക്കി വർത്തമാനവും പറഞ്ഞിരിക്കുമ്പോൾ ഗൃഹസ്ഥൻനമ്പൂരി തന്റെ കഷ്ടാവസ്ഥകളെല്ലാം വഴിപോക്കൻനമ്പൂരിയെ പറഞ്ഞുകേൾപ്പിച്ചു. ഉടനെ വഴിപോക്കൻനമ്പൂരി "ആട്ടെ ഇപ്പോൾ അകായിലേക്കു ഗർഭമെത്ര മാസമായി" എന്നു ചോദിച്ചു. "നാളു പോയിട്ട് ഒരു മാസം കഴിഞ്ഞു" എന്നു ഗൃഹസ്ഥൻ പറഞ്ഞു. "അത്രേ ഉള്ളോ? എന്നാൽ ഇപ്രാവശ്യത്തേത് ഒരുണ്ണിയാകരുതെന്നൊന്നുമില്ല. എനിക്ക് ഒരു നാൽപ്പത് ദിവസം ചെലവിനു തന്ന് ഇവിടെ താമസിപ്പിച്ചാക്കാമെങ്കിൽ ഈ പ്രാവശ്യം പുരുഷപ്രജയെ പ്രസവിപ്പിച്ചേക്കാം" എന്ന് വഴിപോക്കൻ പറഞ്ഞു. അപ്പോൾ ഗൃഹസ്ഥൻ "സ്ത്രീപ്രജയെന്ന് കണിയാൻ ജാതകമെഴുതി ത്തന്നിരിക്കുന്ന സ്ഥിതിക്ക് അത് മറിച്ചുവരാൻ പ്രയാസമാണ്. കണിയാൻ സാമാന്യക്കാരനല്ല" എന്നു പറഞ്ഞു. "ആട്ടെ, അതൊക്കെ ശരിതന്നെ, എനിക്കു നാൽപ്പതു ദിവസം ഭക്ഷണം തന്ന് ഇവിടെ താമസിപ്പിക്കാമോ? എന്നാൽ കണിയാനെന്നല്ല ബ്രഹ്മാവു തന്നെ പറഞ്ഞാലും ഞാൻ നിവൃത്തിയുണ്ടാക്കിക്കൊള്ളാം" എന്നു വഴിപോക്കൻ ഉറപ്പായി വീണ്ടും പറഞ്ഞപ്പോൾ അങ്ങനെ ആവാമെന്നു ഗൃഹസ്ഥൻ സമ്മതിച്ചു. അതിന്റെ ശേഷം വഴിപോക്കൻ നമ്പൂരി നാൽപ്പതു ദിവസം അവിടെ താമസിച്ച് അന്തർജനത്തിന് നെയ്യ് ജപിച്ചു കൊടുത്തു. "പ്രസവദിവസം ഞാനും വരാം, കണിയാനെയും വരുത്തണം, ആരു പറഞ്ഞതാണ് ഒക്കുന്ന തെന്നറിയണമല്ലോ" എന്നു പറഞ്ഞു വഴിപോക്കൻനമ്പൂരി പോവുകയും ചെയ്തു.

അന്തർജനത്തിന്റെ പ്രസവദിവസം നേരത്തെ ആ നമ്പൂരി വീണ്ടും വന്നു ചേർന്നു. അദ്ദേഹം ഇവിടെ വന്നിരിക്കുന്ന വിവരവും അദ്ദേഹം പറഞ്ഞിട്ടുള്ളതും ഒന്നും കണിയാനോടു പറഞ്ഞുപോകരുതെന്നും പറഞ്ഞ് അദ്ദേഹം പുറത്തിറങ്ങാതെ പുറത്തളത്തിൽ ഇരുന്നു. കണിയാൻ വിവര മൊന്നും അറിയാതെ പടിക്കലും വന്നിരുന്നു. അപ്പോൾ യദൃച്ഛയാ ഒരു കാശിവാസിയും അവിടെ വന്നു മുറ്റത്തിരുന്നു. ഉടനെ അന്തർജനത്തിനു പ്രസവവേദനയും ആരംഭിച്ചു. അപ്പോൾ ഗൃഹസ്ഥൻ നമ്പൂരി കണിയാനോട് "എന്താ കണിയാരേ! പെണ്ണു തന്നെയാണ്, അല്ലേ?" എന്നു

ചോദിച്ചു. "അടിയൻ എഴുതിത്തന്നിട്ടുള്ള ജാതകമൊന്നും ഇതുവരെ തെറ്റീട്ടില്ലല്ലോ. പിന്നെ എന്തിനു സംശയിക്കുന്നു? അങ്ങനെ തന്നെയാണ് ഇതും" എന്നു കണിയാൻ പറഞ്ഞപ്പോൾ കാശിവാസി "ഇതുവരെ തെറ്റീട്ടില്ലെങ്കിലും ഈ പ്രാവശ്യം കുറച്ചു തെറ്റിപ്പോയി. അന്തർജനം പ്രസവിക്കുന്നത് ഒരു ആൺകുട്ടിയെ ആണ്, സംശയമില്ല" എന്നു പറഞ്ഞു. ഒരുനാളും അങ്ങനെ വരുന്നതല്ലെന്നു കണിയാനും വാദിച്ചു. ഇങ്ങനെ അവർ വാദിച്ചുകൊണ്ടിരിക്കുമ്പോൾ അവിടെ ഒരു പശുവിനു പ്രസവവേദന തുടങ്ങി. പ്രസവിക്കാനുള്ള ഭാവമായി. അപ്പോൾ ഗൃഹസ്ഥൻ നമ്പൂരി "ആട്ടെ കണിയാരേ! എന്നാൽ ഈ പശു പ്രസവിക്കുന്ന കിടാവ് എന്തായിരിക്കും" എന്നു ചോദിച്ചു. ഉടനെ കണിയാർ "കാളക്കിടാവാണ്, നെറ്റിയിൽ ചാർത്തും ഉണ്ടായിരിക്കും" എന്നു പറഞ്ഞു. അപ്പോൾ കാശിവാസി "നെറ്റിയിൽ ചാർത്തല്ല. വാലിൽ കൊടിയാണ്" എന്നു പറഞ്ഞു. "ആട്ടെ നമുക്കിപ്പോൾ അറിയാമല്ലോ" എന്നായി കണിയാൻ. കുറച്ചുസമയം കഴിഞ്ഞപ്പോൾ പശു പ്രസവിച്ചു. കിടാവ് കാള തന്നെയായിരുന്നു. എങ്കിലും കാശിവാസി പറഞ്ഞതുപോലെ വാലിൽ കോടിയായിരുന്നു ഉണ്ടായിരുന്നത്. അപ്പോൾ കണിയാരുടെ മനസ്സിൽ കുറച്ച് ലജ്ജയും വിസ്മയവും കാശിവാസിയെക്കുറിച്ച് ബഹുമാനവും അന്തർജനം പ്രസവിക്കുന്നത് ഉണ്ണിയായിത്തീർന്നേക്കുമോ എന്നുള്ള വിചാരവും എല്ലാംകൂടി വലിയ പരിഭ്രമമായിത്തീർന്നു. ഉടനെ അന്തർജനം പ്രസവിച്ചു. ഉണ്ണിയായിരുന്നതിനാൽ കണിയാരുടെ മനോവികാരങ്ങൾ ദ്വിഗുണീഭവിച്ചു. താൻ ശാസ്ത്രപ്രകാരം പറഞ്ഞത് എങ്ങനെ തെറ്റി എന്നു വിചാരിച്ചു കാശിവാസിയോടു ചോദിച്ചു: ഹേ മഹാത്മാവേ! ഇതെന്താണിങ്ങനെ വന്നത്? ഞാൻ ശാസ്ത്രപ്രകാര മാണല്ലോ രണ്ടു സംഗതികൾ പറഞ്ഞത്. അതു രണ്ടും തെറ്റിപ്പോയല്ലോ. ആ കിടാവിനു നെറ്റിയിൽ ചാർത്തില്ലാതെയും വന്നു, ഇവിടെ പുരുഷപ്രജ ജനിക്കയും ചെയ്തു. ശാസ്ത്രം അബദ്ധ മാണെന്നു വരുമോ?" ഇതു കേട്ടപ്പോൾ കാശിവാസി, "ശാസ്ത്രം അബദ്ധമെന്ന് ഒരിക്കലും വരുന്നതല്ല. ശാസ്ത്രം ഗ്രഹിച്ചിരുന്നാലും സയുക്തികമായി ആലോചിക്കാതെയും മറ്റും പറഞ്ഞാൽ ഇങ്ങനെ തെറ്റിപ്പോകുമെന്നേ ഉള്ളൂ. ഇതു രണ്ടും നിന്റെ വിചാരക്കുറവു നിമിത്തം തെറ്റിയതാണ്" എന്നു പറഞ്ഞു. ഉടനെ കണിയാൻ ഇതിന്റെ കാരണം വ്യക്തമായി പറഞ്ഞുകേട്ടാൽ കൊള്ളാമെന്ന് അപേക്ഷിക്കയാൽ കാശിവാസി വീണ്ടും പറഞ്ഞു, "ഗർഭമുണ്ടായി മൂന്നു മാസം കഴിയുന്നതിനുമുമ്പു

വിചാരിച്ചാൽ പ്രജയെ സ്ത്രീയോ പുരുഷനോ ഏതെങ്കിലും ഇഷ്ടംപോലെ ആക്കിത്തീർക്കുന്നതിനു ബ്രാഹ്മണർക്കു ശക്തിയുണ്ട്. അത് അവരുടെ വേദത്തിന്റെ മാഹാത്മ്യമാണ്. അതിനാൽ ഗർഭം മൂന്നു മാസം ആകാതെ ജാതകം എഴുതിക്കൊടുക്കരുതാത്തതാണ്. ഇവിടെ ഇപ്രകാരം ആക്കിത്തീർത്തയാൾ ഇപ്പോൾ അകത്തിരിക്കുന്നുണ്ട്. നീ ഇതിനെക്കുറിച്ചൊന്നും വിചാരിക്കാതെ ആദ്യം ജാതകം ഗണിച്ചപ്പോൾ കണ്ട ലക്ഷണം വിചാരിച്ചുതന്നെയാണ് ഇപ്പോഴും പറഞ്ഞത്. തത്ക്കാലസ്ഥിതിയെക്കുറിച്ച് വിചാരിക്കാത്തതിനാൽ ഇങ്ങനെ തെറ്റിപ്പോയതാണ്. പിന്നെ ആ കിടാവ് ഗർഭത്തിൽ കിടന്നിരുന്നപ്പോൾ അതിന്റെ വാലു വളഞ്ഞു നെറ്റിയിലേക്കിരുന്നതിനാലാണ് നെറ്റിയിൽ ചാർത്തുണ്ടെന്നു നിനക്കു തോന്നിയത്. ഇതും ആലോചനക്കുറവുതന്നെ. കുറച്ചുകൂടി മനസ്സിരുത്തി ആലോചിച്ചിരുന്നെങ്കിൽ നിനക്കും ഇതൊക്കെ അറിയാവുന്നതായിരുന്നു." ഇപ്രകാരം കാശിവാസിയുടെ വാക്കു കേട്ടപ്പോൾ ഇദ്ദേഹം തന്റെ അച്ഛനായ തലക്കുളത്തൂർ ഭട്ടതിരിതന്നെ യായിരിക്കുമോ എന്നു സംശയം തോന്നുകയാൽ കണിയാൻ വിവരം ചോദിക്കുകയും അദ്ദേഹം അതിനെ സമ്മതിച്ചു തന്റെ വാസ്തവം പറയുകയും ചെയ്തു. ഭട്ടതിരിയെക്കുറിച്ചു പലരും, വിശേഷിച്ചു തന്റെ അമ്മയും, പറഞ്ഞു കണിയാൻ നല്ലപോലെ കേട്ടറിഞ്ഞിട്ടുണ്ടായിരുന്നു. അദ്ദേഹംതന്നെയാണ് ഈ കാശിവാസിയെന്നറിഞ്ഞപ്പോൾ കണിയാൻ പാദത്തിങ്കൽ വീണു നമസ്കരിച്ചു. അവരുടെ പിതൃപുത്രസംബന്ധത്തെ പരസ്പരം അറിഞ്ഞതിന്റെ ശേഷം രണ്ടുപേരും കൂടി കണിയാന്റെ ഗൃഹത്തിലേക്കു പോയി. ഈ സംഗതിയുണ്ടായതു മൂവാറ്റുപുഴ താലൂക്കിൽ പിറവത്തു പുളിമറ്റത്തു നമ്പൂരിയുടെ ഇല്ലത്തു വച്ചാണെന്നാണ് കേട്ടിരിക്കുന്നത്.

പിന്നെ അവർ രണ്ടുപേരുംകൂടി പോകുമ്പോൾ വഴിയിൽവച്ചു കണിയാൻ "ഇന്നു നമുക്കു പാൽപ്പായസം കിട്ടും" എന്നു പറഞ്ഞു. ഉടനെ കാശിവാസി "പാൽപ്പായസമാണെങ്കിലും കരിഞ്ഞതായിരിക്കുമല്ലോ" എന്നു പറഞ്ഞു. അപ്രകാരംതന്നെ അവർക്ക് ഒരു നമ്പൂരി കുറെ പാൽപ്പായസം കൊടുക്കുകയും അത് കരിഞ്ഞതായിരിക്കയും ചെയ്തു. അപ്പോൾ കണിയാൻ "ഇതെന്താണ് ഇന്നു ഞാൻ പറയുന്നതൊന്നും ശരിയാകാത്തത്? ഞാനെല്ലാം ശാസ്ത്രപ്രകാരം ലക്ഷണം നോക്കിയാണല്ലോ പറയുന്നത്" എന്നു പറഞ്ഞു. ഉടനെ കാശിവാസി "ലക്ഷണം പറയുന്നതിനു

ശാസ്ത്രം ഗ്രഹിച്ചാൽ മാത്രം മതിയാവുകയില്ല. ഓരോന്നിനെക്കുറിച്ചും സൂക്ഷ്മമായും പൂർണ്ണമായും ആലോചിച്ചും ഗ്രഹിച്ചും യുക്തിയോടുകൂടി പറഞ്ഞെങ്കിൽ മാത്രമേ ശരിയായിരിക്ക യുള്ളൂ" എന്നു പറഞ്ഞു. പിന്നെ അദ്ദേഹം ഓരോ സംഗതിയെക്കുറിച്ചും വിവരിച്ചു കണിയാർക്കു മനസ്സിലാക്കിക്കൊടുത്തു. "നമ്പൂരി ആദ്യം വന്ന് അന്തർജനത്തിനു ഗർഭമുണ്ടെന്നു പറഞ്ഞ ലക്ഷണംകൊണ്ട് അതൊരു സ്ത്രീപ്രജയാണെന്നു വിചാരിക്കാനല്ലാതെ മാർഗ്ഗമില്ലായിരുന്നു. പിന്നീട് ഒരു ബ്രാഹ്മണൻ ആ അന്തർജനത്തിന് എന്തോ ജപിച്ചുകൊടുത്ത് ആ പ്രജയെ പുരുഷനാക്കി യതാണ്. നീ ആദ്യത്തെ ലക്ഷണത്തെ മാത്രം അടിസ്ഥാനമാക്കിയും പിന്നീട് നടന്ന സംഗതികളെക്കുറിച്ച് വിചാരിക്കാതെയും പറഞ്ഞതിനാ ലാണ് അത് തെറ്റിപ്പോയത്. ആ കാളക്കിടാവ് പശുവിന്റെ വയറ്റിൽ കിടന്നപ്പോൾ അതിന്റെ വാൽ വളഞ്ഞു നെറ്റിയിലേക്കിരുന്നതിനാലാണ് നെറ്റിയിൽ ചാർത്താണെന്ന് നിനക്കു തോന്നിയത്. ആലോചനയും യുക്തിയും പോരാതെ പോയതിനാലാണ് നിനക്ക് അത് തെറ്റിയത്." ഇത്രയും കാശിവാസി പറഞ്ഞപ്പോൾ "പാൽപ്പായസം കരിഞ്ഞിരിക്കും എന്നെങ്ങനെയറിഞ്ഞു" എന്നു ചോദിച്ചു. അപ്പോൾ കാശിവാസി "പാൽപ്പായസം കിട്ടുമെന്നു നീ എങ്ങനെ നിശ്ചയിച്ചു" എന്നു ചോദിച്ചു. ഉടനെ കണിയാർ, "നമ്മൾ ഇങ്ങോട്ടു പോന്നപ്പോൾ നമ്മുടെ വലതുവശത്തായി ഒരു ചക്രവാകമിഥുനം വന്ന് ഒരു പാലുള്ള വൃക്ഷത്തിന്മേൽ ഇരുന്നതുകൊണ്ടാണ് ഞാനിതു നിശ്ചയിച്ചത്" എന്നു പറഞ്ഞു. അപ്പോൾ കാശിവാസി "ആ ചക്രവാകമിഥുനം ഒരു ഉണങ്ങിയ കൊമ്പിന്മേലാണ് വന്നിരുന്നത്, അതിനാലാണ് പാൽപ്പായസം കരിഞ്ഞ തായിരിക്കുമെന്ന് ഞാൻ നിശ്ചയിച്ചത്. ഇങ്ങനെ ഓരോരോ സംഗതി യുടെയും സൂക്ഷ്മം നോക്കി അറിഞ്ഞിട്ടുവേണം ഒരു ലക്ഷണം പറയാൻ" എന്നു പറഞ്ഞു. കാശിവാസി, അല്ലെങ്കിൽ ഭട്ടതിരി പറഞ്ഞതിനെ എല്ലാം കണിയാർ സമ്മതിക്കുകയും പിന്നീടു കണിയാരും ഓരോന്നും സൂക്ഷ്മംവരെ നോക്കിയും ആലോചിച്ചും പറഞ്ഞുതുടങ്ങുകയും എല്ലാം ശരിയായി ഒത്തുവന്നുതുടങ്ങുകയും ചെയ്തു.

പിന്നെ ജീവാവസാനംവരെ ഭട്ടതിരി ആ കണിയാന്റെ പടിപ്പുരയിൽ ത്തന്നെ താമസിക്കുകയും ജ്യോതിശ്ശാസ്ത്രസംബന്ധമായി അനേകം സംഗതികൾ തന്റെ പുത്രന് ഉപദേശിച്ചുകൊടുക്കുകയും ചെയ്തു. താൻ

മരിച്ചാൽ ശവം ആ പടിപ്പുരയിൽത്തന്നെ സ്ഥാപിച്ചു കൊള്ളണമെന്നും, ആ സ്ഥലത്തിരുന്നു പ്രശ്നംവച്ചു പറയുന്നതെല്ലാം സൂക്ഷ്മമായിരിക്കു മെന്നും ഭട്ടതിരി ജീവിച്ചിരുന്നപ്പോൾത്തന്നെ പറഞ്ഞിരുന്നതുപോലെതന്നെ അദ്ദേഹം മരിച്ചതിന്റെ ശേഷം ശവം ആ പടിപ്പുരയിൽത്തന്നെ സ്ഥാപിച്ചു. അതിന്റെ ശേഷം അവിടെയിരുന്നല്ലാതെ പ്രശ്നം വെയ്ക്കുകയില്ലെന്ന് ഏർപ്പാടുംവച്ചു. ഇതിനാലാണ് പാഴൂർപടിപ്പുരപ്രശ്നത്തിനു വിശേഷവും പ്രസിദ്ധിയുമുണ്ടായത്. ഈ പടിപ്പുരകൂടാതെ അവിടെ വേറെയും പടിപ്പുര യുണ്ട്. അതിനു മാഹാത്മ്യമുണ്ടാകുന്നതിനു വേറെ കാരണവുമുണ്ട്. അതും താഴെ പറഞ്ഞുകൊള്ളുന്നു.

പാഴൂർ കണിയാരുടെ അവിടെ പടിപ്പുര മൂന്നുണ്ട്. അവയിൽ ഒന്ന് കണിയാരുടെ വാസഗൃഹത്തിന്റെ തെക്കുവശത്തു നദീതീരത്താണ്. അവിടെവച്ചാണ് ഭട്ടതിരിയും കണിയാട്ടിയുംകൂടി സഹശയനമുണ്ടായി ട്ടുള്ളത്. ആ അത്ഭുതസംഗതിയുടെ സ്മാരകമായിട്ട് ആ സ്ഥലം ഇപ്പോഴും കെട്ടിസൂക്ഷിച്ച് ഇട്ടിരിക്കുന്നു എന്നല്ലാതെ ആ സ്ഥലത്തെ യാതൊരു കാര്യത്തിനും ഉപയോഗപ്പെടുത്താറില്ല. പിന്നെ രണ്ടു പടിപ്പുരകളുള്ളത് ഗൃഹത്തിന്റെ കിഴക്കുവശത്തു കിഴക്കും പടിഞ്ഞാറുമായി പടിപ്പുര സ്ഥാനത്തു തന്നെയാണ്. അവയിൽ പടിഞ്ഞാറുള്ള പടിപ്പുരയിലാണ് ഭട്ടതിരിയുടെ മൃതശരീരം സ്ഥാപിച്ചിട്ടുള്ളത്. കണിയാർ അവിടെയിരു ന്നാണ് ഇന്നും രാശിവയ്ക്കുകയും ഒഴിവു കാണുകയും ചെയ്യുന്നത്. പ്രസിദ്ധമായ പടിപ്പുരയും അതുതന്നെയാണ്. പ്രശ്നത്തിന്റെ ഫലം പറയുന്നതിന് ആ പടിപ്പുരയിലും അതിന്റെ കിഴക്കുവശത്തുള്ള പടിപ്പുരയിലുമിരിക്കാറുണ്ട്. സാക്ഷാൽ പടിപ്പുരയുടെ കിഴക്കുവശത്തുള്ള പടിപ്പുരയ്ക്കും മാഹാത്മ്യം ഒട്ടും കുറവില്ല. ആ പടിപ്പുരയ്ക്കു മാഹാത്മ്യം ഉണ്ടായതിന്റെ കാരണമാണ് ഇവിടെ പറയാൻപോകുന്നത്.

ഭട്ടതിരിയുടെ അനുഗ്രഹവും മാഹാത്മ്യവുംകൊണ്ടും ശാസ്ത്രജ്ഞത കൊണ്ടും പാഴൂർകണിയാർ ഏറ്റവും പ്രസിദ്ധനായിത്തീർന്ന തിന്റെ ശേഷം അവനെ ഒന്നു പറ്റിക്കണമെന്നു നിശ്ചയിച്ചു ബുധശുക്രന്മാർ ബ്രാഹ്മണ വേഷം ധരിച്ചു കണിയാരുടെ അടുക്കൽ ചെന്നു. അവർ ചെന്നിരുന്നത് ആ കിഴക്കേ അറ്റത്തുള്ള പടിപ്പുരയിലാണ്. രണ്ടു ബ്രാഹ്മണർ തന്നെ കാണാനായി വന്നിരിക്കുന്നു എന്നു കേട്ടയുടനെ കണിയാർ പടിപ്പുരയ്ക്കൽ ചെന്ന് ആദരപൂർവം വന്ദിച്ച് ആഗമന കാരണത്തെ

ചോദിച്ചു. അപ്പോൾ ബ്രാഹ്മണർ "ഇപ്പോൾ ബുധശുക്രന്മാർ ഏതു രാശിയിലാണെന്നറിഞ്ഞാൽ കൊള്ളാമെന്നു വിചാരിച്ചാണ് ഞങ്ങൾ വന്നത്" എന്നു പറഞ്ഞു. ഉടനെ കണിയാർ പഞ്ചാംഗമെടുത്തു നോക്കി. ഇന്നിന്ന രാശികളിലാണെന്നു പറഞ്ഞു.

ബ്രാഹ്മണർ: അതുകൊണ്ടു മതിയായില്ല. ഗ്രഹങ്ങളെ ഗണിക്കാനും മറ്റും ഞങ്ങളും കുറേശ്ശെ വശമാക്കീട്ടുണ്ട്. ഞങ്ങൾ ഗണിച്ചിട്ട് അങ്ങനെയല്ല കണ്ടത്. അതിനാൽ കണിയാർ ഒന്നു ഗണിച്ചുനോക്കിത്തന്നെ പറയണം."

കണിയാർ: ഗണിച്ചുനോക്കാനൊന്നുമില്ല. ഈ പഞ്ചാംഗം അടിയൻ സൂക്ഷ്മമായി ഗണിച്ചിട്ടുള്ളതാണ്.

ബ്രാഹ്മണർ: ഈ പഞ്ചാംഗം അത്ര സൂക്ഷ്മമാണെന്നു ഞങ്ങൾക്കു തോന്നുന്നില്ല. കണിയാർ ഒന്നു ഗണിച്ചുനോക്കിത്തന്നെ പറയണം.

ഇങ്ങനെ ബ്രാഹ്മണർ നിർബന്ധിച്ചതിനാൽ കണിയാർ ബുധശുക്രന്മാരെ ഗണിച്ചുനോക്കി. അപ്പോൾ പഞ്ചാംഗത്തിലുള്ളതു പോലെയല്ല കണ്ടത്. ഉടനെ ബ്രാഹ്മണർ, "പഞ്ചംഗം ശരിയല്ലെന്നു ഞങ്ങൾ പറഞ്ഞത് ഇപ്പോൾ സമ്മതമായില്ലേ? എന്നാൽ ഇപ്പോൾ ഗണിച്ചതും നല്ല ശരിയായെന്നു തോന്നിന്നില്ല. കണിയാർ നല്ലപോലെ മനസ്സിരുത്തി ഒന്നുകൂടി ഗണിക്കണം" എന്നു പറഞ്ഞു. കണിയാർ വീണ്ടും ഗണിക്കാൻ തുടങ്ങി. അപ്പോൾ ബ്രാഹ്മണർ മുമ്പിരുന്നിരുന്ന സ്ഥലത്തുനിന്ന് ഒന്നു മാറി ഇരുന്നു. കണിയാർ രണ്ടാമത് ഗണിച്ചപ്പോൾ പഞ്ചാംഗത്തിലുള്ളതുപോലെയും ആദ്യം ഗണിച്ചതുപോലെയുമല്ല കണ്ടത്. അപ്പോൾ ബ്രാഹ്മണർ "ഇതും ശരിയായില്ല. ഒന്നുകൂടി ഗണിക്കണം" എന്നു പറഞ്ഞു. ഇങ്ങനെ കണിയാർ പല പ്രാവശ്യം ഗണിക്കയും ഗണിക്കാൻ തുടങ്ങുമ്പോൾ ബ്രാഹ്മണർ മാറിമാറി ഇരിക്കയാൽ ബുധശുക്രന്മാരുടെ സ്ഥിതി മാറിമാറി കാണുകയും ചെയ്തു. ഇപ്രകാരം അനേകതവണയായപ്പോൾ ഈ വന്നിരിക്കുന്നവർ കേവലം ബ്രാഹ്മണരല്ലെന്നും ബുധശുക്രന്മാർ തന്നെ പരീക്ഷിക്കാനായി വേഷം മാറി വന്നിരിക്കുകയാണെന്നും മനസ്സിലാക്കിയിട്ട് കണിയാൻ "അടിയൻ ഒരു ഗ്രന്ഥം ഒന്നു നോക്കാനുണ്ട്. അതു നോക്കി ഗണിച്ചാൽ ഒരിക്കലും തെറ്റുകയില്ല. അതു വിശേഷപ്പെട്ട ഗണിതശാസ്ത്രഗ്രന്ഥമാണ്, അകത്തു ചെന്ന് അതുകൂടി

എടുത്തുകൊണ്ടുവന്നിട് ഇനി ഗണിക്കാം. അതുവരെ തമ്പുരാക്കന്മാർ ഇവിടെ ഇരിക്കണം" എന്നു പറഞ്ഞു. അങ്ങനെയാവാമെന്നു ബ്രാഹ്മണർ സമ്മതിച്ചപ്പോൾ വീണ്ടും കണിയാർ "അങ്ങനെ കല്പിച്ചതുകൊണ്ടു മതിയായില്ല. ഇതിനെ തീർച്ചയാക്കാതെ എഴുന്നള്ളിക്കളഞ്ഞെങ്കിൽ അടിയനു വലിയ കുറച്ചിലായിട്ടു തീരും. അതിനാൽ തിരിച്ചുവന്നല്ലാതെ എഴുന്നള്ളുകയില്ലെന്നു സത്യം ചെയ്യണം" എന്നു പറഞ്ഞു. അപ്രകാരം ബ്രാഹ്മണർ സത്യം ചെയ്യുകയും കണിയാൻ അകത്തുചെന്ന് ആത്മഹത്യ ചെയ്യുകയും ചെയ്തു. കണിയാൻ തിരിച്ചുവരാതെ പോകാൻ പാടില്ലാത്തതിനാൽ ബുധശുക്രന്മാർ ആ പടിപ്പുരയിൽത്തന്നെ ലയിക്കുകയും ചെയ്തു. അതിനാൽ ആ പടിപ്പുരയിൽ ബുധശുക്രന്മാരുടെ സാന്നിദ്ധ്യം ഇന്നും ഉണ്ടെന്നാണ് വിശ്വാസം. ഇപ്രകാരമാകുന്നു ആ പടിപ്പുരയ്ക്കും മാഹാത്മ്യം സിദ്ധിച്ചത്.

# 8. വില്വമംഗലത്തു സ്വാമിയാർ

ഈശ്വരന്മാരെ മാംസചക്ഷുസ്സുകൊണ്ടു കാണാമായിരുന്ന ദിവ്യനായ വില്വമംഗലത്തു സ്വാമിയാരെക്കുറിച്ചു കേട്ടിട്ടില്ലാത്തവർ കേരളീയരിൽ അധികംപേരുണ്ടായിരിക്കുമെന്നു തോന്നുന്നില്ല. ഈ സ്വാമിയാർ നിമിത്തം കേരളത്തിൽ അനേകം ക്ഷേത്രങ്ങളും ഏർപ്പാടുകളും ഉണ്ടായിട്ടുണ്ട്. അവയെക്കുറിച്ച് കേട്ടിട്ടില്ലാത്തവരും ചിലർ ഉണ്ടായിരിക്കാം. അങ്ങനെയുള്ളവരുടെ അറിവിലേക്കായി ഇവിടെ അറിവു കിട്ടീട്ടുള്ള ചില സംഗതികൾ പറഞ്ഞുകൊള്ളുന്നു.

ഒരിക്കൽ ഒരു വൃശ്ചികമാസത്തിൽ കാർത്തികനാൾ വില്വമംഗലത്തു സ്വാമിയാർ തൃശ്ശിവപേരൂർ വടക്കുന്നാഥക്ഷേത്രത്തിൽ ദർശനത്തിനായിട്ടു ചെന്ന സമയം ഭഗവാനെ ശ്രീകോവിലിനകത്തു കാണാനില്ലായിരുന്നു. ഭഗവാനെ കാണാതെ വന്ദിക്കുന്നതെങ്ങനെയെന്നു വിചാരിച്ചു സ്വാമിയാർ ഉടനെ ക്ഷേത്രത്തിൽ നിന്നു പുറത്തിറങ്ങി പ്രദക്ഷിണത്തിനായി ചെന്നപ്പോൾ ഭഗവാൻ തെക്കേ മതിലിന്മേൽ കേറി തെക്കോട്ടു തിരിഞ്ഞിരിക്കുന്നതായി കണ്ടു. ഉടനെ സ്വാമിയാർ അവിടെച്ചെന്നു വന്ദിച്ചിട്ട് "ഇതെന്താണ് ഇവിടെ എഴുന്നെള്ളിയിരിക്കുന്നത്?" എന്നു ചോദിച്ചു. അപ്പോൾ ഭഗവാൻ "നമ്മുടെ പ്രിയതമയായ "കുമാരനല്ലൂർ കാർത്ത്യായനി" കുളിയും കഴിഞ്ഞു വരുന്ന ആഡംബരവും ആഘോഷവും കാണുന്നതിനായിട്ടിവിടെ വന്നിരുന്നതാണ്" എന്നരുളിച്ചെയ്തു. (ഉത്സവ ത്തിന്റെ അവസാനദിവസം എല്ലാ സ്ഥലങ്ങളിലുമുള്ളതുപോലെ ആറാട്ടു രാത്രിയിലാണെങ്കിലും കുമാരനല്ലൂരുത്സവത്തിൽ എല്ലാ ദിവസവും രാവിലെ ഒരാറാട്ടും ആറാട്ടു കഴിഞ്ഞു കേമമായിട്ടുള്ള എഴുന്നള്ളത്തും പതിവുണ്ട്. അതിന്റെ പ്രാധ്യാന്യവും കേമത്തവും ഒമ്പതാമുത്സവ ദിവസമായ കാർത്തികനാൾ അധികമുണ്ട്). അന്നു മുതൽ ആണ്ടുതോറും വൃശ്ചികമാസത്തിൽ കാർത്തികനാൾ തൃശ്ശിവപേരൂർ വടക്കുന്നാഥന് രാവിലെ ഒരു പൂജ തെക്കേ മതിലിന്മേൽ വെച്ചു പതിവായി. ആണ്ടുതോറും ഭഗവാൻ കാർത്തികനാൾ കുമാരനല്ലൂർ ഭഗവതിയുടെ എഴുന്നള്ളത്തു കാണുന്നതിനായിട്ട് ആ മതിലിന്മേൽ എഴുന്നള്ളിയിരിക്കുമെന്നാണ് സങ്കല്പം. ഈ സംഗതി ജനങ്ങൾ അറിയുന്നതിനും മറ്റും കാരണഭൂതൻ ഈ സ്വാമിയാരാണെന്നു വിശേഷിച്ചു പറയണമെന്നില്ലല്ലോ.

ഒരഷ്ടമിനാൾ വില്വമംഗലത്തു സ്വാമിയാർ വൈക്കത്തുക്ഷേത്രത്തിൽ ദർശനത്തിനായി ചെന്ന സമയം അമ്പലത്തിനകത്തു നിറച്ചു ബ്രാഹ്മണർ ഊണു കഴിച്ചുകൊണ്ടിരിക്കുകയായിരുന്നു. എങ്കിലും സ്വാമിയാർ അകത്തു കടന്നു നടയിൽ ചെന്നപ്പോൾ ഭഗവാനെ ശ്രീകോവിലിനകത്തു കാൺമാനില്ലായിരുന്നു. ഇതെന്താണിങ്ങനെ വരാൻ എന്നു വിചാരിച്ചു കൊണ്ടു സ്വാമിയാർ അമ്പലത്തിലെല്ലാം സൂക്ഷിച്ചു നോക്കിയപ്പോൾ ഭഗവാൻ ഒരു വൃദ്ധബ്രാഹ്മണന്റെ വേഷമായിട്ടു വടക്കേ ചുറ്റമ്പലത്തിൽ ഒരു തൂണിന്റെ ചുവട്ടിലിരുന്നു സദ്യയുണ്ണുന്നതായി കണ്ടു. ഭഗവാൻ വേഷപ്രച്ഛന്നനായിരുന്നുവെങ്കിലും സ്വാമിയാർ ദിവ്യനായിരുന്നതുകൊണ്ട് കണ്ടമാത്രയിൽത്തന്നെ അദ്ദേഹത്തിനു മനസ്സിലായി. ഉടനെ സ്വാമിയാർ അവിടെ ചെന്നു ഭഗവാനെ വന്ദിക്കുകയും വിവരം ജനങ്ങളെ ധരിപ്പിക്കുകയും ചെയ്തു. അന്നു മുതൽ വൈക്കത്തു ക്ഷേത്രത്തിൽ സദ്യയുള്ള ദിവസങ്ങളിലെല്ലാം ആ തൂണിന്റെ അടുക്കൽ ഭഗവാനെന്നു സങ്കല്പിച്ച് ഒരില വച്ചു സകല വിഭവങ്ങളും വിളമ്പുക പതിവാകുകയും വൈക്കത്തഷ്ടമിക്കു വടക്കേച്ചുറ്റിലിരുന്ന് ഊണു കഴിക്കുക വളരെ മുഖ്യമായിട്ടുള്ളതാണെന്ന് ബ്രാഹ്മണർക്ക് ഒരു വിശ്വാസം ജനിക്കുകയും ചെയ്തു.

ഇപ്രകാരം തന്നെ വില്വമംഗലത്തു സ്വാമിയാർ സ്വാമിദർശന ത്തിനായി ഒരുത്സവകാലത്ത് അമ്പലപ്പുഴെച്ചെല്ലുകയുണ്ടായി. അവിടെയും സ്വാമിയാർ അമ്പലത്തിൽ ചെന്നപ്പോൾ ഭഗവാൻ ശ്രീകോവിലിന്നകത്തില്ലാ യിരുന്നു. സ്വാമിയാർ പ്രദക്ഷിണമായി ചെന്നപ്പോൾ ഭഗവാൻ ഒരു പട്ടരുടെ വേഷമായിട്ടു നാടകശാലയിൽ മാരാരുടെ സദ്യയ്ക്കു വിളമ്പിക്കൊണ്ടു നിൽക്കുന്നതായി കണ്ടു. ഉടനെ സ്വാമിയാർ അവിടെച്ചെന്നു വന്ദിച്ചിട്ട്, "ഇവിടെ വയ്ക്കാനും വിളമ്പാനുമൊക്കെ ധാരാളമാളുകളുണ്ടല്ലോ. പിന്നെ അവിടുന്നുകൂടി ഇങ്ങനെ കഷ്ടപ്പെടുന്നതെന്തിനാണ്?" എന്നു ചോദിച്ചു. അപ്പോൾ ഭഗവാൻ "ഇവർ (മാരാന്മാർ) നമ്മുടെ ഉത്സവം ഭംഗിയാക്കാ നായിട്ടു വളരെ അദ്ധ്വാനം ചെയ്യുന്നവരാണ്. ഇവർക്കു തൃപ്തിയാകും വണ്ണം ഭക്ഷണംകൊടുക്കുകയെന്നത് നമുക്കു വളരെ സന്തോഷകരമായി ട്ടുള്ളതാണ്. ആണ്ടുതോറും ഇവരുടെ സദ്യയ്ക്കു വിളമ്പുവാൻ നാംകൂടെ വരിക പതിവുണ്ട്" എന്നരുളിച്ചെയ്തു. അന്നു മുതൽക്കാണ് അമ്പലപ്പുഴയുത്സവത്തിൽ നാടകശാലയിൽ മാരാന്മാരുടെ സദ്യയ്ക്ക് ഇത്ര

പ്രാധാന്യം സിദ്ധിച്ചത്. മാരാന്മാരുടെ സദ്യസമയത്ത് ഭഗവാൻ അവിടെ എഴുന്നള്ളുന്നുണ്ടെന്നുതന്നെയാണ് ഇപ്പോഴുമുള്ള വിശ്വാസം.

ഇങ്ങനെ വില്വമംഗലത്ത് സ്വാമിയാരെ സംബന്ധിച്ച് അനേകം കഥകളുണ്ട്. തിരുവനന്തപുരം തിരുവാർപ്പ് മുതലായ ക്ഷേത്രങ്ങൾ ഉണ്ടാകുവാനുള്ള കാരണം തന്നെ വില്വമംഗലത്ത് സ്വാമിയാരാണെന്ന് അവിടങ്ങളിലെ സ്ഥലപുരാണങ്ങൾകൊണ്ട് പ്രസിദ്ധമാണല്ലോ. ചേർത്തല കാർത്ത്യായനിയും വില്വമംഗലത്തു സ്വാമിയാരുടെ പ്രതിഷ്ഠയാണെന്നാണ് കേട്ടിരിക്കുന്നത്. ഒരിക്കൽ സ്വാമിയാർ എവിടെയോ പോകുന്നതിനായി കരമാർഗം ചേർത്തലവഴി പുറപ്പെട്ടു. അങ്ങനെ പോകുമ്പോൾ അവിടെ ഒരു വനപ്രദേശത്ത് ഏഴു കന്യകമാർ കുളിച്ചുകൊണ്ടിരിക്കുന്നതായി കണ്ടു. ഈ കന്യകമാരെ കണ്ടപ്പോൾത്തന്നെ ഇവർ കേവലം മാനുഷികളല്ലെന്നും ദിവ്യസ്ത്രീകളാണെന്നും തോന്നുകയാൽ സ്വാമിയാർ അടുത്തുചെന്നു. ഉടനെ അവർ ഏഴുപേരും അവിടെ നിന്ന് ഓടിത്തുടങ്ങി. സ്വാമിയാരും പിന്നാലെ ഓടി. കന്യകമാർ ഏഴുപേരും ഓടിച്ചെന്ന് ഓരോകുളത്തിൽ ചാടി. സ്വാമിയാരും പിന്നാലെ ചാടി. ഓരോരുത്തരെ പിടിച്ച് ഓരോ സ്ഥലത്തിരുത്തി. ഒടുക്കം ഏഴാമത്തെ കന്യക ചാടിയത് ഒരു ചേറുള്ള കുളത്തിലായിരുന്നതിനാൽ ആ കന്യകയുടെ തലയിലൊക്കെ ചേറായി. ആ കന്യകയെ സ്വാമിയാർ പിടിച്ചിട്ടു ചെല്ലാതെ കുറെ ബലംപിടിച്ചു നിന്നു. ഒടുക്കം സ്വാമിയാർ "എടീ ചേറ്റിൽത്തലയായോളേ! പു.........ടീ ഇവിടെ ഇരിക്ക്" എന്നു പറഞ്ഞുകൊണ്ട് ആ കന്യകയെയും പിടിച്ചുകേറ്റി അവിടെയിരുത്തി. ചേറ്റിൽ തലയായതുകോണ്ട് "ചേർത്തല ഭഗവതി" എന്ന് ആ ഭഗവതിക്കും "ചേർത്തല" എന്ന് ആ ദേശത്തിനും നാമം സിദ്ധിച്ചു. ഇങ്ങനെ വില്വമംഗലത്തു സ്വാമിയാരാൽ പ്രതിഷ്ഠിക്കപ്പെട്ട ഏഴു ഭഗവതികൾ ഉണ്ടായിത്തീരുകയും ചെയ്തു. അതിൽ ഏഴാമതായി പ്രതിഷ്ഠിക്കപ്പെട്ട ദേവിയാണ് പ്രസിദ്ധപ്പെട്ട സാക്ഷാൽ ചേർത്തല കാർത്ത്യായനി. പ്രതിഷ്ഠാസമയത്ത് സ്വാമിയാർ പുംശ്ചലി (പു.......ടി) എന്ന അസഭ്യവാക്കു പറഞ്ഞുകൊണ്ട് പ്രതിഷ്ഠിച്ച തിനാലാണ് ഇന്നും ആ ദേവിക്ക് അസഭ്യങ്ങളായ പാട്ടുകളും ശകാര ങ്ങളുമൊക്കെ സന്തോഷകരങ്ങളായിരിക്കുന്നത്. ചേർത്തല പൂരത്തിന്റെ പാട്ടുകൾ പ്രസിദ്ധങ്ങളാണല്ലോ.

ഇങ്ങനെ വില്വമംഗലത്തു സ്വാമിയാരുടെ അത്ഭുതകർമ്മങ്ങളും അദ്ദേഹത്തെ സംബന്ധിച്ച കഥകളും വളരെയുണ്ട്. ഇവയെല്ലാം വാസ്തവത്തിൽ നടന്നവയാണെങ്കിൽ ഈ കഥകൾക്കെല്ലാം വിഷയീഭൂതനായ സ്വാമിയാർ ഒരാൾ തന്നെയല്ലെന്നോ അനേകം വില്വമംഗലത്തു സ്വാമിയാരന്മാരുണ്ടായിരുന്നു എന്നോ അഥവാ ഒരാൾ തന്നെ ആയിരുന്നു എങ്കിൽ അദ്ദേഹത്തിന്റെ ജീവിതകാലം ഒരു മനുഷ്യായുഷ്കാലത്തിൽ വളരെ കൂടുതലായിരുന്നു എന്നോ വിചാരിക്കേണ്ടിയിരിക്കുന്നു. എന്തെന്നാൽ, തിരുവനന്തപുരം, തിരുവാർപ്പ്, ഏറ്റുമാനൂർ, ചേർത്തല മുതലായ സ്ഥലങ്ങളിലായി അനേകം ക്ഷേത്രങ്ങൾ ഉണ്ടാകുന്നതിനു കാരണഭൂതൻ ഈ ഒരു സ്വാമിയാർ ആയിരിക്കണമെങ്കിൽ ഈ ക്ഷേത്രങ്ങളെല്ലാം ഉണ്ടായ കാലങ്ങൾക്ക് ഏറിയാൽ ഒരു നൂറു കൊല്ലത്തിലധികം അന്തരം വരാൻ പാടില്ലല്ലോ. അപ്രകാരം തന്നെ തുഞ്ചത്തെഴുത്തച്ഛൻ, തലക്കുളത്തൂർ ഭട്ടതിരി മുതലായ അനേകം മഹാന്മാരുടെ കാലത്തെല്ലാം വില്വമംഗലത്തു സ്വാമിയാരും ഉണ്ടായിരുന്നതായി അനേകം കഥകളുണ്ട്. ഇവയും വാസ്തവമായിരിക്കണമെങ്കിൽ ഈ മഹാന്മാരുടെ ജീവിതകാലവും ഏകദേശം ഒന്നായിരിക്കണമല്ലോ. ചരിത്രപ്രകാരം കാലങ്ങൾക്കു വളരെ അന്തരമുള്ളതായിട്ടാണ് കാണുന്നത്. ഇതിന്റെ വാസ്തവം അറിവുള്ളവർ വല്ല പത്രം മുഖേനയും പ്രസ്താവിച്ചാൽ കൊള്ളാം.

# 9. കാക്കശ്ശേരി ഭട്ടതിരി

കോഴിക്കോട്ടു (മാനവിക്രമൻ) ശക്തൻതമ്പുരാന്റെ കാലത്തു വേദശാസ്ത്രപുരാണതത്ത്വജ്ഞന്മാരായ മഹാബ്രാഹ്മണരുടെ ഒരു യോഗം ആണ്ടിലൊരിക്കൽ അവിടെ കൂടണമെന്ന ഒരേർപ്പാടുണ്ടായിരുന്നു. ആ യോഗം കോഴിക്കോട്ടു തളിയിൽ ക്ഷേത്രത്തിലാണ് കൂടുക പതിവ്. ബ്രാഹ്മണർ അവിടെ കൂടിയാൽ വേദം, ശാസ്ത്രം, പുരാണം മുതലായവയെക്കുറിച്ച് വാദം നടത്തുകയും വാദത്തിൽ ജയിക്കുന്നവർക്കു സംഭാവനയായി ഓരോ പണക്കിഴി തമ്പുരാൻ കൊടുക്കുകയും പതിവായിരുന്നു. വേദശാസ്ത്രപുരാണങ്ങളുടെ ഓരോ ഭാഗങ്ങളെ വേർതിരിച്ച് നൂറ്റെട്ടായിട്ടു വിഭജിച്ച് അവയിൽ ഓരോ ഭാഗങ്ങൾക്കും പ്രത്യേകം പ്രത്യേകം വാദവും അവയ്ക്കെല്ലാം ഓരോ പണക്കിഴിയുമാണ് പതിവ്. അതുകൂടാതെ നൂറ്റൊമ്പതാമത് വയോധികന്മാർക്ക് ഒരു കിഴി വിശേഷിച്ചും പതിവുണ്ട്.

ഇങ്ങനെ കുറഞ്ഞോരു കാലം കഴിഞ്ഞപ്പോൾ മലയാളബ്രാഹ്മണരിൽ എല്ലാ വേദങ്ങളും എല്ലാ ശാസ്ത്രങ്ങളും അറിയാവുന്ന യോഗ്യന്മാർ കുറഞ്ഞുതുടങ്ങുകയും തമ്പുരാന്റെ ഈ ഏർപ്പാട് പരദേശങ്ങളിലും പ്രസിദ്ധമാവുകയാൽ പരദേശങ്ങളിൽ നിന്നു യോഗ്യന്മാരായ ബ്രാഹ്മണർ ഈ യോഗത്തിൽ കൂടുന്നതിനായി ഇങ്ങോട്ടു വന്നുതുടങ്ങുകയും ചെയ്തു. അങ്ങനെ മലയാളബ്രാഹ്മണരും പരദേശ ബ്രാഹ്മണരുംകൂടി ആ നൂറ്റൊമ്പതുകിഴിയും കുറച്ചുകാലത്തേക്കു വാങ്ങി വന്നു. പിന്നെയും കുറച്ചുകാലംകൂടി കഴിഞ്ഞപ്പോൾ വാദത്തിൽ ജയിച്ചു കിഴി വാങ്ങാൻ തക്ക യോഗ്യതയുള്ളവർ മലയാളബ്രാഹ്മണരിൽ ആരുമില്ലാതെയായി.

അങ്ങനെയിരിക്കുന്ന കാലത്ത് സർവജ്ഞനായി, വാഗീശനായി, കവികുലശിഖാമണിയായി "ഉദ്ദണ്ഡൻ" എന്ന നാമത്തോടുകൂടിയ ഒരു ശാസ്ത്രിബ്രാഹ്മണൻ ഈ സഭയിൽ ചെന്നു വാദം നടത്താനായി പരദേശത്തുനിന്നു വന്നു. അദ്ദേഹം വളരെ അറിവുള്ള ആളായിരുന്നു. എങ്കിലും അത്യന്തം ഗർവിഷ്ഠനുമായിരുന്നു. അദ്ദേഹം കേരളദേശത്തേക്കു കടന്നുവന്നതുതന്നെ

"പലായധ്വം പലായധ്വം രേ രേ ദുഷ്കവികുഞ്ജരാഃ
വേദാന്തവനസഞ്ചാരീ ഹ്യായാത്യുദ്ദണ്ഡകേസരീ"

എന്നൊരു ശ്ലോകം ചൊല്ലിക്കൊണ്ടാണ്. ഇതിന്റെ അർത്ഥം "അല്ലയോ അല്ലയോ ദുഷ്കവികളാകുന്ന ആനകളേ! നിങ്ങൾ ഓടിക്കൊൾവിൻ, ഓടിക്കൊൾവിൻ; എന്തെന്നാൽ വേദാന്തമാകുന്ന വനത്തിൽ സഞ്ചരിക്കുന്ന ഉദ്ദണ്ഡനാകുന്ന സിംഹം ഇതാ വരുന്നു" എന്നാകുന്നു. ഇദ്ദേഹം സഭയിൽ വന്നു സകല വിഷയങ്ങളിലും വാദിച്ചു. മലയാളികളും പരദേശികളുമായ സകല യോഗ്യന്മാരെയും ജയിച്ചു കിഴികളെല്ലാം വാങ്ങി. ഇദ്ദേഹത്തിന്റെ ഇപ്രകാരമുള്ള യോഗ്യത കണ്ടപ്പോൾ ശക്തൻ തമ്പുരാന് വളരെ ബഹുമാനം തോന്നുകയാൽ ശാസ്ത്രികളെ തന്റെ കൂടെത്തന്നെ സ്ഥിരമായി താമസിപ്പിച്ചു. ആണ്ടുതോറും ശാസ്ത്രികൾ എല്ലാവരെയും ജയിച്ചു കിഴികളെല്ലാം വാങ്ങിയും വന്നു.

ഇങ്ങനെയായപ്പോൾ മലയാളബ്രാഹ്മണർക്കെല്ലാം വളരെ ലജ്ജയും വ്യസനവുമായിത്തീർന്നു. തങ്ങളുടെ കൂട്ടത്തിൽ യോഗ്യന്മാരില്ലാതെയായി ട്ടാണല്ലോ പരദേശത്തുനിന്ന് ഒരാൾ വന്ന് ഈ രാജസംഭാവനകളെല്ലാം വാങ്ങുകയും ഏറ്റവും ബഹുമതിയോടുകൂടി രാജസന്നിധിയിൽ താമസിക്കുകയും ചെയ്‌വാനിടയായത് എന്നു വിചാരിച്ച് ഇതിലേക്ക് ഒരു നിവൃത്തിമാർഗം ആലോചിച്ചു നിശ്ചയിക്കുന്നതിനായി മലയാള ബ്രാഹ്മണരിൽ പ്രധാനന്മാരായിട്ടുള്ളവരെല്ലാംകൂടി ഗുരുവായൂർക്ഷേത്ര ത്തിൽ കൂടി. പിന്നെ അവർ എല്ലാവരുംകൂടി അവരുടെ കൂട്ടത്തിൽ, ഉദ്ദണ്ഡശാസ്ത്രികളെ ജയിക്കാൻ തക്ക യോഗ്യതയുള്ള ഒരാൾ ഉണ്ടാകുന്നതിന് ഒരു മാർഗം ആലോചിച്ചു നിശ്ചയിച്ചു. അന്നു കാക്കശ്ശേരി ഭട്ടതിരിയുടെ ഇല്ലത്ത് ഒരന്തർജനത്തിനു ഗർഭശങ്കയുള്ള വിവരം അറിഞ്ഞ് അവർ എല്ലാവരുംകൂടി ഒരു ദിവ്യമന്ത്രം (ബാല)കൊണ്ടു വെണ്ണ ജപിച്ച് ആ അന്തർജനം പ്രസവിക്കുന്നതുവരെ ദിവസം തോറും കോടുക്കുകയും സങ്കടനിവൃത്തിക്കായി ഗുരുവായൂരപ്പനെ പ്രാർഥിക്കുകയും ചെയ്തു കൊണ്ടിരുന്നു. അങ്ങനെ മന്ത്രശക്തിയോടും ഈശ്വരാനുഗ്രഹത്തോടും കൂടി ആ അന്തർജനം പ്രസവിച്ച് ഒരു പുരുഷപ്രജയുണ്ടായി. ആ ശിശുവാണ് കാക്കശ്ശേരി ഭട്ടതിരിയെന്നു ലോകപ്രസിദ്ധമായ നാമധേയ ത്തിനു വിഷയമായിത്തീർന്നതെന്നുള്ളത് വിശേഷിച്ചു പറയേണ്ടതില്ലല്ലോ.

കാക്കശ്ശേരി ഭട്ടതിരി ബാല്യത്തിൽതന്നെ അത്യന്തം ബുദ്ധിമാനായിരുന്നു. അദ്ദേഹത്തിനു മൂന്നു വയസ്സായപ്പോൾ അച്ഛൻ മരിച്ചു. പിന്നെ ഒരു സംവത്സരം ദീക്ഷ വേണമല്ലോ. ദീക്ഷക്കാലത്തു ബലിയിട്ടു പിണ്ഡം കൊണ്ടുവന്നുവച്ചു കൈകൊട്ടുമ്പോൾ പിണ്ഡം കൊത്തിത്തിന്നാനായി വരുന്ന കാക്കകളെ കണ്ടാൽ തലേദിവസം വന്നിരുന്നവയെയും അല്ലാത്തവയെയും പ്രത്യേകം ചൂണ്ടിക്കാണിച്ചുകൊണ്ട് ആ ബ്രാഹ്മണ ശിശു തന്റെ അമ്മയോടു പറയുക പതിവായിരുന്നു. അദ്ദേഹത്തിനു "കാക്കശ്ശേരി" എന്ന പേരു സിദ്ധിച്ചതുതന്നെ ഇതു നിമിത്തമാണ്. അതിനുമുമ്പ് ഇല്ലപ്പേരു വേറെ ഏതാണ്ടായിരുന്നു. ഒരിക്കൽ കണ്ട കാക്കയെ വീണ്ടും കണ്ടാൽ അറിയാൻ സാധാരണ മനുഷ്യർക്കു കഴിയുന്നതല്ലല്ലോ. ഈ ശിശുവിന് അതു സുകരമായിരുന്നതു കൊണ്ടുതന്നെ അദ്ദേഹത്തിന്റെ ബുദ്ധിയുടെ സൂക്ഷ്മത എത്രമാത്രമായിരുന്നു എന്നു സ്പഷ്ടമാകുന്നു.

ബ്രാഹ്മണർക്ക് സാധാരണയായി ഉപനയനത്തിന്റെ കാലം എട്ടാം വയസ്സിലെന്നാണ് വെച്ചിരിക്കുനന്ത്. "എട്ടാണ്ടിലുപനീതിക്കു വിപ്രാണാമുത്തമം പുനഃ" എന്നു ശാസ്ത്രവുമുണ്ട്. ഉപനയനം കഴിഞ്ഞാൽ നിത്യ കർമ്മാനുഷ്ഠാനങ്ങൾക്കും മറ്റുമുള്ള മന്ത്രങ്ങൾ പഠിക്കുകയും വേദാധ്യയനം ചെയ്യുകയും വേണ്ടതാകയാൽ അതിനു തക്കപ്രായം കൂടി വരണമല്ലോ എന്നു വിചാരിച്ചായിരിക്കാം അങ്ങനെ വെച്ചിരിക്കുന്നത്. എന്നാൽ കുശാഗ്രബുദ്ധിയായിരുന്ന കാക്കശ്ശേരി ഭട്ടതിരിയെ മൂന്നാം വയസ്സിൽ എഴുത്തിനിരുത്തുകയും അഞ്ചര വയസ്സിൽ ഉപനയിക്കുകയും ചെയ്തു. അദ്ദേഹത്തിന് അതാതു കാലത്തു പഠിക്കേണ്ടതിനെ പഠിക്കാൻ യാതൊരു പ്രയാസവും ഉണ്ടായിരുന്നില്ല. അദ്ദേഹത്തിന്റെ ബാല്യകാലത്തിലെ ബുദ്ധിയുടെ മാഹാത്മ്യത്തിന്റെയും ശക്തിയുടെയും വക്രതയുടെയും ലക്ഷ്യമായി ഒരു സംഗതികൂടി പറയാം.

കാക്കശ്ശേരി ഭട്ടതിരിയുടെ ബാല്യംമുതൽതന്നെ അവിടെ അടുക്കലുള്ള "മൂക്കറ്റത്തു (മൂക്കുതല) ഭഗവതിക്ഷേത്രത്തിൽ ദിവസം തോറും തൊഴീക്കാൻ കൊണ്ടുപോവുക പതിവുണ്ടായിരുന്നു. ആ പതിവിൻപ്രകാരം ഒരുദിവസം ഒരു ഭൃത്യനോടുകൂടി പോയി തൊഴുതു തിരിച്ചു വരുമ്പോൾ വഴിയിൽവെച്ച് ആരോ "എവിടെ പോയിരുന്നു" എന്നു ചോദിച്ചു. അപ്പോൾ അഞ്ചു വയസ്സുമാത്രം പ്രായമുണ്ടായിരുന്ന ഈ ഉണ്ണി

"ഞാൻ ഭഗവതിയെ തൊഴാൻ പോയിരുന്നു" എന്നുത്തരം പറഞ്ഞു. അപ്പോൾ മറ്റെയാൾ "എന്നിട്ടു ഭഗവതി എന്തു പറഞ്ഞു" എന്നു വീണ്ടും ചോദിച്ചു. ഉടനെ ഉണ്ണി,

"യോഗിമാർ സതതം പൊത്തും തുമ്പത്തെത്തള്ളയാരഹോ!
നാഴിയിൽപ്പാതിയാടീല പലാകാശേന വാ ന വാ"

എന്നൊരു ശ്ലോകം ചൊല്ലി. ശ്ലോകത്തിന്റെ അർഥം മനസ്സിലാകാതെ ചോദ്യക്കാരൻ വിഷമിച്ചു. പിന്നെ അതിന്റെ അർഥം ആ ഉണ്ണി തന്നെ താഴെപ്പറയും പ്രകാരം പറഞ്ഞു. യോഗിമാർ സതതം (എല്ലായ്പോഴും) പൊത്തുന്നതു മൂക്ക് (യോഗികൾ എല്ലായ്പ്പോഴും മൂക്കു പിടിച്ച് ജപിച്ചുകൊണ്ടാണല്ലോ ഇരിക്കുന്നത്). തുമ്പത്തെ (അറ്റത്തെ) തള്ളയാർ (ഭഗവതി) എല്ലാം കൂടി മൂക്കറ്റത്തു ഭഗവതി എന്നർത്ഥം. നാഴിയിൽ പാതി (ഉരി) ആടീല (ആടിയില്ല) ഉരിയാടിയില്ല. പല (ബഹു) ആകാശേന (മാനേന) ആകാശത്തെ മാനം എന്നും പറയാറുണ്ടല്ലോ. ബഹുമാനം കൊണ്ടോ അല്ലയോ, ഏതായാലും മിണ്ടിയില്ല എന്നു താത്പര്യം. ഈ അർത്ഥം കേട്ടപ്പോൾ ചോദ്യക്കാരൻ ആ ഉണ്ണി സാമാന്യനല്ല എന്നു പറഞ്ഞു പോവുകയും ചെയ്തു.

കാക്കശ്ശേരി ഭട്ടതിരിയുടെ സമാവർത്തനം കഴിയുന്നതിനു മുമ്പുതന്നെ അദ്ദേഹം സർവജ്ഞനും നല്ല വാഗ്മിയും യുക്തിമാനു മായിത്തീർന്നു. അതിനാൽ ശക്തൻതമ്പുരാന്റെ ബ്രഹ്മസമാജത്തിൽ ഉദ്ദണ്ഡശാസ്ത്രികളുമായി വാദിക്കുന്നതിനു പോകണമെന്നു മലയാള ബ്രാഹ്മണരെല്ലാംകൂടി അദ്ദേഹത്തോടു പറഞ്ഞു. അങ്ങനെതന്നെ ചെയ്യാമെന്ന് അദ്ദേഹം സമ്മതിക്കുകയും ചെയ്തു. സഭ കൂടുന്ന ദിവസം തളിയിൽ ക്ഷേത്രത്തിലെത്തി. ഉദ്ദണ്ഡശാസ്ത്രികളുടെ ഭാഗം വാദിക്കുന്നതിന് അദ്ദേഹത്തിന്റെ പ്രതിനിധിയായി ഒരു തത്തക്കിളിയുണ്ട്. ശാസ്ത്രികൾ വാദത്തിനുപോകുമ്പോൾ ആ കിളിയെ കൂടെ കൊണ്ടു പോകും. അങ്ങനെയാണ് പതിവ്. കാക്കശ്ശേരി ഭട്ടതിരി ആ വിവരം അറിഞ്ഞ് തന്റെ ഭൃത്യനെക്കൊണ്ട് ഒരു പൂച്ചയെ കൂടെ എടുപ്പിച്ചുകൊണ്ടു പോയിരുന്നു. ഭൃത്യനെ ക്ഷേത്രത്തിനു പുറത്തു നിർത്തീട്ടു ഭട്ടതിരി അകത്തു കടന്നുചെന്നു. അപ്പോൾ ശക്തൻതമ്പുരാനും ഉദ്ദണ്ഡശാസ്ത്രി കളും മറ്റ് അനേകം യോഗ്യന്മാരും അവിടെ കൂടിയിരുന്നു.

തമ്പുരാൻ ഭട്ടതിരിയെ കണ്ടിട്ട് (അന്ന് അദ്ദേഹം ബ്രഹ്മചാരിയായിരുന്നതിനാൽ) ഉണ്ണി എന്തിനാണ് വന്നത്; വാദത്തിൽ ചേരാനാണോ?" എന്നു ചോദിച്ചു. "അതേ" എന്ന് അദ്ദേഹം ഉത്തരം പറഞ്ഞു. അപ്പോൾ ശാസ്ത്രി "ആകാരോ ഹ്രസ്വഃ" എന്നു പറഞ്ഞു. ഉടനേ ഭട്ടതിരി "നഹി നഹ്യാകാരോ ദീർഘഃ അകാരോ ഹ്രസ്വഃ" എന്നുത്തരം പറഞ്ഞു. ശാസ്ത്രികൾ ഭട്ടതിരിയെ കണ്ടിട്ട് അദ്ദേഹം കുട്ടിയായിരുന്ന തിനാൽ ആകാരം (ശരീരം) ഹ്രസ്വം (നീളം കുറഞ്ഞത്) മുണ്ടൻ ആയിരിക്കുന്നു എന്നാണ് പറഞ്ഞത്. അതിനു ഭട്ടതിരി ആകാരം "ആ" എന്നുള്ള അക്ഷരമെന്ന് അർഥമാക്കി ഉത്തരം പറഞ്ഞു. ഈ യുക്തിയിൽ ശാസ്ത്രികൾ മടങ്ങി ലജ്ജിച്ചു പോയി. ഉടനെ എല്ലാവരുമിരുന്നു വാദം ആരംഭിക്കാറായപ്പോൾ ശാസ്ത്രികൾ തന്റെ കിളിയെ എടുത്തു മുമ്പിൽ വെച്ചു. ഉടനെ ഭട്ടതിരി തന്റെ പൂച്ചയെയും കൊണ്ടുവന്ന് അദ്ദേഹത്തിന്റെ മുമ്പിലും വച്ചു. പൂച്ചയെ കണ്ടപ്പോഴേക്കും കിളി ഭയപ്പെട്ടു നിശ്ശബ്ദയായിരുന്നു. പിന്നെ ശാസ്ത്രിതന്നെ വാദം തുടങ്ങി. ശാസ്ത്രികൾ പറഞ്ഞ പൂർവപക്ഷത്തെ എല്ലാം ഭട്ടതിരി ഖണ്ഡിച്ചു. ശാസ്ത്രികൾ എന്തു പറഞ്ഞുവോ അതെല്ലാം ഭട്ടതിരി അബദ്ധമാണെന്ന് പറയുകയും യുക്തികൾ കൊണ്ട് സർവവും സാധിക്കയും ചെയ്തു. ഒന്നുകൊണ്ടും ശാസ്ത്രി വിചാരിച്ചാൽ ഭട്ടതിരിയെ ജയിക്കാൻ കഴികയില്ലെന്നു തീർച്ചയായപ്പോൾ തമ്പുരാൻ "ഇനി അധികം വാദിക്കണമെന്നില്ല. രഘുവംശം കാത്യത്തിലെ ആദ്യത്തെ ശ്ലോകത്തിന് അധികം അർഥം പറയുന്നത് നിങ്ങളിലാരോ അവർ ജയിച്ചു എന്നു തീർച്ചപ്പെടുത്തിയേക്കാം" എന്നു പറഞ്ഞു. ശാസ്ത്രികൾ ആ ശ്ലോകത്തിന് അർഥം പറയുന്നതു പോലെ മറ്റാരും പറയുകയില്ലെന്ന് തമ്പുരാന് വിശ്വാസമുണ്ടായിരുന്നതു കൊണ്ടും മഹായോഗ്യനായ അദ്ദേഹത്തെ അശേഷം മടക്കി എന്നു വരുന്നതു കഷ്ടമാണല്ലോ എന്നു വിചാരിച്ചിട്ടുമാണ് ഇപ്രകാരം പറഞ്ഞത്. ഉടനെ തമ്പുരാൻ പറഞ്ഞതിനെ രണ്ടുപേരും സമ്മതിച്ചു. ശാസ്ത്രികൾ അർഥം പറയാനും തുടങ്ങി. ശാസ്ത്രികൾ ആ ശ്ലോകത്തിനു നാലു വിധം അർഥം പറഞ്ഞു. അതു കേട്ടപ്പോൾ ഇതിലധികം ഇനി ആരും പറയുകയില്ലെന്നും കിഴിയെല്ലാം ശാസ്ത്രികൾക്കായിപ്പോയി എന്നും സഭയിലുണ്ടായിരുന്ന സകല യോഗ്യന്മാരും തമ്പുരാനും തീർച്ചപ്പെടുത്തി. ഭട്ടതിരി ആ ശ്ലോകത്തിന് ശാസ്ത്രികൾ പറഞ്ഞതിലധികം വ്യക്തമായും പൂർണ്ണമായും അക്ലിഷ്ടമായും എട്ടർഥം പറഞ്ഞു. ഉടനെ ശാസ്ത്രികൾ

മടങ്ങിയെന്നു സ്വയമേവ സമ്മതിച്ചു. കിഴി നൂറ്റെട്ടും ഭട്ടതിരിതന്നെ വാങ്ങുകയും ചെയ്തു. അപ്പോൾ ശാസ്ത്രികൾ "വയോവൃദ്ധന്മാർക്കുള്ള ആ കിഴിക്ക് അർഹത എനിക്കാണുള്ളത്. ഇന്ന് ഇവിടെ കൂടീട്ടുള്ളതിൽ എന്നോളം വയോവൃദ്ധനായിട്ട് ആരുമില്ല" എന്നു പറഞ്ഞു. ഉടനേ ഭട്ടതിരി "വയസ്സു കൂടുതലാണ് നോക്കുന്നതെങ്കിൽ ആ കിഴിക്ക് അർഹത എന്റെ ഭൃത്യനാണ്. അവന് എൺപത്തഞ്ചുവയസ്സു കഴിഞ്ഞിരിക്കുന്നു. വിദ്യാ വൃദ്ധത എന്നോളം മറ്റാർക്കുമില്ലെന്നു നിങ്ങൾ എല്ലാവരും സമ്മതിക്കു കയും ചെയ്തുവല്ലോ" എന്നു പറഞ്ഞു. എന്തിനു വളരെ പറയുന്നു, യുക്തികൊണ്ടും ഭട്ടതിരിയെ ജയിക്കാൻ ആരുമില്ലാതെയായതു കൊണ്ട് ഒടുക്കം നൂറ്റൊമ്പതാമത്തെ കിഴിയും അദ്ദേഹം തന്നെ വാങ്ങി എന്നു പറഞ്ഞാൽ മതിയല്ലോ. ഉദ്ദണ്ഡശാസ്ത്രികൾ മുതലായ പരദേശബ്രാഹ്മണ രെല്ലാം ലജ്ജയോടും മലയാളബ്രാഹ്മണരെല്ലാം സന്തോഷത്തോടും കൂടി പിരിയുകയും ചെയ്തു.

പിന്നെയും പല സ്ഥലത്തുവച്ചും പല സംഗതിവശാലും ശാസ്ത്രികളും ഭട്ടതിരിയുമായി വളരെ വാദങ്ങൾ ഉണ്ടായിട്ടുണ്ട്. ഒന്നിലും ഭട്ടതിരി മടങ്ങീട്ടില്ല. അവർ തമ്മിൽ നടത്തിയതായി കേട്ടിട്ടുള്ള മിക്ക വാദങ്ങളിലും കുറേശ്ശെ അസഭ്യങ്ങൾകൂടി അന്തർഭവിച്ചിട്ടുള്ളതിനാലും വിസ്തരഭയത്താലും അവയെ ഇവിടെ പ്രത്യേകമെടുത്തു വിവരിക്കുന്നില്ല.

ഭട്ടതിരി കിഴി വാങ്ങിത്തുടങ്ങിയതിൽപ്പിന്നെ ആണ്ടുതോറും എല്ലാം അദ്ദേഹംതന്നെ വാങ്ങിവന്നു. അദ്ദേഹത്തെ ജയിക്കുന്നതിനു മലയാളത്തും പരദേശത്തും ആരും ഉണ്ടായിരുന്നില്ല. ഭട്ടതിരിയുടെ ബുദ്ധിയുടെയും ജ്ഞാനത്തിന്റെയും ശക്തി വർദ്ധിച്ചുകൊണ്ടിരുന്നതിനാൽ പുരുഷപ്രായ മായപ്പോഴേക്കും അദ്ദേഹം കേവലം ഒരദ്വൈതിയായിത്തീർന്നു. സമാവർത്തനം കഴിഞ്ഞതിന്റെ ശേഷം അദ്ദേഹം ഇല്ലത്തു സ്ഥിരമായി താമസിക്കുകയില്ല. സർവം ബ്രഹ്മമയം എന്നുള്ള ബുദ്ധിയോടുകൂടി പല ദേശങ്ങളിലും സഞ്ചരിച്ചുകൊണ്ടിരുന്നു. ഒരിക്കൽ അദ്ദേഹം പരദേശത്ത് എവിടെയോ ഒരു സത്രത്തിൽ ഇരിക്കുമ്പോൾ അവിടെ പല ദേശക്കാരും ജാതിക്കാരുമായ അനേകം വഴിപോക്കർ വന്നുകൂടി. കുറച്ചുകഴിഞ്ഞപ്പോൾ ഈ പാന്ഥന്മാർ തമ്മിൽ ഒരടികലശലുണ്ടായി. പരസ്പരം വളരെ അസഭ്യം പറയുകയും ചെയ്തു. ഉടനെ അവരിൽ ഒരു കൂട്ടക്കാർ ഓടിപ്പോയി സർക്കാരുദ്യോഗസ്ഥന്മാരോടു പറഞ്ഞു. ഉദ്യോഗസ്ഥന്മാർ ശേവുകക്കാരെ

വിട്ട് എല്ലാവരെയും പിടിപ്പിച്ചു വരുത്തി. അപ്പോൾ രണ്ടുകൂട്ടക്കാരും അവരവരുടെ സങ്കടങ്ങളെ ബോധിപ്പിക്കുകയും താന്താങ്ങൾ നിർദോഷികളാണെന്നു വാദിക്കുകയും ചെയ്തു. അപ്പോൾ ഉദ്യോഗസ്ഥൻ "നിങ്ങൾക്കു ദൃക്സാക്ഷികളുണ്ടോ?" എന്നു ചോദിച്ചു. ഉടനേ ഈ രണ്ടുകൂട്ടക്കാരും "ആ സത്രത്തിൽ ഒരു മലയാളി ഇരിക്കുന്നുണ്ട്. അദ്ദേഹം ഇതെല്ലാം കണ്ടും കേട്ടും അറിഞ്ഞിട്ടുള്ള ആളാണ്" എന്നു പറഞ്ഞു. ഉദ്യോഗസ്ഥന്മാർ ഭട്ടതിരിയെയും പിടിച്ചുവരുത്തി ചോദിച്ചു. അപ്പോൾ ഭട്ടതിരി "എനിക്കവരുടെ ഭാഷ അറിഞ്ഞുകൂടാ. അതിനാൽ അവ!ർ പറഞ്ഞതിന്റെ അർഥം മനസ്സിലായില്ല. എങ്കിലും അവർ തമ്മിൽ പറഞ്ഞ വാക്കുകളൊക്കെ ഞാൻ പറയാം" എന്നു പറഞ്ഞിട്ട് ആ രണ്ടു ഭാഗക്കാരും പരസ്പരം പറഞ്ഞ വാക്കുകളെ എല്ലാം അദ്ദേഹം അവിടെ പറഞ്ഞു. കർണാടകം, തെലുങ്ക്, മഹാരാഷ്ട്രം, ഹിന്ദുസ്ഥാനി, തമിൾ മുതലായി ഭട്ടതിരിക്കറിഞ്ഞുകൂടാത്തവയായ അനേകം ഭാഷകളിൽ അനേകംപേർകൂടി ഒരു ലഹളയിൽവച്ചു നടന്ന സംഭാഷണം മുഴുവനും യഥാക്രമം കേട്ടുധരിച്ചു മറ്റൊരു സ്ഥലത്തു ഒരക്ഷരംപോലും തെറ്റാതെ പറഞ്ഞു എന്നുള്ളതും അദ്ദേഹത്തിന്റെ ധാരണാശക്തി എത്രമാത്രമുണ്ടായിരുന്നു എന്നുള്ളതിന് ഒരു ലക്ഷ്യമാണ്.

ഭട്ടതിരിക്ക് തീണ്ടലെന്നും തൊടീലെന്നും മറ്റുമുള്ള അജ്ഞാനങ്ങളൊന്നുമില്ലായിരുന്നു. അദ്ദേഹം ആർ ചോറു കൊടുത്താലും ഉണ്ണും. ക്ഷേത്രങ്ങളിലും ബ്രാഹ്മണാലയങ്ങളിലുമെല്ലാം കേറുകയും എല്ലാവരെയും തൊടുകയും എല്ലാം ചെയ്യും. കുളി സുഖത്തിനും ശരീരത്തിലെ അഴുക്കു പോകുന്നതിനുമെന്നല്ലാതെ ശുദ്ധിക്കായിട്ടാണെന്നുള്ള വിചാരം പോലും അദ്ദേഹത്തിനുണ്ടായിരുന്നില്ല. ഇങ്ങനെയായിത്തീർന്നപ്പോഴേക്കും മലയാള ബ്രാഹ്മണർക്കൊക്കെ വലിയ വിഷാദമായി ത്തീർന്നു. "ശുദ്ധാശുദ്ധവിചാരം കൂടാതെയും മലയാളത്തിലെ ആചാരങ്ങളെ ഒന്നും കൈക്കൊള്ളാതെയും തൊട്ടുതിന്നു നടക്കുന്ന ഇയ്യാളെ നമ്മുടെ ഇല്ലങ്ങളിലും ക്ഷേത്രങ്ങളിലും കേറ്റിക്കൂടാ" എന്നൊക്കെ ഭട്ടതിരി അടുക്കൽ ഇല്ലാത്തപ്പോൾ എല്ലാവരും വിചാരിക്കയും പറയുകയുമൊക്കെ ചെയ്യും. എങ്കിലും ഭട്ടതിരി വന്നുകേറുമ്പോൾ വിരോധിക്കാൻ ആർക്കും ധൈര്യമുണ്ടാകാറുമില്ല. ആരെല്ലാം എന്തെല്ലാം പറഞ്ഞാലും ശാസ്ത്രം കൊണ്ടും യുക്തികൊണ്ടും ഭട്ടതിരി അവരെ മടക്കുമെന്നും ഭട്ടതിരിക്കു ഭ്രഷ്ടുണ്ടെന്നു സാധിക്കാൻ ആരു

വിചാരിച്ചാലും കഴികയില്ലെന്നും എല്ലാവർക്കും നിശ്ചയമുണ്ടായിരുന്നതിനാൽ നേരിട്ട് ആരും ഒന്നും അദ്ദേഹത്തോടു പറയാറുമില്ല.

ആണ്ടുതോറും പതിവുള്ള സഭാസമ്മേളനത്തിനായി ഒരിക്കൽ ശക്തൻതമ്പുരാനും യോഗ്യന്മാരായ അനേകം ബ്രാഹ്മണരുംകൂടി തളിയിൽ ക്ഷേത്രത്തിൽ കൂടിയിരുന്നപ്പോൾ പതിവുപോലെ ഭട്ടതിരിയും അവിടെയെത്തി. ഭട്ടതിരി കിഴിയെല്ലാം വാങ്ങി യാത്രയായപ്പോൾ ബ്രാഹ്മണരുമായി,

ബ്രാഹ്മണർ: ആപദി കിം കരണീയം?
ഭട്ടതിരി: സ്മരണീയം ചരണയുഗളമംബായാഃ
ബ്രാഹ്മണർ: തൽ സ്മരണം കിം കുരുതേ?
ഭട്ടതിരി: ബ്രഹ്മാദീനപി ച കിങ്കരീകുരുതേ

എന്നു ശ്ലോകരൂപേണ ചോദ്യോത്തരമായിട്ട് ഒരു സംഭാഷണമുണ്ടായി. ഭട്ടതിരിയുടെ സമ്പർക്കം അവർക്കൊരു ആപത്തായിത്തീർന്നിരുന്നതുകൊണ്ടും അദ്ദേഹത്തെ വർജിക്കുന്നതിനു നിവൃത്തിയില്ലാത്തതുകൊണ്ടുമാണ് ബ്രാഹ്മണർ അങ്ങനെ ചോദിച്ചത്. "ആപത്തിൽ എന്താണ് ചെയ്യേണ്ടത്?" എന്നാണ് ബ്രാഹ്മണരുടെ ചോദ്യത്തിന്റെ അർഥം. "ദേവിയുടെ പാദങ്ങളെ സ്മരിക്കണം". "ആ പാദങ്ങളെക്കുറിച്ചുള്ള സ്മരണം എന്തിനെ ചെയ്യും" എന്നു പിന്നത്തെ ചോദ്യം. "അത് ബ്രഹ്മാവു മുതലായവരെക്കൂടിയും ഭൃത്യന്മാരാക്കി ചെയ്യും" എന്നു ഭട്ടതിരിയുടെ പിന്നത്തെ ഉത്തരം. ഇങ്ങനെ പറഞ്ഞ് എല്ലാവരും പിരിയുകയും ചെയ്തു.

പിറ്റേദിവസം തന്നെ ബ്രാഹ്മണർ എല്ലാവരുംകൂടി പത്മമിട്ടു വിളക്കുംവച്ചു ഭഗവതിയെ പൂജിക്കുകയും പലവിധത്തിലുള്ള മന്ത്രങ്ങളെക്കൊണ്ടും പുഷ്പാഞ്ജലി ചെയ്കയും ആപന്നിവൃത്തിക്കായി പ്രാർഥിക്കുകയും ചെയ്തു തുടങ്ങി. അങ്ങനെ നാല്പതു ദിവസത്തെ ഭഗവദ്സേവ കഴിഞ്ഞു നാല്പത്തൊന്നാം ദിവസം ഭട്ടതിരി അവിടെച്ചെന്നു പുറത്തു നിന്നുംകൊണ്ട് കുടിക്കാൻ കുറച്ചു വെള്ളം വേണമെന്നു പറഞ്ഞു. ഉടനെ ഒരാൾ ഒരു പാത്രത്തിൽ കുറെ വെള്ളം കൊണ്ടുവന്നു കൊടുത്തു. ഭട്ടതിരി അതെടുത്തു കുടിച്ചു പാത്രം കമഴ്ത്തിവച്ചിട്ട് "എനിക്ക് ഭ്രഷ്ടുണ്ട്. അങ്ങോട്ടെങ്ങും കേറുകയും നിങ്ങളെ ആരെയും തൊടുകയും ചെയ്യുന്നില്ല" എന്നു പറഞ്ഞ് അവിടെ നിന്ന് പോവുകയും ചെയ്തു. അതിൽ

പിന്നെ അദ്ദേഹത്തെ ആരും കണ്ടിട്ടില്ല. അതിനാൽ ഭട്ടതിരിയുടെ ചരമഗതി എവിടെവെച്ചായിരുന്നു എന്നും ഏതുകാലത്തായിരുന്നു എന്നും ആർക്കും നിശ്ചയമില്ല. ഇദ്ദേഹത്തിന്റെ ജീവിതകാലത്തെക്കുറിച്ചു തക്കതായ ലക്ഷ്യ മൊന്നും കാണുന്നില്ല. എങ്കിലും കൊല്ലവർഷം അറുനൂറിനും എഴുനൂറിനും മദ്ധ്യേ ആണെന്നു ഊഹിക്കുന്നു. ഈ ഭട്ടതിരിക്ക് സന്തതിയുണ്ടാകാൻ ഇടയാകാഞ്ഞതുകൊണ്ടും വേറെ പുരുഷന്മാർ ആ ഇല്ലത്ത് ഇല്ലാതെ യിരുന്നതുകൊണ്ടും അദ്ദേഹത്തിന്റെ കാലം കഴിഞ്ഞതോടുകൂടി ആ ഇല്ലം അന്യംനിന്നു പോവുകയും ചെയ്തു.

# 10. മുട്ടസ്സു നമ്പൂരി

വികടസരസ്വതിയുടെ നടനരംഗമായ നാവിനാൽ അത്യന്തം കീർത്തിമാനായിരുന്ന ഈ ബ്രാഹ്മണന്റെ ഇല്ലം തിരുവിതാംകൂറിൽ പ്രസിദ്ധമായിട്ടുള്ള വൈക്കത്തു ക്ഷേത്രത്തിനു സമീപത്താകുന്നു. എന്നു മാത്രമല്ല, വൈക്കത്തു ക്ഷേത്രത്തിലെ സദ്യകളുടെ ദേഹണ്ഡങ്ങൾക്കുള്ള ഭാരവാഹിത്വവും ഇദ്ദേഹത്തിന്റെ ഇല്ലത്തേക്കു കാരാൺമയായിട്ടുള്ള തുമാണ്. ഇപ്പോഴും വലിയ മടപ്പള്ളിയിൽ അടുപ്പിൽ തീയിടുന്നതിനു മൂട്ടസ്സുനമ്പൂരി വന്നല്ലാതെ പാടില്ലെന്നാണ് വെച്ചിരിക്കുന്നത്. ഈ തറവാട്ടിൽ ഉദ്ദേശം അമ്പതുകൊല്ലം മുമ്പുവരെ ജീവിച്ചിരുന്ന ഒരു നമ്പൂരിയെക്കുറിച്ചാണ് ഇവിടെ കുറഞ്ഞൊന്നു പറയാൻ പോകുന്നത്.

പ്രസിദ്ധനായ ഈ മുട്ടസ്സുനമ്പൂരിക്ക് അനന്യസാധാരണമായ ഒരു വാഗ്‌വിലാസം സംഭവിക്കാനുണ്ടായ കാരണത്തെത്തന്നെ ആദ്യമായി പറയാം. ഇദ്ദേഹം സമാവർത്തനം കഴിഞ്ഞ് ഉണ്ണിനമ്പൂരിയായി താമസി ക്കുന്ന കാലത്ത് മൂകാംബികയിൽ പോയി ഒരു മണ്ഡലഭജനം കഴിക്ക യുണ്ടായി. അക്കാലത്ത് അവിടുത്തെ ദിവ്യമായിരിക്കുന്ന ത്രിമധുരം സേവിക്കാൻ സംഗതിയായതിനാലാണ് ഇദ്ദേഹത്തിന് ഈ മാഹാത്മ്യം സിദ്ധിച്ചത്. മൂകാംബികയിലെ ദിവ്യമായിരിക്കുന്ന ആ ത്രിമധുരം മലയാളി കൾക്ക് അസുലഭമാണെന്ന് പ്രസിദ്ധമാണല്ലോ. ആ ത്രിമധുരത്തിനുള്ള മാഹാത്മ്യമെന്താണെന്നുകൂടി പറയാം.

മൂകാംബികയിൽ പതിവായി അത്താഴപൂജ കഴിഞ്ഞ് നടയടയ്ക്കാറാ വുമ്പോൾ ശർക്കര, കദളിപ്പഴം, തേൻ ഇങ്ങനെയുള്ള മധുരദ്രവ്യങ്ങൾ ഒരു പാത്രത്തിലാക്കി ബിംബത്തിന്റെ മുൻഭാഗത്തു വച്ചിട്ടാണ് നടയടയ്ക്കുന്നത്. ദിവസംതോറും രാത്രികാലങ്ങളിൽ ദേവന്മാർ അവിടെ വന്ന് ദേവിയെ പൂജിക്ക പതിവുള്ളതിനാൽ ആ ത്രിമധുരനേദ്യം കഴിക്കുന്നതും ദേവന്മാർ തന്നെയാണ് പതിവ്. അതിനാലാണ് ആ ത്രിമധുരത്തിന് അസാധാരണ മായ ദിവ്യത്വമുള്ളത്. അതു സേവിക്കുന്ന മലയാളികൾക്ക് അന്യാദൃശമായ വാണീവിലാസമുണ്ടാകുമെന്നുള്ളതു കൊണ്ട് പരദേശികൾ ഇവരോടുള്ള അസൂയ നിമിത്തം ആർക്കും കൊടുക്കാതെ അത് അവിടെ ഒരു അഗാധ മായ കിണറ്റിൽ ഇട്ടുകളയുകയാണ് പതിവ്. ദിവസംതോറും രാവില നട തുറക്കുമ്പോൾ, തലേന്നാൾ രാത്രിയിൽ ദേവന്മാരാൽ ആരാധിക്കപ്പെട്ട

പാരിജാതാദി ദിവ്യപുഷ്പങ്ങൾ കാണപ്പെടുന്നതിനാൽ, അവിടെ തലേ ദിവസം ശാന്തി കഴിച്ച ആൾക്കു പിറ്റേ ദിവസം ശാന്തി കഴിക്കാൻ പാടില്ലെന്ന് ഒരേർപ്പാടുണ്ട്. എന്നു മാത്രമല്ല, "അകത്തു കണ്ടത് പുറത്തു പറയുകയില്ല" എന്ന് ഒരു സത്യവും ചെയ്യിപ്പിച്ചിട്ടാണ് ദിവസംതോറും ശാന്തിക്കാരെ അകത്തേക്ക് കടത്തിവിടുന്നത്.

നമ്പൂരി അവിടെ എത്തി കുറച്ചു ദിവസം ഭജനം കഴിഞ്ഞപ്പോഴേക്കും അവിടത്തെ പതിവുകളെല്ലാം മനസ്സിലായി. ഏതു വിധവും ഈ ത്രിമധുരം സേവിക്കണമെന്നു നിശ്ചയിച്ച് അതിനു തരംനോക്കിക്കൊണ്ട് താമസിച്ചു. അങ്ങനെയിരിക്കുമ്പോൾ ഒരു ദിവസം പതിവുപോലെ പ്രഭാതമായ പ്പോഴേക്കും നമ്പൂരി കുളി കഴിച്ചു മണ്ഡപത്തിൽ എത്തി. കണ്ണുമടച്ചിരുന്നു ജപം തുടങ്ങി. അപ്പോൾ ശാന്തിക്കാരൻ വന്നു നട തുറന്നു. തലേദിവസത്തെ പൂവും മാലയും ത്രിമധുരവും എല്ലാം എടുത്തു കിണറ്റിൽ കൊണ്ടുപോയി ഇടുന്നതിന് ഒരു കുടം വെള്ളം കോരിക്കൊണ്ടു വന്നിട്ടാവാമെന്നു വിചാരിച്ച് അദ്ദേഹം കിണറ്റുപുരയിലേക്കു പോയി. ആ തരത്തിനു നമ്പൂരി ശ്രീകോവിലിനകത്തേക്കു കടന്നു കുറേ ത്രിമധുരമെടുത്തു വായിലാക്കി. അപ്പോഴേക്കും ശാന്തിക്കാരൻ ഓടിവന്നു നമ്പൂരിയുടെ കഴുത്തിൽ പിടിയുംകൂടി. പിന്നെ രണ്ടുപേരുംകൂടെ അവിടെവച്ചു യഥാശക്തി ഒരു ദ്വന്ദ്വയുദ്ധമുണ്ടായി. എങ്കിലും നമ്പൂരി ഒരുവിധത്തിൽ വായിലാക്കിയേടത്തോളം ത്രിമധുരം വയറ്റിലുമാക്കി. ശാന്തിക്കാരൻ വിളിച്ചുനിലവിളിച്ചു. സംഖ്യയില്ലാത്ത ആളുകളും കൂടി. എല്ലാവരുകൂടി നമ്പൂരിയെ പിടിച്ചു പ്രഹരിച്ചുതുടങ്ങി. ആകപ്പാടെ നമ്പൂരി കുഴങ്ങി. മലയാളിയായിട്ടു താനൊരുത്തനല്ലാതെ ആരുമില്ല. എല്ലാം പരദേശികൾ. ഒരു പരിചയമില്ലാത്ത ദിക്കും. ഈശ്വരാ എന്തുവേണ്ടൂ? എന്നിങ്ങനെ വിചാരിച്ചു വിഷാദിക്കുമ്പോൾ ദേവിയുടെ അനുഗ്രഹത്താൽ അദ്ദേഹത്തിന് ഒരുപായം തോന്നി. ശ്വാസമെല്ലാം അടക്കിപ്പിടിച്ച് കണ്ണുമിഴിച്ച് ചത്തതുപോലെ കിടന്നു. അപ്പോഴേക്കും എല്ലാവർക്കും ഭയമായി. വേഗമെടുത്ത് അമ്പലത്തിനു പുറത്തു കൊണ്ടുപോയി. എന്നിട്ടും ശ്വാസമില്ലാതെയിരിക്കുന്നതു കണ്ട് ചത്തു എന്നു തീർച്ചപ്പെടുത്തി എല്ലാവരുംകൂടെ എടുത്ത് ഒരു വലിയ വനാന്തരത്തിൽ കൊണ്ടുപോയി ഇട്ടുംവച്ചു പോരികയും ചെയ്തു. ആളുകളൊക്കെ പോയെന്നു കണ്ടപ്പോൾ നമ്പൂരി പതുക്കെ എണീറ്റ്, തല്ലും ഇടിയുംകൊണ്ട് എല്ലെല്ലാം

തകർന്നിരുന്നു എങ്കിലും പ്രാണഭീതിയോടുകൂടി അവിടെ നിന്നും ഓടിപ്പോരികയും ചെയ്തു. ഏതാനും ദിവസങ്ങൾകൊണ്ട് ഇല്ലത്തു വന്നുചേർന്നു. പിന്നെ ചില ചികിത്സകളും മറ്റും ചെയ്തു ദേഹസുഖം നല്ലപോലെ ഉണ്ടായതിനുശേഷമാണ് ഓരോ ദിവ്യത്വങ്ങൾ തുടങ്ങിയത്. എന്നാൽ ഇദ്ദേഹത്തിന്റെ മന്നത്തങ്ങൾ മിക്കവാറും അസഭ്യങ്ങളാകയാൽ അങ്ങനെയല്ലാത്ത ചില സംഗതികൾ മാത്രമേ ഇവിടെ പറയാൻ നിവൃത്തിയുള്ളൂ.

ഒരിക്കൽ ഈ നമ്പൂരി ഒരു ദിക്കിൽ ചെന്നപ്പോൾ അവിടെ ഒരു ശാസ്ത്രി ചില കുട്ടികളെ കാവ്യങ്ങൾ വായിപ്പിച്ചുകൊണ്ടിരിക്കുക യായിരുന്നു. ശാസ്ത്രികളുടെ പഠിപ്പിക്കലും കുട്ടികളുടെ പഠിക്കലും ഒക്കെ കണ്ടും കേട്ടുംകൊണ്ടു നമ്പൂരി കുറച്ചു സമയം അവിടെ ഇരുന്നു. അപ്പോൾ ശാസ്ത്രികൾ മൂത്രശങ്കയ്ക്കായി കുളക്കടവിലേക്കു പോയി. ആ സമയം രഘുവംശം പഠിച്ചുകൊണ്ടിരുന്ന ഒരു കുട്ടിയ്ക്ക് ഒരു പദത്തിന്റെ പരിഭാഷ തോന്നാതെ വന്നതിനാൽ മിണ്ടാതെയിരിക്കുന്നതു കണ്ടിട്ട് "എന്താ മിണ്ടാതെ ഇരിക്കുനന്ത്?" എന്നു നമ്പൂരി ചോദിച്ചു.

കുട്ടി: ഒരു പദത്തിന്റെ പരിഭാഷ തോന്നിയില്ല.

നമ്പൂരി: ഏതു പദത്തിന്റെയാണ്?

കുട്ടി: കരി എന്നുള്ളതിന്റെയാണ്.

നമ്പൂരി: അത് ഞാൻ പറഞ്ഞുതരാം. കരിക്കട്ടെ എന്നു ചൊല്ലിയാൽ മതി.

മാഘം പഠിച്ചുകൊണ്ടിരുന്ന വേറൊരു കുട്ടി:അച്ഛസ്ഫടികാക്ഷമാല എന്നുള്ളതിന്റെ പരിഭാഷ എനിക്കും തോന്നുന്നില്ല.

നമ്പൂരി: അച്ഛസ്ഫടികാക്ഷമാല, അച്ഛന്റെ സ്ഫടികാക്ഷമാല. അച്ഛൻ അമ്മേടെ നായര്. സ്ഫടികാക്ഷമാല എന്താണെന്ന് എനിക്കും നല്ല നിശ്ചയമില്ല. അതു ശാസ്ത്രികളോട് ചോദിക്കണം.

നമ്പൂരി യാതൊരു സംശയവും കൂടാതെ ഇങ്ങനെ പറഞ്ഞതിനെ വിശ്വസിച്ചു കുട്ടികൾ അങ്ങനെ തന്നെ ഉരുവിട്ടും തുടങ്ങി. അപ്പോഴേക്കും

ശാസ്ത്രികളും തിരിച്ചുവന്നു. ഉടനെ കുട്ടികൾ ഈ അബദ്ധം പറയുന്നതു കേട്ട് അദ്ദേഹം ദേഷ്യപ്പെട്ടപ്പോൾ നമ്പൂരി ചൊല്ലിക്കൊടുത്തതാണെന്ന് കുട്ടികൾ പറയുകയാൽ പിന്നെ ശാസ്ത്രികളും നമ്പൂരിയും തമ്മിലായി വാദം.

ശാസ്ത്രികൾ: ഇതെന്താ നമ്പൂരി! കുട്ടികൾക്കിങ്ങനെ അബദ്ധം പറഞ്ഞുകൊടുത്തത്?

നമ്പൂരി: തനിക്കൊന്നും അറിഞ്ഞുകൂടാഞ്ഞിട്ടാണ് ഇത് അബദ്ധമെന്നു തോന്നുന്നത്. വലിയ ശാസ്ത്രികളാണെന്നും പറഞ്ഞ് ആശാനായിട്ടു ഞെളിഞ്ഞിരുന്നാൽ പോരാ. വല്ലതും കുറച്ചെങ്കിലും പഠിച്ചിട്ടുവേണം മറ്റൊരാളെ പഠിപ്പിക്കാൻ പുറപ്പെടാൻ. അല്ലാഞ്ഞാൽ അറിവുള്ളവർ പറയുന്നതെല്ലാം അബദ്ധമാണെന്നു തോന്നും.

ശാസ്ത്രികൾ: ആഹാ! അപ്പോൾ എന്നേക്കാൾ വ്യുത്പത്തി നമ്പൂരിക്കുണ്ടെന്നാണോ ഭാവം?

നമ്പൂരി: എന്താ അത്ര സംശയം? ഞാനൊരു ചോദ്യം ചോദിച്ചാൽ താൻ നക്ഷത്രം നോക്കിപ്പോകുമല്ലോ.

ശാസ്ത്രികൾ: എന്നാലാകട്ടെ, എന്തെങ്കിലും ചോദിച്ചോളണം.

നമ്പൂരി: താൻ അമരേശം പഠിച്ചിട്ടുണ്ടോ?

ശാസ്ത്രികൾ" ഉണ്ട്. അതിനെന്തുവേണം?

നമ്പൂരി: അതിൽത്തന്നെ ഞാനൊന്നു ചോദിക്കാം. "ഇന്ദിരാ ലോകമാതാ മാ" എന്നും "ഭാർഗവീ ലോകജനനീ" എന്നും ഉള്ളേടത്തു "ലോകമാതാ" എന്നും "ലോകജനനീ" എന്നും രണ്ടും കൂടി പ്രയോഗിച്ചിരിക്കുന്നത് എന്തിനായിട്ടാണ്? അവയിൽ ഏതെങ്കിലും ഒന്നായാലും മതിയാകുന്നതല്ലേ?

ശാസ്ത്രികൾ: ഒന്നായാലും മതിയായിരുന്നു.

നമ്പൂരി: ഇതാണ് തനിക്കൊന്നും അറിഞ്ഞുകൂടെന്നു ഞാൻ പറയുന്നത്. ഏറ്റവും ചുരുക്കമായി ഉണ്ടാക്കിയിരിക്കുന്ന ഈ ഗ്രന്ഥത്തിൽ

അതിഗംഭീരനായിരിക്കുന്ന തത്കർത്താവ് വെറുതെ ഇങ്ങനെയൊരു പദം പ്രയോഗിക്കില്ല.

ശാസ്ത്രികൾ: എന്നാൽ ഇതിന്റെ പ്രയോജനമെന്താണെന്ന് നമ്പൂരി പറയണം.

നമ്പൂരി: (മേല്പട്ടും കീഴ്പട്ടും ചൂണ്ടിക്കാണിച്ചുകൊണ്ട്) "ആ ലോകമാതാ എന്നും ഈ ലോകജനനീ എന്നുമാണ് പറഞ്ഞിരിക്കുന്നത്. അതുകൊണ്ട് മഹാലക്ഷ്മി ഒരു ലോകത്തിന്റെ മാത്രമല്ല, പരലോകത്തിലെ മാതാവും ഇഹലോകത്തിലെ ജനനിയുമാണെന്നാണ് അതിന്റെ അർഥം. ഒന്നു മാത്രം പറഞ്ഞാൽ ഒരു ലോകത്തിലേക്കല്ലാതെ ആകുമോ? എടോ ഇതൊക്കെ വല്ലതും പഠിച്ചെങ്കിലേ മനസ്സിലാകൂ" എന്നും പറഞ്ഞ് ഇറങ്ങിപ്പോവുകയും ചെയ്തു.

പിന്നെയൊരിക്കൽ ഒരു ദിവസം വൈകുന്നേരം ഇദ്ദേഹം അമ്പലപ്പുഴെ എത്തിച്ചേർന്നു. കുളിച്ചു സന്ധ്യാവന്ദനാദികളും കഴിച്ച് അമ്പലത്തിൽ എത്തി. അന്നു വാവോ മറ്റോ ആയിരുന്നതിനാൽ അത്താഴമില്ലാത്ത ഒരു ദിവസമായിരുന്നു. ഉപായത്തിൽ പലഹാരം വല്ലതും കഴിക്കണം എന്നു വിചാരിച്ചുകൊണ്ടിരിക്കുമ്പോൾ അത്താഴപൂജ കഴിഞ്ഞു ശാന്തിക്കാരൻ നേദ്യം കഴിച്ച അപ്പവുമെടുത്തുംകൊണ്ട് തിടപ്പള്ളിയിലേക്കു പോകുന്നതുകണ്ടു. അവിടെ ബ്രഹ്മസ്വമായിട്ടു പതിവുള്ള അപ്പം വഴിപോക്കർക്കു കൊടുക്കാതെ ശാന്തിക്കാരുതന്നെ അപഹരിക്കയാണു പതിവ്. അഥവാ കൊടുത്താലും ഒന്നോ ഒരു മുറിയോ അല്ലാതെ കൊടുക്കുകയില്ല. ഈ പതിവുകൾ മുട്ടസ്സുനമ്പൂരി മുമ്പേതന്നെ അറിഞ്ഞിരുന്നതുകൊണ്ട് അപ്പവുംകൊണ്ട് പോയ ശാന്തിക്കാരന്റെ പിന്നാലെ അദ്ദേഹവും തിടപ്പള്ളിയിലെത്തി.

നമ്പൂരി: എടോ ശാന്തിക്കാരൻ! ഇവിടത്തെ അപ്പം ഒരാൾ തിന്നുകയാണെങ്കിൽ എത്രയെണ്ണം തിന്നും?

ശാന്തിക്കാരൻ: ഞെരുങ്ങിയാൽ ഒരിരുപതെണ്ണം തിന്നുമായിരിക്കാം.

നമ്പൂരി: ഐഃ അതൊന്നുമല്ല. നൂറെണ്ണത്തിനു സംശയമില്ല. എന്നെപ്പോലെയുള്ളവരാണെങ്കിൽ ഒരുസമയം ഇരുനൂറെണ്ണം തട്ടിയെന്നും വരാം.

ശാന്തിക്കാരൻ: ഐഃ ഒരു കാലത്തുമില്ല. അത്ര മിടുക്കന്മാരിപ്പോൾ ഭൂമിയിൽ ജനിച്ചിട്ടില്ല. എത്ര പെരുവയറനായാലും മുപ്പതെണ്ണത്തിൽ അധികം തിന്നുകയില്ല നിശ്ചയം തന്നെ.

നമ്പൂരി: അതൊന്നുമല്ലെടോ. ഇരുനൂറെണ്ണം ഈ പറയുന്ന ഞാൻതന്നെ തിന്നു കാണിച്ചുതരാം. യാതൊരു സംശയവുമില്ല.

ഇങ്ങനെ അവർ തമ്മിൽ ഇല്ലെന്നും ഉണ്ടെന്നും വലിയ തർക്കമുണ്ടായി. ഒടുക്കം വാദം മുറുകി അയ്യഞ്ചു രൂപാ പന്തയവും പറഞ്ഞു. "എന്നാൽ ഇപ്പോൾത്തന്നെ അതറിയണം" എന്നു പറഞ്ഞ് ശാന്തിക്കാരൻ ഇരുനൂറപ്പം ഒരുരുളിയിലാക്കി നമ്പൂരിയുടെ മുമ്പിൽ വെച്ചുകൊടുത്തു. നമ്പൂരി അവിടെയിരുന്നു പതുക്കെ തിന്നാനും തുടങ്ങി. പത്തോ പതിനഞ്ചോ അപ്പം തിന്നപ്പോഴേക്കും നമ്പൂരിക്കും വയറു നിറഞ്ഞു തൃപ്തിയായി, അപ്പോൾ നമ്പൂരി "എടോ ശാന്തിക്കാരാ! താനിത്ര മിടുക്കനാണെന്നു ഞാൻ വിചാരിച്ചിരുന്നില്ല. ഞാൻതന്നെ വിഡ്ഢി. എന്റെ വയറിനെക്കുറിച്ച് എന്നെക്കാൾ നിശ്ചയം തനിക്കാണല്ലോ. ഇതാ എനിക്കിപ്പോൾ വയറു നിറഞ്ഞുകഴിഞ്ഞു. ഇനി ഒരപ്പംപോലും തിന്നാൻ പ്രയാസമാണ്".

ശാന്തിക്കാരൻ: എന്നാൽ രൂപ തരൂ. ഞാൻ മുമ്പെതന്നെ പറഞ്ഞില്ലേ?

നമ്പൂരി: "എടോ ബ്രഹ്മസ്വംവക അപ്പം ദിവസംതോറും താൻ തിന്നുന്നതിന്റെ വില വഴിപോക്കനായ എനിക്കു താൻ കണക്കുതീർത്തു തരികയാണ് വേണ്ടത്. അതിൽനിന്ന് തന്റെ അഞ്ചു രൂപ എടുത്തുംകൊണ്ടു ശേഷം ഇങ്ങോട്ടു തന്നേക്കു" എന്നു പറഞ്ഞ് ഇറങ്ങിപ്പോവുകയും ചെയ്തു.

പിന്നെയൊരിക്കൽ ഇദ്ദേഹം വേറെ ഒരു ദിക്കിൽ ഒരമ്പലത്തിൽ ചെന്നു. അതു രാവിലെയായിരുന്നു. ആ ക്ഷേത്രം സർക്കാർ

വകയാണെങ്കിലും അവിടത്തെ സകലാധികാരവും അവിടത്തെ വാര്യർക്കായിരുന്നു. വാര്യര് വലിയ ധനവാനും ഏറ്റവും ഗർവിഷ്ഠനും ആയിരുന്നു. നമ്പൂരി കുളിക്കാനായി കുളക്കടവിൽ വന്നപ്പോൾ വാര്യരു മുണ്ടുടുക്കാതെ ഇരുന്ന് എണ്ണ തേക്കാൻ ഭാവിക്കയാണ്. നമ്പൂരിയെ കണ്ടിട്ട് യാതൊരാചാരവും ഭാവിച്ചില്ല. ആ ദേശത്തേക്ക് വാര്യര് ഒരു പ്രധാനനും ക്ഷേത്രാധികാരിയും ആയിരുന്നതുകൊണ്ട് അങ്ങനെയാണ് പതിവ്. നമ്പൂരിക്ക് അതൊക്കെ അറിവുണ്ടായിരുന്നതിനാൽ അദ്ദേഹവും അടുക്കൽ ചെന്നിരുന്നു. "തേച്ചുകുളി നമുക്കു പങ്കായിട്ടായിക്കളയാം. ഞാനും തേച്ചുകുളിച്ചിട്ടു വളരെ ദിവസമായി" എന്നും പറഞ്ഞു നമ്പൂരിയും എണ്ണയെടുത്തു തേച്ചുതുടങ്ങി. വാര്യർക്കു കേമമായി ദേഷ്യം വന്നു. എങ്കിലും ഒന്നും മിണ്ടിയില്ല. നമ്പൂരി വേഗം എണ്ണയും തേച്ചു കുറെ ഇഞ്ചയും താളിയും ഇങ്ങോട്ടെടുത്തു ക്ഷണത്തിൽ തേച്ചുകുളിയും കഴിച്ച് അമ്പലത്തിലെത്തി. അപ്പോഴേക്കും ഉച്ചപ്പൂജയും കഴിയാറായി. തേവാരമെല്ലാം കഴിഞ്ഞപ്പോഴേക്കും നമസ്കാരം കാലമായി എന്നു ശാന്തിക്കാരൻ വന്നു പറഞ്ഞു. ഉടനെ നമ്പൂരി പോയി ഉണ്ണാനിരുന്നു. അവിടെ ഉച്ചപ്പൂജയ്ക്കു സർക്കാർ വകയായി ഒരു പാല്പായസം പതിവുണ്ട്. അത് വഴിപോക്കരായി വരുന്ന ബ്രാഹ്മണർക്ക് ബ്രഹ്മസ്വമായി നമസ്കാരത്തിനു വിളമ്പണമെന്നാണ് ഏർപ്പാടുള്ളത്. എങ്കിലും ദിവസംതോറും വാര്യരു കൊണ്ടുപോയി സാപ്പാടു കഴിക്കയാണ് പതിവ്. അതും മുട്ടസ്സു നമ്പൂരി അറിഞ്ഞിരുന്നതിനാൽ ഊണു പകുതിയായപ്പോൾ പാല്പായസം വിളമ്പാൻ ശാന്തിക്കാരനോട് പറഞ്ഞു. വാര്യരു പറഞ്ഞല്ലാതെ പാല്പായസം തരാൻ പാടില്ലെന്നു ശാന്തിക്കാരൻ പറഞ്ഞപ്പോൾ "വാര്യരു പറഞ്ഞിട്ടുതന്നെയാണ്. ഭയപ്പെടേണ്ടാ. വിളമ്പിക്കോളൂ" എന്നു നമ്പൂരി പറഞ്ഞു. ശാന്തിക്കാരൻ പാല്പായസം വിളമ്പിക്കൊടുത്തു. നമ്പൂരി മൂക്കുമുട്ടെ സാപ്പാടും കഴിച്ചു വെലിക്കൽപ്പുരയിൽ പോയി കിടപ്പുമായി.

വാര്യർ കുളിയും ജപവും എല്ലാം കഴിഞ്ഞ് ഉണ്ണാൻ ചെന്നിരുന്നു. ഊണു പകുതിയായപ്പോൾ പതിവുപോലെ പാല്പായസം വിളമ്പാൻ പറഞ്ഞു. അപ്പോൾ വിളമ്പിക്കൊണ്ടു നിന്ന സ്ത്രീ "പാല്പായസം ആ വഴിപോക്കൻ നമ്പൂരിക്ക് കൊടുത്തു എന്നു ശാന്തിക്കാരൻ പറഞ്ഞു" എന്നു പറഞ്ഞു.

വാര്യർ: അതുവ്വോ? ആരു പറഞ്ഞിട്ടാണ് കൊടുത്തത്?

സ്ത്രീ: അമ്മാവൻ പറഞ്ഞു എന്ന് ആ നമ്പൂരി പറഞ്ഞിട്ടാണ് കൊടുത്തതെന്നു ശാന്തിക്കാരൻ പറഞ്ഞു.

വാര്യർ: ആഹാ! ദ്രോഹി വ്യാജം പറഞ്ഞു പറ്റിക്കയാണല്ലേ ചെയ്തത്? എന്നാൽ അയാളോടൊന്നു ചോദിച്ചിട്ടുതന്നെ വേണം വിടാൻ. എന്നിട്ടേ ഇനി ഊണു ഭാവമുള്ളൂ.

എന്നു പറഞ്ഞ് വാര്യര് എച്ചിക്കയ്യും മടക്കിപ്പിടിച്ചുംകൊണ്ട് ദേഷ്യപ്പെട്ടെണീറ്റു വെലിക്കൽപ്പുരയുടെ വാതിൽക്കൽ ചെന്ന് "പാല്പായസം മേടുച്ചുണ്ടോളാൻ ഞാൻ നമ്പൂരിയോടു പറഞ്ഞുവോ?

നമ്പൂരി: ഹാ, കൊശവാ! നീയെന്തു വാര്യരാണ്? നിനക്കുണ്ടോ അഷ്ടാംഗഹൃദയം? ഏഭ്യാ! മോനിപ്പള്ളി ശങ്കുവാര്യരു മഹായോഗ്യൻ, നല്ല അഷ്ടാംഗഹൃദയക്കാരൻ. അയാളാണു തേച്ചുകുളിച്ചാൽ പാല്പായസമുണ്ണണമെന്നു പറഞ്ഞിരിക്കുന്നത്. അല്ലാതെ നീ പറഞ്ഞാൽ ആരു കേൾക്കും? ഞാൻ നിന്റെ വാലിയക്കാരനോ?

എപ്രകാരം യാതൊരു തടസ്സവും കൂടാതെ നമ്പൂരിയുടെ ശകാരം കേട്ടപ്പോൾ വാര്യരു വല്ലാതെ അന്ധനായിത്തീർന്നു. അതിനുമുമ്പ് ഒരിക്കൽപ്പോലും ആരും ഇങ്ങനെ തന്നെ പറഞ്ഞിട്ടില്ലാത്തതിനാൽ ഇത് ഏറ്റവും ദുസ്സഹമായി ഭവിക്കയാൽ ഇനിയും നമ്പൂരി വല്ലതും പറയുന്നതിനും വല്ലവരും വന്നു കേൾക്കുന്നതിനും ഇടയാകേണ്ടെന്നു വിചാരിച്ച് അത്യന്തം ലജ്ജയോടുകൂടി അഭിമാനനിധിയായ വാര്യർ ക്ഷണത്തിൽ വാര്യത്തേക്കുതന്നെ മടങ്ങിപ്പോയി. നമ്പൂരിയുടെ വഴിക്ക് നമ്പൂരിയും പോയി.

പിന്നെ ഒരിക്കൽ ആ ക്ഷേത്രത്തിൽ പോയപ്പോൾ അവിടെ ഉത്സവമായിരുന്നു. എന്തോ കാരണവശാൽ അവിടെ കൂത്തിനു വന്നിരുന്ന നമ്പ്യാരുമായി മുഷിയുന്നതിനിടയായി. അതിനാൽ നമ്പ്യാരെ ഒന്നു പറ്റിക്കണമെന്നു നിശ്ചയിച്ചു. അവിടെ ഉത്സവം നടത്തിക്കൊണ്ടിരുന്ന തഹശീൽദാർ ക്ഷേത്രമര്യാദകൾ ഒന്നും നിശ്ചയമില്ലാതെയും ക്ഷേത്രത്തിന്റെ മതിൽക്കകത്തുപോലും കടക്കാൻ പാടില്ലാതെയും ഉള്ള

ഒരു സാധു മനുഷ്യനായിരുന്നു. നമ്പൂരി ആ തഹശീൽദാരുടെ അടുക്കൽ സേവയ്ക്കടുത്തുകൂടി ഒന്നാംതരത്തിൽ ഉണ്ടയില്ലാത്ത ഒരു വെടി പറഞ്ഞുപിടിപ്പിച്ചു. എങ്ങനെയെന്നാൽ, "ഇവിടെ ഉത്സവക്കാലത്ത് വിളക്കിന്റെ ഇടയ്ക്കുള്ള പ്രദക്ഷിണത്തിനു മുമ്പൊക്കെ നമ്പ്യാർ മിഴാവുവാദ്യം കൂടെ എടുത്തു സേവിക്ക പതിവുണ്ടായിരുന്നു. ഇക്കൊല്ലം അതും കാണാനില്ല. ക്ഷേത്രങ്ങളിൽ ഈ വാദ്യം വളരെ മുഖ്യമായിട്ടുള്ളതാണ്. യജമാനന് ഇതിന്റെ നിശ്ചയമില്ലായിരിക്കുമെന്നു വിചാരിച്ചു നമ്പ്യാർ ഇതു കബളിപ്പിക്കുകയാണു ചെയ്യുന്നത്. അതിനാൽ അതു കൂടെ നടത്താനായി ചട്ടംകെട്ടാത്ത പക്ഷം യജമാനനു വളരെ കുറച്ചിലാണ്.

ഇപ്രകാരം നമ്പൂരിയുടെ വ്യാജവചനത്തെക്കേട്ടു വിശ്വസിച്ച് സാധുവായ തഹശീൽദാർ പാവപ്പെട്ട നമ്പ്യാരെക്കൊണ്ട് മഹാമേരുവിനെ പ്പോലെയിരിക്കുന്ന മിഴാവ് ഒരു ദിവസം കെട്ടിയെടുപ്പിച്ചുവത്രേ. പിറ്റേദിവസമായപ്പോഴേക്കും നമ്പ്യാർ നമ്പൂരിയെ ശരണം പ്രാപിച്ചു. പിന്നെ അദ്ദേഹംതന്നെ തഹശീൽദാരുടെ അടുക്കൽ പറഞ്ഞു നമ്പ്യാരുടെ ഈ ഗ്രഹപ്പിഴ ഒഴിച്ചുവിടുകയും ചെയ്തു.

പിന്നെയൊരിക്കൽ മുട്ടസ്സുനമ്പൂരി വഴിയാത്രയിൽ ഒരു ലുബ്ധനായ നമ്പൂരിയുടെ ഇല്ലത്ത് ഊണു കഴിക്കാനായി കേറി. അവിടത്തെ നമ്പൂരി വഴിപോക്കർക്കു പച്ചവെള്ളംപോലും കൊടുക്കാത്ത കശ്മലനാണെന്ന് മുട്ടസ്സുനമ്പൂരി അറിഞ്ഞിരുന്നതിനാൽ അവിടെയും അദ്ദേഹം ഒരു ഉപായമാണ് ഉപയോഗിച്ചത്. മുട്ടസ്സുനമ്പൂരി മുറ്റത്തു ചെന്നുനിന്ന് ഒന്നു ചുമച്ചപ്പോൾ അകത്തു തേവാരം കഴിച്ചുകൊണ്ടിരുന്ന ഗൃഹസ്ഥൻ നമ്പൂരി ദുർമുഖവും കാണിച്ചുകൊണ്ട് പതുക്കെ പുറത്തുവന്ന് "എന്തിനാ വന്നത്" എന്നു ചോദിച്ചു.

മുട്ടസ്സുനമ്പൂരി: ഞാൻ കുറച്ചു ദൂരെ ഒരു സ്ഥലത്തു പോയി വരികയാണ്. നമ്മുടെ അമ്മയുടെ ശ്രാദ്ധം ഇന്നാണ്. നിവൃത്തിയുണ്ടെങ്കിൽ അതു മുട്ടിക്കാതെ ഇവിടെക്കഴിച്ചു പോയാൽക്കൊള്ളാമെന്നുണ്ട്. പണം എത്രവേണമെങ്കിലും ചെലവു ചെയ്യാൻ തയ്യാറാണ്. അങ്ങ് കൃപയുണ്ടായി അതു കഴിപ്പിച്ചയയ്ക്കണം. ശ്രാദ്ധവും മൂസ്സുതന്നെ വേണമെന്നാണ് എന്റെ ആഗ്രഹം.

ഇതുകേട്ടപ്പോൾ ദക്ഷിണയായിട്ടും സാമാനവിലയായിട്ടും പണം കുറെ തട്ടിയെടുക്കാമെന്നു വിചാരിച്ച് "എന്നാൽ ചതുർവിധമായിട്ടുതന്നെ വേണോ?" എന്നു ഗൃഹസ്ഥൻ ചോദിച്ചു.

മുട്ടസ്സുനമ്പൂരി: അമ്മയുടെ ശ്രാദ്ധം അങ്ങനെയല്ലാതെ ഉണ്ടായിട്ടില്ല. അതുകൊണ്ട് അങ്ങനെതന്നെ ആയാൽകൊള്ളാമെന്നാണ് ആഗ്രഹം. പണം എത്ര വേണമെങ്കിലും ഉണ്ട്.

ഗൃഹസ്ഥൻ: എന്നാൽ വേണ്ടതുപോലെ ഒക്കെ ആവാം.

മുട്ടസ്സുനമ്പൂരി: എന്നാൽ അങ്ങ് തേച്ചുകുളിക്കണം. എണ്ണയുടെ വിലകൂടി എന്താണെന്നുവച്ചാൽ തന്നേക്കാം.

ഉടനെ ഗൃഹസ്ഥൻ അങ്ങനെ ആവാമെന്നു സമ്മതിച്ചു. പിന്നെ അകത്തുപോയി വേണ്ടതെല്ലാം ക്ഷണത്തിൽ വെച്ചുണ്ടാക്കുന്നതിനു ചട്ടംകെട്ടി എണ്ണയുമെടുത്തു രണ്ടുപേരുംകൂടി കുളിക്കാൻപോയി. മുട്ടസ്സുനമ്പൂരി ക്ഷണത്തിൽ കുളി കഴിച്ചു. "എന്നാൽ ഞാൻ പോയി എല്ലാം വട്ടം കൂട്ടട്ടെ. അങ്ങ് കുളി കഴിഞ്ഞ് വേഗത്തിൽ വന്നേക്കൂ" എന്നും പറഞ്ഞ് ഇല്ലത്തെത്തി. അപ്പോഴേക്കും അന്തർജനം വെലിക്കു വേണ്ടതെല്ലാം വെച്ചുണ്ടാക്കി, നാലുകെട്ടിൽ കൊണ്ടുവന്നുവച്ചു വാതിലും ചാരി അടുകളയിലേക്കു പോയി. "ഇനി അകത്തേക്കു കടക്കാമെന്നു പറഞ്ഞേക്കടി" എന്നു പറഞ്ഞു. ഉടനെ മുട്ടസ്സുനമ്പൂരി അകത്തേക്കു കടന്നു നാലുകെട്ടിന്റെ പുറത്തേക്കുള്ള വാതിലെല്ലാമടച്ചു സാക്ഷായുമിട്ടു അവിടെ ഇരുന്ന് തന്നെത്താൻ വിളമ്പി വെടിപ്പായിട്ട് ഊണും തുടങ്ങി. കുറച്ചു കഴിഞ്ഞപ്പോഴേക്കും ഗൃഹനാഥൻ നമ്പൂരി തേച്ചുകുളിയും കഴിഞ്ഞു വാതിൽക്കൽ വന്നു മുട്ടി വിളിക്കാൻ തുടങ്ങി. മുട്ടസ്സുനമ്പൂരി "ഇതാ ഞാൻ വരുന്നു. കുറച്ച് അവിടെ നിൽക്കണം. ഇതൊന്നു മുഴുവനായിക്കോട്ടെ" എന്നു പറഞ്ഞ് സാവധാനത്തിൽ ഊണു കഴിച്ചു. ഊണു കഴിഞ്ഞു കൈയും മടക്കിപ്പിടിച്ചുംകൊണ്ടുവന്ന് ഇടത്തെ കൈകൊണ്ട് വാതിൽ തുറന്നപ്പോൾ ഗൃഹസ്ഥൻനമ്പൂരി "അല്ലേ! തനിക്കു ശ്രാദ്ധമൂട്ടാനുണ്ടെന്നു പറഞ്ഞിട്ട് ഇങ്ങനെയാണോ? എന്നു ചോദിച്ചു.

മുട്ടസ്സുനമ്പൂരി: എന്റെ മൂസ്സ് ദേഷ്യപ്പെടരുത്. അന്ധാളിത്തംകൊണ്ട് എനിക്ക് അല്പം തെറ്റിപ്പോയി. ഇവിടെ വന്നപ്പോഴാണ്

ഓർമയുണ്ടാകുന്നത്. ഇന്ന് അമ്മയുടെ ശ്രാദ്ധമല്ല. എന്റെ പിറന്നാളാണ്. അതുകൊണ്ട് തരക്കേടൊന്നുമുണ്ടായില്ല. അടപ്രഥമൻ ധാരാളം. ദേഹണ്ഡമെല്ലാം അതിശയായി."

ഇതുകേട്ടപ്പോൾ ഗൃഹസ്ഥൻനമ്പൂരി കോപാന്ധനായി കണ്ണും ചുവത്തിക്കൊണ്ട് എന്താണിതിനു മറുപടി പറയേണ്ടതെന്നു വിചാരിച്ചും കൊണ്ട് നിൽക്കുമ്പോൾ മുട്ടസ്സുനമ്പൂരി കൈയും കഴുകി പടിക്കലിറങ്ങി പ്പോവുകയും ചെയ്തു.

ഇദ്ദേഹം ഒരിക്കൽ ആറാട്ടുപുഴെ പൂരം കാണാൻ പോവുകയു ണ്ടായി. ആറാട്ടുപുഴെ പൂരത്തിനു പോകുന്നവർ തങ്ങൾക്കുള്ളവയെല്ലാം കഴിഞ്ഞ്, കിട്ടുന്നിടത്തോളം ഇരവലും വാങ്ങി സർവാഭരണഭൂഷിത ന്മാരായിട്ടാണല്ലോ പോവുക പതിവ്. എന്നാൽ മുട്ടസ്സുനമ്പൂരി പോയത് അങ്ങനെയല്ല. അദ്ദേഹത്തിന്റെ തറവാട്ടുവകയായിട്ടുള്ള സകല വസ്തു ക്കളുടെയും ആധാരപ്രമാണങ്ങൾ എല്ലാം ഒരു പെട്ടിയിലാക്കിക്കെട്ടി യെടുത്തുംകൊണ്ടാണ്. പൂരസ്ഥലത്ത് ഒരാൽത്തറയി!ൽ കയറി ആധാര പ്പെട്ടിയും തലയിൽവച്ച് പൂരം കണ്ടുകൊണ്ടു നിന്നു. അനന്യസാധാരണ മായ ഈ പ്രവൃത്തിയുടെ ഉദ്ദേശ്യമെന്താണെന്ന് ചിലർ ചോദിച്ചപ്പോൾ "അവരവർക്കുള്ള ദ്രവ്യപുഷ്ടി എത്രത്തോളമുണ്ടെന്നല്ലോ ഇവിടെ കാണിക്കേണ്ടത്? അല്ലെങ്കിൽ ഈ ആളുകളെല്ലാം ഇത്ര വളരെ സ്വർണം ചുമന്നുംകൊണ്ട് വന്നിരിക്കുന്നതെന്തിനാണ്? അതിനാൽ നമുക്കുള്ള സമ്പാദ്യങ്ങളുടെ ആധാരങ്ങൾ ഞാൻ കൊണ്ടുപോന്നതാണ്. ഞാൻ കുറച്ചു സമ്പാദിച്ചിട്ടുള്ളത് വസ്തുക്കളായിട്ടാണ്; സ്വർണമായിട്ടല്ല. പിന്നെ ഇങ്ങനെയല്ലാതെ നിവൃത്തിയില്ലല്ലോ" എന്നു പറഞ്ഞു. എടുപ്പതിലധികം സ്വർണാഭരണങ്ങളുമണിഞ്ഞു വന്നിരുന്ന പല യോഗ്യന്മാരും ഇതു കേട്ടു സാമാന്യത്തിലധികം മധ്യമമായി എന്നുള്ളതു പറയേണ്ടതില്ലല്ലോ.

ഇദ്ദേഹം ആദ്യമായി തിരുവനന്തപുരത്തു പോയപ്പോൾ ഒരു ദിവസം പൊന്നുതമ്പുരാൻ തിരുമനസ്സിലെ കോവിലെഴുന്നള്ളത്തു സമയം മുണ്ടുകൊണ്ടു തല മൂടിക്കെട്ടി ശീവേലിപ്പുരയിലുള്ള ഒരു വലിയ കൽത്തൊട്ടിയിലിറങ്ങി മുഖം മാത്രം പുറത്തേക്കു കാണിച്ചുകൊണ്ടിരുന്നു. ഒരിക്കൽ തിരുമനസ്സുകൊണ്ട് അങ്ങോട്ടു നോക്കിയപ്പോൾ ഈ മുഖം കണ്ടു "അതാരാണ് കൽത്തൊട്ടിയിലിറങ്ങിയിരിക്കുന്നത്, വിളിക്കട്ടെ"

എന്നു കല്പിച്ചു. ഉടനെ ഹരിക്കാരൻ നമ്പൂരിയെ വിളിച്ചു തിരുമുമ്പാകെ കൊണ്ടുചെന്നു. "എന്തിനായിട്ടാണ് ഇതിൽ ഇറങ്ങിയിരുന്നത്?" എന്നു കല്പിച്ചു ചോദിച്ചു.

നമ്പൂരി: ഇവിടെ വന്നാൽ മുഖം കാണിക്കണമെന്ന് കേട്ടിട്ടുണ്ട്. അതിലിറങ്ങിയിരിക്കാഞ്ഞാൽ മുഖം മാത്രമായിട്ടു കാണിക്കാൻ പ്രയാസമായിട്ടിറങ്ങിയതാണ്.

നമ്പൂരിയുടെ ഈ ഫലിതം കേട്ടിട്ടു തിരുമനസ്സുകൊണ്ടു സന്തോഷിച്ചു സമ്മാനം കല്പിച്ചുകൊടുത്തതല്ലാതെ ഒട്ടും തിരുവുള്ള ക്കേടുണ്ടായില്ല. ഇതെല്ലാം ഇദ്ദേഹം സേവിച്ച തിരുമധുരത്തിന്റെ മാഹാത്മ്യമാണ്. അദ്ദേഹം എന്തു പ്രവർത്തിച്ചാലും എന്തു പറഞ്ഞാലും അദ്ദേഹത്തോടു വിരോധം തോന്നുകയില്ല. അതു വെറുതെ വരുന്നതല്ലല്ലോ? അദ്ദേഹം ആണ്ടുതോറും തൃപ്പൂണിത്തുറ ഉത്സവത്തിനു പോകാറുണ്ടായിരുന്നു. ആട്ടം, ഓട്ടംതുള്ളൽ, ഞാണിന്മേൽക്കളി, വാളേറ്, ചെപ്പടിവിദ്യ, അമ്മാനാട്ടം, കുറത്തിയാട്ടം, ആണ്ടിയാട്ടം മുതലായി എല്ലാ കൂട്ടവും അദ്ദേഹവും ഓരോന്നു ചാർത്തിക്കയും പതിവാണ്. മറ്റു ചാർത്തുകാരെക്കൊണ്ട് അദ്ദേഹത്തിന്റെ പേർക്കുകൂടി ഓരോ പ്രാവശ്യം കളിപ്പിക്കും. ആ വകയ്ക്കുള്ള അരിക്കോപ്പുകൾ വാങ്ങി അവർക്കു കൊടുക്കും. പണം മുഴുവനും അദ്ദേഹം എടുക്കും. അങ്ങനെയാണ് പതിവ്. പാഠകം പറയുകയെന്നുള്ളത് ഒന്നുമാത്രം ആൾപ്പേരെക്കൊണ്ടു സാധിക്കാത്തതാകയാൽ അത് അദ്ദേഹംതന്നെയാണ് നടത്തുക. വേഷംകെട്ടി വിളക്കത്തു ചെന്ന് നിൽക്കുമെന്നല്ലാതെ പാഠകം പറയനുള്ളതൊന്നും അദ്ദേഹം പഠിച്ചിട്ടുണ്ടായിരുന്നില്ലാത്തതിനാൽ ഒന്നും പറയാറില്ല. യോഗ്യന്മാരായ അനേകം പാഠകക്കാർ വേറെ ഉള്ളതുകൊണ്ട് ആരും ഇദ്ദേഹത്തിന്റെ അടുത്ത് പോകാറുമില്ല. ഒരുദിവസം പാഠകം കേട്ടു കൊണ്ടിരിക്കുന്നവരെല്ലാം തന്റെ അടുക്കൽ വരുത്തണമെന്ന് നമ്പൂരി നിശ്ചയിച്ച് ഒരുപായം ചെയ്തു. എങ്ങനെയെന്നാൽ, രണ്ടു കൈയും തലയിൽ വച്ചുകൊണ്ട് "അയ്യോ പാവേ" എന്ന് ഉറക്കെ ഒരു നിലവിളി വച്ചു കൊടുത്തു. അതുകേട്ട് ആളുകളൊക്കെ പരിഭ്രമിച്ച് എന്താണെന്നറിയാനാ യിട്ട് ഓടി ഇദ്ദേഹം വേഷം കെട്ടി നിൽക്കുന്ന ദിക്കിലേക്ക് ചെന്നു. അപ്പോൾ നമ്പൂരി "ഇങ്ങനെ നിലവിളിച്ചുകൊണ്ട് ആ ശൂർപ്പണഖ ഖരന്റെ അടുക്കലേക്ക് ചെന്നു" എന്നു പറഞ്ഞു പാഠകവും മതിയാക്കി.

കേൾക്കാനാരുമില്ലാതെയായപ്പോൾ മറ്റു പാഠകക്കാരും മതിയാക്കി. അങ്ങനെ കേൾവിക്കാർക്ക് അതുമില്ല ഇതുമില്ലെന്നാക്കിത്തീർത്തു എന്നു പറഞ്ഞാൽ മതിയല്ലോ.

പിന്നെ ഒരു ദിവസം ഒരു നല്ല വ്യുത്പന്നനായ ഒരാൾ നമ്പൂരിയെ ആക്ഷേപിക്കണമെന്നു കരുതിക്കൊണ്ടു നമ്പൂരിയുടെ പാഠകം കേൾക്കാനായിച്ചെന്നു. അപ്പോൾ നമ്പൂരി,

ഘടാ പടാ ഘടപടാ ഘടപാടപാടാ
ഭാടാ ചടാ ചട ചടാ ചട ചാട ചാടാ
മൂഢാ കടാ കടകടാ കടകാട കാടാ
കൂടാ കുടാ കുടുകുടാ കടിയാടികൂടാ

എന്നൊരു ശ്ലോകം ചൊല്ലി അദ്ദേഹത്തിനു തോന്നിയതു പോലെയുള്ള വിഡ്ഢിത്തങ്ങളെല്ലാം അതിനർഥമായിട്ടു പറഞ്ഞു. പാഠകം കഴിഞ്ഞയുടൻ ആ വിദ്വാൻ നമ്പൂരിയോട് "ഹേ, ഈ ശ്ലോകം ഏതു പ്രബന്ധത്തിലുള്ളതാണ്? ഇതിന്റെ അർഥം ഒന്നുകൂടി പറഞ്ഞുകേട്ടാൽ കൊള്ളാം" എന്നു പറഞ്ഞു.

നമ്പൂരി: ഫഃ കുശവാ! നീ പറയുമ്പോളൊക്കെപ്പറയാൻ ഞാൻ നിന്റെ ശിഷ്യനാണോ? ഏതു പ്രബന്ധത്തിലുള്ളതാണെന്ന് അറിയണമെങ്കിൽ ഗ്രന്ഥപരിചയമുള്ള ആണുങ്ങളോടു വല്ലവരോടും പോയി ചോദിക്ക്. എനിക്കിപ്പോൾ പറയാൻ അവസരമില്ല. വിദ്വാനായിട്ട് ഞാനൊരുത്തൻ മാത്രമേ ഇവിടെ വന്നിട്ടുള്ളൂ.

മുട്ടസ്സുനമ്പൂരി ഓരോ സംഗതിവശാൽ അനേകം ഭാഷാശ്ലോകങ്ങൾ ഉണ്ടാക്കീട്ടുണ്ട്. അവ അത്ര സഭ്യങ്ങളല്ലാത്തതിനാൽ ഇവിടെ ഒന്നും ചേർക്കുന്നില്ല. ശ്ലോകങ്ങളെല്ലാം സാമാന്യം നന്നായിട്ടുണ്ട്.

യാത്രക്കളിയിൽ ഇദ്ദേഹം കൊങ്ങിണി മുതലായ അനേകം വേഷങ്ങൾ കെട്ടാറുണ്ട്. വേഷങ്ങളെല്ലാം വളരെ നന്നായിരുന്നു എന്നാണ് കേട്ടിട്ടുള്ളത്. വാക്കുകളെല്ലാം ഫലിതമയമായിരിക്കും. മുട്ടസ്സുനമ്പൂരിയുടെ വേഷം അരങ്ങത്തുവന്നാൽ പോവുന്നതുവരെ കാഴ്ചക്കാരിൽ ഒരുത്തരെ ങ്കിലും ഒരു സമയവും ചിരിക്കാതെ ഇരുന്നുപോയി എന്നു വരാറില്ല.

അദ്ദേഹത്തിന്റെ വേഷം കുറച്ചുകാലം തിരുവാർപ്പിൽ വലിയ മേനോൻ (ദേവസ്വം കോയിമ്മ) ആയിട്ടും ഇരുന്നിട്ടുണ്ട്.

# 11. പുളിയാമ്പിള്ളി നമ്പൂരി

ഇദ്ദേഹം ഒരുത്തമബ്രാഹ്മണനും നല്ല ശാക്തേയനുമായിരുന്നു. ദിവസംതോറും ദേവിയെ ഉപാസന ഇദ്ദേഹത്തിനു പതിവുണ്ടായിരുന്നു എന്നു മാത്രമല്ല, ചൊവ്വാഴ്ച, വെള്ളിയാഴ്ച, കറുത്ത വാവ് മുതലായ ദിവസങ്ങളിൽ മദ്യമാംസാദി നിവേദ്യങ്ങളോടുകൂടി വിധിപ്രകാരമുള്ള ശക്തിപൂജയുമുണ്ടായിരുന്നു. പൂജാനന്തരം, അദ്ദേഹം ധാരാളം മദ്യം സേവിക്കാറുമുണ്ട്. ദേവി അദ്ദേഹത്തിനു പ്രത്യക്ഷമൂർത്തിയായിരുന്നു.

ഇദ്ദേഹം മദ്യമാംസാദികൾ കൂട്ടി ശക്തിപൂജ കഴിക്കയും മദ്യം സേവിക്കുകയും ചെയ്യുന്ന വിവരം മറ്റു ബ്രാഹ്മണർ ധാരാളമായി അറിഞ്ഞു എങ്കിലും ഇദ്ദേഹത്തിന്റെ ദിവ്യത്വം നിമിത്താം അതൊന്നും കണ്ടുപിടിക്കുന്നതിനും ഇദ്ദേഹത്തിനു പതിത്വം കല്പിക്കുന്നതിനും ആർക്കും കഴിഞ്ഞില്ല. ഇദ്ദേഹം ഇല്ലാത്ത സ്ഥലത്തുവെച്ച് നമ്പൂരിമാർ കൂടിയിരുന്നുകൊണ്ട്, "ഇയ്യാൾ ശുദ്ധ നീചനാണ്. ഇതൊക്കെ ബ്രാഹ്മണർക്കു ചേർന്നതാണോ? നമുക്കിനി ഈ കള്ളുകുടിയനെ നമ്മുടെ ഇല്ലങ്ങളിൽ യാതൊരടിയന്തിരത്തിനും ക്ഷണിക്കരുത്. ക്ഷണിക്കാതെ വന്നാൽ അടിച്ചു പുറത്താക്കണം. നമുക്കാർക്കും യാതൊരടിയന്തിരത്തിനും ഇയ്യാളുടെയവിടെ പോവുകയും വേണ്ട" എന്നൊക്കെ പറയും എങ്കിലും ഇദ്ദേഹത്തോടു നേരിട്ട് ഒന്നും പറയാൻ ആർക്കും യുക്തിയുണ്ടായില്ല. തക്കതായ ഒരു ലക്ഷ്യം കിട്ടാതെ ഒരാൾക്കു ഭ്രഷ്ടു കല്പിക്കുന്നതെങ്ങനെയാണ്? അതിനാൽ വല്ലതും ലക്ഷ്യം കണ്ടുപിടിക്കണമെന്നു നിശ്ചയിച്ചു സ്വദേശികളായ നമ്പൂരിമാരെല്ലാംകൂടി അതിനു തരം നോക്കിക്കൊണ്ടിരുന്നു.

അങ്ങനെയിരിക്കുമ്പോൾ ഒരു വെള്ളിയാഴ്ച നാൾ പുളിയാമ്പിള്ളി നമ്പൂരി ശക്തിപൂജയ്ക്കു മദ്യം വാങ്ങാനായി പോയിരിക്കുന്നു എന്നുള്ള വിവരം നമ്പൂരിമാർക്കറിവു കിട്ടി. ഉടനെ അവർ പലർകൂടി ഇദ്ദേഹം മദ്യവുംകൊണ്ടു വരുമ്പോൾ ഇടയ്ക്കുവെച്ചു പിടിക്കണമെന്നു നിശ്ചയിച്ചു വഴിവക്കത്ത് ഒരു സ്ഥലത്തു ചെന്നൊളിച്ചിരുന്നു. കുറച്ചുസമയം കഴിഞ്ഞപ്പോൾ പുളിയാമ്പിള്ളി നമ്പൂരി മദ്യകുംഭവും തലയിൽ വെച്ചു വരവായി. ഉടനെ നമ്പൂരിമാരെല്ലാം കൂടി ചുറ്റും ചെന്നു വളഞ്ഞു. കാര്യം പറ്റിപ്പോയി എന്നു വിചാരിച്ചുംകൊണ്ട് ഇവർ "ഈ കുടത്തിലെന്താണെ"ന്നു ചോദിച്ചു.

ഇവർ തന്നെ ചതിക്കാൻ വന്നിരിക്കുന്നവരാണെന്നു പുളിയാമ്പിള്ളി നമ്പൂരിക്കു മനസ്സിലായി. ഇവരുടെ ചതിയൊന്നും തന്നോടു പറ്റുക യില്ലെന്ന് ഇദ്ദേഹത്തിനു നല്ല നിശ്ചയമുണ്ടായിരുന്നു എങ്കിലും, ഇവർക്കിവരുടെ ഉത്സാഹം ഫലിച്ചു എന്നു വിചാരിച്ചു കുറച്ചുകൂടി സന്തോഷമുണ്ടാക്കീട്ടു പിന്നീട് അബദ്ധമാക്കി വിടാമെന്നു വിചാരിച്ചു തത്ക്കാലം ഒന്നും മിണ്ടാതെ പരുങ്ങാൻ ഭാവിച്ചു. അപ്പോഴേക്കും നമ്പൂരിമാർക്ക് ഉത്സാഹം വർധിച്ചു. "എന്താ കുടത്തിൽ, എന്താ കുടത്തിൽ" എന്നെല്ലാവരും ചോദ്യം മുറുക്കമായി. പുളിയാമ്പിള്ളി നമ്പൂരി വലിയ ജളത സംഭവിച്ച ഭാവത്തിൽ ആരുടേയും നേരെ നോക്കാതെ മുഖം കുമ്പിട്ടു കീഴ്പോട്ടു നോക്കിക്കൊണ്ട്, "ഇതിൽ വിശേഷിച്ചൊന്നുമില്ല" എന്നു പതുക്കെ പറഞ്ഞു. അപ്പോൾ ചിലർ "എന്നാൽ കുടം അഴിച്ചു കാണണം" എന്നായി. ചിലർ കുടം പിടിച്ചു താഴെയിറക്കിവെച്ചു. അപ്പോൾ മദ്യത്തിന്റെ ഗന്ധം ധാരാളമായി വന്നതുകൊണ്ടു കുടത്തിനകത്തെന്താ ണെന്നു നമ്പൂരിമാർക്കു നിശ്ചയമായി. അതിനാൽ കുടം അടച്ചു കെട്ടിയിരി ക്കുന്നത് അഴിച്ചു കാണണമെന്നുള്ള മുറുക്കം കലശലായിക്കഴിഞ്ഞു. അപ്പോൾ പുളിയാമ്പിള്ളി നമ്പൂരി "എന്തിനഴിച്ചു കാണുന്നു? ഇതിൽ കുറച്ചു കളിയടയ്ക്കയാണ്. അകായിലേക്കു മൂന്നും കൂട്ടാൻ കളിയടയ്ക്ക വേണമെന്നു പറഞ്ഞിട്ടു വാങ്ങിക്കൊണ്ടു പോവുകയാണ്" എന്നു പറഞ്ഞു. അപ്പോൾ നമ്പൂരിമാർ "എന്നാൽ ഈ കളിയടയ്ക്ക ഞങ്ങൾക്കൊന്നു കാണണം" എന്നായി. എന്തിനു വളരെ പറയുന്നു, കുടമഴിച്ചു കാണിക്കാൻ അദ്ദേഹം മടിക്കുംതോറും കുടത്തിൽ മദ്യമാണെ ന്നുള്ള നിശ്ചയവും അതഴിച്ചു കാണണമെന്നുള്ള നിർബന്ധവും നമ്പൂരിമാർക്കു കലശലായി ത്തീർന്നു. അഴിച്ചു കാണിക്കാതെ വിട്ടയയ്ക്കി ല്ലെന്നു തീർച്ചയായപ്പോൾ പുളിയാമ്പിള്ളി നമ്പൂരി "എന്നാൽ കണ്ടോളിൻ" എന്നു പറഞ്ഞു കുടത്തിന്റെ മൂടി അഴിച്ചു. നമ്പൂരിമാർ നോക്കിയപ്പോൾ കുടം നിറച്ച് നല്ല ഒന്നാന്തരം കളിയടയ്ക്കയായിരുന്നു. നമ്പൂരിമാരെല്ലാം മധ്യമമായിപ്പോയി എന്നു പറയേണ്ടതില്ലല്ലോ. എല്ലാവരും പോയപ്പോൾ പുളിയാമ്പിള്ളി നമ്പൂതിരി കുടം പൂർവസ്ഥിതിയിൽ അടച്ചുകെട്ടി എടുത്തും കൊണ്ട് അദ്ദേഹത്തിന്റെ ഇല്ലത്തേക്കു പോയി. പൂജയുടെ സമയമായപ്പോൾ കളിയടയ്ക്ക മദ്യംതന്നെ ആയിത്തീരുകയും ചെയ്തു.

ഇങ്ങനെ പലവിധത്തിൽ പരീക്ഷിച്ചിട്ടും ഇദ്ദേഹം മദ്യപാനം ചെയ്യുന്നുണ്ടെന്നുള്ളതിനു തക്കതായ ഒരു ലക്ഷ്യം കണ്ടുപിടിക്കുന്നതിനു നമ്പൂരിമാർ വിചാരിച്ചിട്ടു കഴിഞ്ഞില്ല. പൂജിക്കുന്നതും മദ്യം സേവിക്കുന്നതും പുരയ്ക്കകത്തുതന്നെയാണ് പതിവ്. അതു രാത്രികാലങ്ങളിലായിരിക്കയും ചെയ്യും. അങ്ങനെയുള്ള സമയങ്ങളിൽ ആരെങ്കിലും കാണാൻ ചെന്നാൽ "ഇപ്പോൾ സമയമില്ല. രാവിലെ ആവട്ടെ" എന്നു പറയുന്നതിനു ഭൃത്യന്മാരെ ശട്ടം കെട്ടിയിരിക്കും. പിന്നെ രാത്രിസമയത്തു വാതിലടച്ചു കിടക്കുന്ന ഇദ്ദേഹത്തിനെ ആർക്കെങ്കിലും ചെന്നു കാണാൻ കഴിയുമോ? പകൽ പുറത്തു കാണുമ്പോഴെങ്ങും കുടിച്ചിട്ടുണ്ടായിരിക്കയുമില്ല. പിന്നെ എന്തു നിവൃത്തിയാണുള്ളത്?

ഇങ്ങനെ ഒരു നിവൃത്തിമാർഗവും ഇല്ലാതെ വളരെക്കാലം വിഷമിച്ചതിന്റെ ശേഷം നമ്പൂരിമാരെല്ലാവരുംകൂടി വിവരം രാജാവിങ്കൽ അറിയിച്ചു. ശക്തിപൂജയുള്ള ദിവസം നിശ്ചയമായി അറിഞ്ഞു പറഞ്ഞാൽ നിവൃത്തിയുണ്ടാക്കാമെന്നു രാജാവു കല്പിച്ചു. പിന്നെ നമ്പൂരിമാരെല്ലാവരുകൂടി കർക്കടകത്തിൽ കറുത്ത വാവിന്നാൾ ശക്തിപൂജയുണ്ടെന്നുള്ള വിവരം സൂക്ഷ്മമായി അറിഞ്ഞു രാജാവിങ്കൽ ഗ്രഹിപ്പിച്ചു. പുളിയാമ്പിള്ളി നമ്പൂരി പതിവുപോലെ പൂജയും കഴിച്ചു മദ്യവും സേവിച്ചു മദാന്ധഹൃദയനായിക്കിടന്ന സമയം അദ്ദേഹത്തെ വിളിച്ചുകൊണ്ടു വരുവാനായിട്ടു രാജാവാളയച്ചു. രാജാവിന്റെ ആൾ നമ്പൂരിയുടെ ഇല്ലത്തു ചെന്നു വിവരം ദാസി മുഖാന്തരം അകായിൽ ഗ്രഹിപ്പിച്ചു. അന്തർജനം ആ വിവരം നമ്പൂരിയുടെ അടുക്കൽ ചെന്നു പറഞ്ഞു. അപ്പോൾ മദ്യത്തിന്റെ ലഹരി കൊണ്ടു ബോധംകെട്ടു കിടന്ന നമ്പൂരി "ആട്ടെ നിലാവുദിക്കുമ്പോൾ ചെല്ലാം. ഇപ്പോൾ ഇരുട്ടത്തു പ്രയാസമുണ്ടെന്നു പറഞ്ഞയച്ചേക്ക്" എന്നു പറഞ്ഞു. അന്തർജനം ആ വിവരം ദാസി മൂലം രാജഭൃത്യനോടു പറഞ്ഞയയ്ക്കുകയും ചെയ്തു.

പുളിയാമ്പിള്ളി നമ്പൂരി വെളിവു കൂടാതെ വരുന്നതു കാണുന്നതിനും രാജാവിനെക്കൂടി സാക്ഷിയാക്കി വെച്ചുകൊണ്ടു ഭ്രഷ്ടു കല്പിക്കുന്നതിനുമായി അന്നു രാജസന്നിധിയിൽ അസംഖ്യം നമ്പൂരിമാർ കൂടിയിരുന്നു. അപ്പോൾ രാജഭൃത്യൻ വന്നു "നമ്പൂരി നിലാവുദിക്കുമ്പോൾ വരാമെന്നു പറഞ്ഞിരിക്കുന്നു" എന്നു രാജാവിന്റെ അടുക്കൽ അറിയിച്ചു. അതുകേട്ടു നമ്പൂരി മദ്യപാനം ചെയ്തു വെളിവു കൂടാതെ പറഞ്ഞയച്ചതാണെന്ന്

എല്ലാവരും തീർച്ചപ്പെടുത്തി. കറുത്തവാവിന്നാൾ ചന്ദ്രനുദിക്കയെന്നുള്ളത് ഒരിക്കലും ഉണ്ടാകാത്തതാകയാൽ അതു സ്വബോധമുള്ളവർ പറയുകയില്ലല്ലോ. അപ്പോൾ രാത്രി കുറെ അധികമായതിനാൽ നമ്പൂരിമാരാരും അവരവരുടെ ഇല്ലങ്ങളിലേക്കു പോയില്ല. രാജാവ് പള്ളിയറയിലേക്കെഴുന്നള്ളിയതിന്റെ ശേഷം എല്ലാവരും രാജഭവനത്തിൽത്തന്നെ ഓരോ സ്ഥലത്തു പോയിക്കിടന്നുറങ്ങി.

ഏകദേശം അർധരാത്രിയായപ്പോൾ പുളിയാമ്പിള്ളി നമ്പൂരിക്കു ബോധം വീണു. അപ്പോൾ അദ്ദേഹത്തിനു രാജാവിന്റെ ആൾ വന്നിരുന്നു എന്നോ താൻ എന്തോ അസംബന്ധം പറഞ്ഞയച്ചു എന്നോ ഏതാണ്ടൊക്കെ ഒരു സ്വപ്നം പോലെ ഓർമതോന്നുകയാൽ വിവരം അന്തർജനത്തോടു ചോദിക്കയും ഉണ്ടായ വസ്തുത അന്തർജനം പറയുകയും ചെയ്തു. നിലാവുദിക്കുമ്പോൾ ചെല്ലാമെന്നാണ് പറഞ്ഞയച്ചിരിക്കുന്നതെന്നു കേട്ടപ്പോൾ നമ്പൂരി തത്ക്കാലം ഒന്നന്ധാളിച്ചു.

എങ്കിലും സർവലോകൈകമാതാവായിരിക്കുന്ന സാക്ഷാൽ ശക്തിയുടെ സഹായമുള്ളതുകോണ്ട് തനിക്ക് ഒന്നും ദുഃസാദ്ധ്യമായും അവമാനകരമായും വരികയില്ലെന്നുള്ള വിശ്വാസത്തോടുകൂടി അദ്ദേഹം ഉടനെ എണീറ്റു രാജസന്നിധിയിലേക്ക് പുറപ്പെട്ടു. പുറത്തിറങ്ങി നോക്കിയപ്പോൾ പൂർണചന്ദ്രൻ ആകാശമധ്യത്തിങ്കൽ പ്രകാശിച്ചു നിൽക്കുന്നതും നല്ല വിശദചന്ദ്രിക ലോകമെല്ലാം നിറഞ്ഞു പരന്നിരിക്കുന്നതും കാണപ്പെട്ടു. അതിനാൽ അത്യന്തം സന്തുഷ്ടഹൃദയനായ നമ്പൂരി വേഗത്തിൽ രാജഭവനത്തിലെത്തി രാജാവു കിടന്നുറങ്ങുന്ന പള്ളിയറവാതില്ക്കൽ ചെന്നു മുട്ടിവിളിച്ചു. ഉടനെ രാജാവുണർന്ന് "ആരത്?" എന്നു ചോദിച്ചു. "ഞാൻതന്നെ, പുളിയാമ്പിള്ളി" എന്നു നമ്പൂരി പറഞ്ഞു. ഉടനെ രാജാവു പുറത്തിറങ്ങി നോക്കിയപ്പോൾ പൂർണചന്ദ്രനെയും ചന്ദ്രികാപ്രകാശത്തെയും കണ്ട് അത്യന്തം വിസ്മയിച്ചു. അപ്പോൾത്തന്നെ രാജാവു ഭൃത്യന്മാരെപ്പറഞ്ഞയച്ചു നമ്പൂരിമാരെയെല്ലാം വിളിച്ചുവരുത്തി. എല്ലാവരും ഇതുകണ്ട് ഏറ്റവും അത്ഭുതപ്പെട്ടു. രാജാവു പുളിയാമ്പിള്ളി നമ്പൂരിക്ക് അനവധി സമ്മാനങ്ങളും കൊടുത്തു സന്തോഷിപ്പിച്ചയച്ചു. അദ്ദേഹം അദ്ദേഹത്തിന്റെ ഇല്ലത്തെത്തിയപ്പോഴേക്കും ചന്ദ്രനും ചന്ദ്രികയും മറഞ്ഞു നല്ല ഇരുട്ടാവുകയും ചെയ്തു. ആ കാണപ്പെട്ടത് സാക്ഷാൽ ചന്ദ്രനും ചന്ദ്രികയുമല്ലായിരുന്നു എന്നു പറയേണ്ടതില്ലല്ലോ. ഭക്തവത്സലയായ ദേവി ഭക്തനായ നമ്പൂരിക്ക്

അവമാനം സംഭവിക്കാതെ ഇരിക്കാൻ വേണ്ടി തന്റെ കുണ്ഡലങ്ങളിൽ ഒന്നെടുത്ത് ഉയർത്തിപ്പിടിക്കയായിരുന്നു ചെയ്തത്. അത് കണ്ടവർക്കെല്ലാം ചന്ദ്രനായിട്ടും അതിന്റെ ശോഭ ചന്ദ്രികയായിട്ടും തോന്നി എന്നേയുള്ളൂ.

ഇപ്രകാരം പലരും പല വിധത്തിൽ പരീക്ഷിച്ചിട്ടും പുളിയാമ്പിള്ളി നമ്പൂരിയെ അവമാനിക്കുന്നതിനോ അദ്ദേഹത്തിന്റെ മദ്യപാനത്തെ പ്രത്യക്ഷപ്പെടുത്തുന്നതിനോ അദ്ദേഹത്തിനു ഭ്രഷ്ടു കല്പിക്കുന്നതിനോ കഴിഞ്ഞില്ല. ദേവീപ്രസാദം വേണ്ടതുപോലെ സിദ്ധിച്ചിട്ടുള്ളവരെ ജയിക്കാൻ ആരു വിചാരിച്ചാലും കഴിയുന്നതല്ലല്ലോ.

പുളിയാമ്പിള്ളി നമ്പൂരി ഒരു നല്ല മന്ത്രവാദിയുമായിരുന്നു. അദ്ദേഹത്തെ മന്ത്രവാദത്തിനായി പലരും ക്ഷണിച്ചുകൊണ്ട് പോവുക പതിവായിരുന്നു. അദ്ദേഹം ഒഴിച്ചാൽ ഒഴിയാത്ത ബാധ ഒന്നും ഉണ്ടായിരുന്നില്ല. നമ്പൂരി മന്ത്രവാദത്തിനും മറ്റുമായി അന്യസ്ഥലങ്ങളിൽ പോവുമ്പോൾ ദേവി പ്രത്യക്ഷമൂർത്തിയായിട്ട് അദ്ദേഹത്തോടുകൂടി പോവുക പതിവായിരുന്നു. എങ്കിലും അത് അന്യന്മാർക്ക് അപ്രത്യക്ഷം തന്നെ ആയിരുന്നു.

ഒരു ദിവസം നമ്പൂരി എവിടെയോ പോയി ഒരു മന്ത്രവാദം കഴിഞ്ഞ് അർധരാത്രി നമ്പൂരി മുമ്പും ദേവി പിമ്പുമായി ഇല്ലത്തേക്കു പുറപ്പെട്ടു. കുറെ വഴി പോന്നതിന്റെ ശേഷം ഒരിക്കൽ നമ്പൂരി തിരിഞ്ഞു നോക്കിയപ്പോൾ ദേവിയെക്കണ്ടില്ല. എവിടെപ്പോയതായിരിക്കും എന്നു സംശയിച്ചു കുറച്ചു നേരം തിരിഞ്ഞുനിന്നു. എന്നിട്ടും കാണായ്കയാൽ നമ്പൂരിക്കു വ്യസനമായി. ഒന്നന്വേഷിച്ചിട്ടുവേണം പോകാനെന്നു നിശ്ചയിച്ച് അദ്ദേഹം പോന്ന സ്ഥലത്തേക്കുതന്നെ തിരിയെപ്പുറപ്പെട്ടു. കുറച്ചു ചെന്നപ്പോൾ വഴിക്കുസമീപം ഒരു പറയന്റെ മാടത്തിൽ ഒരു പറയൻ ഒരു വാളും പീഠവും വെച്ചു ദേവിയെ പൂജിക്കുന്നതും കൊട്ടുന്നതും ചാറ്റുന്നതും ചില സ്തോത്രങ്ങൾ ചൊല്ലി സ്തുതിക്കുന്നതും ദേവി ആ പൂജ ഏറ്റുകൊണ്ട് ആ പീഠത്തിന്മേൽ ഇരിക്കുന്നതും നമ്പൂരി കണ്ടു. (ദേവിയെ പറയനു കാണാൻ പാടില്ലായിരുന്നുതാനും). അവന്റെ പൂജയും മറ്റും കഴിയുന്നതുവരെ നമ്പൂരി എല്ലാം കണ്ടുംകൊണ്ട് വഴിയിൽത്തന്നെ നിന്നു. അതെല്ലാം കഴിഞ്ഞപ്പോൾ ദേവി എണീറ്റ് അവിടെനിന്നു പുറപ്പെട്ടു നമ്പൂരിയുടെ അടുക്കൽ വന്നു. അപ്പോൾ നമ്പൂരി

"അല്ലയോ ദേവി! ഈ പറമാടത്തിലും മറ്റും അവിടെന്നെഴുന്നെള്ളിയത് വലിയ കഷ്ടമാണ്. മന്ത്രതന്ത്രാദികളൊന്നുമി ല്ലാതെ നീചനായ ആ പറയൻ പൂജിച്ചതിനെ അവിടുന്നു കൈക്കൊള്ളുകയും അവന്റെ നിവേദ്യാംശത്തെ അവിടുന്നനുഭവിക്കുകയും ചെയ്യുന്നതു കണ്ടിട്ട് എനിക്ക് വളരെ വല്ലാതെ തോന്നി. ഇനി മേലാലെങ്കിലും ഇങ്ങനെയുള്ളതിനു പോകാതിരുന്നാൽ കൊള്ളാം" എന്നു പറഞ്ഞു. ഇതു കേട്ടു ദേവി ചിരിച്ചുംകൊണ്ട് "അല്ലാ, അങ്ങ് ഇതുവരെ എന്റെ സ്വഭാവം നല്ലപോലെ അറിഞ്ഞിട്ടില്ല, അല്ലേ? അങ്ങേക്കു മനഃശുദ്ധിയും ഭക്തിയും മതിയായിട്ടില്ല. എന്നെക്കുറിച്ചു ഭക്തിയുള്ള എല്ലാവരും എനിക്കൊന്നു പോലെയാണ്. ചണ്ഡാലനെന്നും ബ്രാഹ്മണ നെന്നുമുള്ള വ്യത്യാസം എനിക്കില്ല. ഭക്തിയുള്ളവർ ആരു വിളിച്ചാലും എനിക്കവിടെ പോകാതിരിക്കാൻ നിവൃത്തിയില്ല. ഞാൻ മന്ത്രതന്ത്രാദി കളെക്കാൾ ഗണിക്കുന്നത് ഭക്തിയെയാണ്. ഈ തത്ത്വം അറിഞ്ഞിട്ടില്ലാത്ത അങ്ങേടെ കൂടെ ഞാൻ വരുന്നില്ല. ഇനി അങ്ങേയ്ക്ക് എന്നെക്കാണാനും കഴിയില്ല. എങ്കിലും പതിവിൻപ്രകാരം ഭക്തിയോടുകൂടി എന്നെ ഉപാസിച്ചുകൊണ്ടിരുന്നാൽ അങ്ങു വിചാരിക്കുന്ന കാര്യമെല്ലാം ഞാൻ സാധിപ്പിച്ചു തരികയും ചെയ്യാം" എന്നരുളിച്ചെയ്ത് അവിടെത്തന്നെ അന്തർധാനവും ചെയ്തു. അതിൽപ്പിന്നെ നമ്പൂരി മാംസചക്ഷുസ്സുകൊണ്ടു ദേവിയെ കണ്ടിട്ടില്ല. ദേവി അപ്രത്യക്ഷയായതിന്റെ ശേഷം അധികകാലം അദ്ദേഹം ജീവിച്ചിരുന്നിട്ടുമില്ല.

പുളിയാമ്പിള്ളി നമ്പൂരിയെ മലയാളത്തിൽ പല ദേശങ്ങളിലും പല ജനങ്ങളും ഇന്നും കുടുംബപരദേവതയായി വെച്ചാചരിച്ചുവരുന്നുണ്ട്. കർക്കിടകമാസത്തിലും തുലാമാസത്തിലും മറ്റും പുളിയാമ്പിള്ളി നമ്പൂരിക്കു വെള്ളംകുടി വെയ്ക്കുക എന്നൊരു കാര്യവും പലേടത്തും നടപ്പുണ്ട്. പുളിയാമ്പിള്ളി നമ്പൂരിക്കു വെള്ളംകുടി പ്രാർത്ഥിച്ചാൽ സകല കാര്യങ്ങളും സാധിക്കുമെന്നാണ് ചിലരുടെ വിശ്വാസം. സന്തതിയുണ്ടാ കാനായിട്ടും സമ്പത്തുണ്ടാകാനായിട്ടും ബാധോപദ്രവങ്ങൾ, രോഗങ്ങൾ മുതലായവ മാറുന്നതിനായിട്ടു നമ്പൂരിക്കു വെള്ളംകുടി പ്രാർത്ഥിക്ക പലേടത്തും നടപ്പാണ്. മോഷണം തെളിയിക്കുന്ന വിഷയത്തിലാണത്രേ ഇതു പ്രധാനം. പുളിയാമ്പിള്ളി നമ്പൂരിക്കു വെള്ളംകുടി പ്രാർഥിച്ചാൽ തെളിയാത്ത മോഷണം ലോകത്തിലില്ലെന്നാണ് ചിലർ പറയുന്നത്. വെള്ളംകുടി പ്രാർഥിച്ചാൽ നാല്പത്തൊന്നു ദിവസത്തിനകം മോഷ്ടിച്ചവൻ

മാപ്പു ചോദിച്ചുകൊണ്ടു മോഷണത്തൊണ്ടി ഉടമസ്ഥന്റെ പാദത്തിങ്കൽ കൊണ്ടുചെന്നു നമസ്കരിക്കും. അങ്ങനെ ചെയ്തില്ലെങ്കിൽ ആ മോഷ്ടാവും അവന്റെ തറവാട്ടിലുള്ള എല്ലാവരും രക്തം ഛർദ്ദിച്ചു മരിക്കും. കാര്യം സാധിച്ചിട്ടു പ്രാർഥന നടത്താതെയിരുന്നാൽ മോഷ്ടാവിന്റെ അനുഭവംതന്നെ ഉടമസ്ഥനും സിദ്ധിക്കും. പുളിയാമ്പിള്ളി നമ്പൂരിയുടെ സ്വഭാവം കായംകുളം വാളുപോലെ ഇരുഭാഗത്തും മൂർച്ചയുള്ളതാണ്. ഇദ്ദേഹത്തെപ്പോലെ ഉഗ്രമൂർത്തിയായിട്ടു വേറെ യാതൊരു മൂർത്തിയുമില്ല എന്നിങ്ങനെ പറയുകയും വിശ്വസിക്കുകയും ചെയ്യുന്നവർ ഇക്കാലത്തു ധാരാളമുണ്ട്. വളരെക്കാലം മുമ്പേ മരിച്ചുപോയിരിക്കുന്ന ഇദ്ദേഹത്തെക്കുറിച്ചുള്ള ഭയഭക്തിവിശ്വാസബഹുമാനങ്ങൾ ഇക്കാലംവരെ നിലനിൽക്കണമെങ്കിൽ, ഇദ്ദേഹം ജീവിച്ചിരുന്ന കാലത്ത് ഇദ്ദേഹത്തിന്റെ ദിവ്യത്വങ്ങളും അത്ഭുതകർമ്മങ്ങളും സാമാന്യമൊന്നുമല്ലായിരുന്നുവെന്നു എല്ലാവർക്കും ഊഹിക്കാവുന്നതാണ്.

ഇദ്ദേഹത്തിന്റെ ഇല്ലം കോഴിക്കോട്ടായിരുന്നു എന്നും ഇദ്ദേഹം ചരമഗതിയെ പ്രാപിച്ചിട്ട് ഇപ്പോൾ അഞ്ഞൂറു സംവത്സരത്തിൽ അധികമായിരിക്കുന്നു എന്നുമാണ് കേട്ടിരിക്കുന്നത്.

# 12. കല്ലന്താറ്റിൽ ഗുരുക്കൾ

കോലത്തുനാട്ടുകാരനായ ഒരു ബ്രാഹ്മണൻ ആയുധവിദ്യ അഭ്യസിക്കണമെന്ന ആഗ്രഹത്തോടുകൂടി കോഴിക്കോട്ടു വന്നുചേർന്നു. അവിടെ അക്കാലത്തെ മൂന്നാം മുറ രാജാവ് വലിയ അഭ്യാസിയായിരുന്നതിനാൽ ഈ ബ്രാഹ്മണൻ അദ്ദേഹത്തെ ചെന്നു കണ്ടു തന്റെ ആഗ്രഹം അറിയിച്ചു. രാജാവു സന്തോഷസമേതം ബ്രാഹ്മണന്റെ അപേക്ഷയെ സ്വീകരിച്ചു. ഒരു സുമുഹൂർത്തത്തിങ്കൽ ബ്രാഹ്മണൻ അഭ്യാസം ആരംഭിക്കുകയും ചെയ്തു.

ഇങ്ങനെ ഒരു കൊല്ലം കഴിഞ്ഞപ്പോൾ ഒരു ദിവസം ഗുരുവായ രാജാവു ശിഷ്യനായ ബ്രാഹ്മണനോട് "ഇപ്പോൾ അങ്ങേപ്പിടിക്കാനായി എത്രപേർ വന്നാൽ തടുത്തുനിർത്താ"മെന്നു ചോദിച്ചു. അപ്പോൾ ബ്രാഹ്മണൻ "പതിനായിരം പേരുവന്നാൽ ഒരു പ്രയാസവും കൂടാതെ ഞാൻ തടുത്തുനിർത്താം" എന്നുത്തരം പറഞ്ഞു. "അതുകൊണ്ടു മതിയായില്ല. കുറച്ചുകൂടി അഭ്യസിക്കണം" എന്നു പറഞ്ഞു രാജാവു വീണ്ടും പഠിപ്പിച്ചുകൊണ്ടിരുന്നു. ബ്രാഹ്മണൻ അതിജാഗ്രതയോടുകൂടി പഠിച്ചും കൊണ്ടു താമസിച്ചു. അങ്ങനെ ഒരു കൊല്ലം കൂടെ കഴിഞ്ഞപ്പോൾ വീണ്ടും ഗുരു മേൽപ്രകാരം ചോദിച്ചു. അപ്പോൾ "അയ്യായിരം പേരു വന്നാൽ തടഞ്ഞുനിർത്താം" എന്നു ബ്രാഹ്മണൻ പറഞ്ഞു. "ഇനിയും മതിയായില്ല" എന്നു പറഞ്ഞു പിന്നെയും അഭ്യസിപ്പിച്ചു.

ഇങ്ങനെ ഓരോ കൊല്ലംകൂടുമ്പോൾ മേൽപ്രകാരം ഗുരു ചോദിക്കയും ശിഷ്യൻ "രണ്ടായിരം പേരെത്തടുക്കാം, ആയിരംപേരെ ത്തടുക്കാം, അഞ്ഞൂറുപേരെത്തടുക്കാം" എന്നിങ്ങനെ പറയുകയും ചെയ്തു കൊണ്ടിരുന്നു. അങ്ങനെ പന്ത്രണ്ടുകൊല്ലം കഴിഞ്ഞപ്പോൾ "ഇപ്പോൾ എന്തു തോന്നുന്നു" എന്നു ഗുരു ചോദിച്ചു. "ഒരാൾ വന്നാൽ തടഞ്ഞു നിർത്താമെന്നു തോന്നുന്നുണ്ട്" എന്നു ശിഷ്യൻ ഉത്തരം പറഞ്ഞു. "ഇനിയും മതിയായെന്നു തോന്നുന്നില്ല. കുറച്ചുകൂടെ പഠിക്കണം" എന്നു പറഞ്ഞു ഗുരു പിന്നെയും പഠിപ്പിക്കയും ശിഷ്യൻ പഠിക്കുകയും ചെയ്തു കൊണ്ടിരുന്നു. ഈ ഗുരുശിഷ്യന്മാരുടെ മേൽപറഞ്ഞ ചോദ്യോത്തരങ്ങൾ കൊണ്ട് അല്പജ്ഞാനം അഹമ്മതിയെ ഉണ്ടാക്കുന്നതാ ണെന്നു സ്പഷ്ട മാകുന്നു. ആദ്യം ബ്രാഹ്മണൻ നിരോധനമാർഗങ്ങളല്ലാതെ പരാക്രമണ

വൈഷമ്യങ്ങൾ ഗ്രഹിക്കായ്കയും പിന്നീട് അതുകൂടെ ഗ്രഹിച്ചുതുടങ്ങുകയും ചെയ്തതുകൊണ്ടാണ് മേൽപ്രകാരം പറഞ്ഞത്.

ഇങ്ങനെ കുറച്ചുകാലംകൂടെ കഴിഞ്ഞപ്പോഴേക്ക് ഈ ബ്രാഹ്മണൻ ഒരൊന്നാന്തരം അഭ്യാസിയായിത്തീർന്നു. ഇനി പഠിച്ചതു മതി എന്ന് അദ്ദേഹത്തിനുതന്നെ തോന്നിത്തുടങ്ങി. എങ്കിലും ഗുരു സമ്മതിച്ചില്ല. ശിഷ്യവത്സലനായ ആ രാജാവ് "പോരാ പോരാ, മെയ്യു കണ്ണാകണം" എന്നു പറഞ്ഞുംകൊണ്ടു പിന്നെയും അഭ്യസിപ്പിച്ചു.

ഇങ്ങനെയിരിക്കുമ്പോൾ ഒരു ദിവസം ഈ ബ്രാഹ്മണൻ രാവിലെ പതിവുള്ള അഭ്യാസവും കഴിഞ്ഞു തേച്ചുകുളിക്കാനായി സർവാംഗം എണ്ണയും തേച്ചുകൊണ്ടു പുറപ്പെട്ടു. ബ്രാഹ്മണൻ അവിടെയുള്ള ഒരു മതിൽക്കെട്ടിനകത്തിരുന്നാണ് എണ്ണ തേച്ചത്. ആ മതിൽക്കെട്ടിൽനിന്ന് പുറത്തേക്കിറങ്ങുന്നതിനുള്ള വാതിൽക്കൽ മതിൽക്കു പുറത്തായിട്ടു രണ്ടുവശത്തും ഓരോരുത്തർ ഓരോ കുന്തവും പിടിച്ചുകൊണ്ടു നില്ക്കുന്നതിനും ബ്രാഹ്മണൻ വാതിൽക്കൽ വന്നിറങ്ങുമ്പോൾ രണ്ടുപേരും രണ്ടു വശത്തുനിന്നു പെട്ടെന്നു കുത്തുന്നതിനും കല്പന കൊടുത്തു രണ്ടുപേരെ ഗുരുവായ രാജാവു നിർത്തീട്ടുണ്ടായിരുന്നു. രാജാവും അവിടെ ഒരു സ്ഥലത്തു മറഞ്ഞിരുന്നിരുന്നു. ബ്രാഹ്മണൻ ഈ വിവരമൊന്നും അറിയാതെ പതിവുപോലെ വാതിൽക്കൽ വന്ന് പുറത്തേക്കിറങ്ങി. പെട്ടെന്നു രണ്ടുവശത്തും നിന്നിരുന്ന കുന്തക്കാർ ഓരോ കുത്തും വെച്ചുകൊടുത്തു. കുത്തുകൊണ്ടതിന്റെ ശേഷമേ ബ്രാഹ്മണൻ കുന്തക്കാരെ കണ്ടുള്ളൂ. എങ്കിലും ഉടനെ അദ്ദേഹം അവിടെനിന്നു ചാടിക്കളഞ്ഞു. ഗുരുവായ രാജാവു വെളിയിൽ ഇറങ്ങിവന്നു നോക്കിയപ്പോൾ രണ്ടു കുന്തത്തിന്റെയും അറ്റത്ത് എണ്ണ പറ്റിയും ബ്രാഹ്മണന്റെ ദേഹത്ത് തൊലിപോലും മുറിയാതെയും ഇരിക്കുന്നതായും കണ്ടു. രാജാവു വളരെ സന്തോഷിച്ച്, "ഇതാണ് മെയ്യ് കണ്ണാകണം എന്നു പറയാറുള്ളതിന്റെ അർഥം. ഇനി അഭ്യാസം മതിയാക്കാം" എന്നു ശിഷ്യനോടു പറഞ്ഞു. "എല്ലാം അവിടുത്തെ കൃപ" എന്നു ശിഷ്യനും പറഞ്ഞു. രാജാവു കോവിലകത്തേക്കും ബ്രാഹ്മണൻ കുളിക്കാനും പോകയും ചെയ്തു. രാജാവ് ഇപ്രകാരം തന്റെ പ്രിയശിഷ്യനെ കുന്തംകൊണ്ട് കുത്തിച്ചതു ശിഷ്യന്റെ അഭ്യാസബലത്തെ പരീക്ഷിക്കുന്നതിനായിട്ടും ഇതുകൊണ്ടു തന്റെ ശിഷ്യന് അപകടമൊന്നും പിണയുകയില്ലെന്നുള്ള നിശ്ചയമുണ്ടാ

യിട്ടും ആണെന്നുള്ളതു പ്രത്യേകം പറയണമെന്നില്ലല്ലോ. കണ്ണിൽ എന്തെങ്കിലും പോകുന്നതിനു കൊള്ളാൻ തുടങ്ങുമ്പോൾ എത്രയും വേഗത്തിൽ അതു അടഞ്ഞുപോകുന്നുവല്ലോ. അതുപോലെയുള്ള സ്വാധീനത ശരീരത്തിനുമുണ്ടാകണമെന്നതാണ് "മെയ്യും കണ്ണാകണം" എന്നുള്ളതിന്റെ അർഥം. അത്യന്തം ഊക്കോടുകൂടി കുത്തിയ അതി നിശിതങ്ങളായ കുന്തങ്ങൾ തന്റെ ദേഹത്തിൽ കൊണ്ടതിന്റെശേഷം വിവരമറിഞ്ഞു തൊലിമുറിയുന്നതിനു മുമ്പായി ചാടിക്കളയണമെങ്കിൽ അദ്ദേഹത്തിനു എത്രമാത്രം മെയ്സ്വാധീനമുണ്ടാ യിരിക്കണം. അപ്പോൾ അദ്ദേഹത്തിനു മെയ്യു കണ്ണാകണമെന്നു ഗുരുവിനുണ്ടായിരുന്ന അഭിപ്രായം സഫലമായി എന്നറികയാലാണ് ഗുരു "ഇനി അഭ്യാസം മതിയാക്കാം" എന്നു സമ്മതിച്ചതെന്നുള്ളതു പറയണമെന്നില്ലല്ലോ.

ബ്രാഹ്മണൻ പിന്നെയും കുറച്ചുകാലം ഗുരുസന്നിധിയിൽ താമസിച്ചു തനിക്കുണ്ടായിരുന്ന സന്ദേഹങ്ങൾ സകലവും തീർത്തതിന്റെശേഷം യഥാശക്തി ഗുരുദക്ഷിണയും കഴിച്ച് അനുഗ്രഹവും വാങ്ങി അവിടെനിന്നു പുറപ്പെട്ടു.

അനന്തരം അദ്ദേഹം ഓരോ രാജ്യങ്ങളിൽ സഞ്ചരിച്ച് ക്രമേണ കായംകുളത്തു ചെന്നുചേർന്നു. ആ രാജ്യം അന്നു തിരുവിതാംകോട്ടേക്കു ചേർന്നിട്ടില്ലായിരുന്നു. കായംകുളത്തു രാജാവിനെ ചെന്നുകണ്ട് അദ്ദേഹത്തിന്റെ കല്പനപ്രകാരം അവിടത്തെ സൈന്യങ്ങളെ ആയോധനവിദ്യ അഭ്യസിപ്പിച്ചുകൊണ്ട് കുറഞ്ഞൊരു ദിവസം അവിടെ താമസിച്ചു. എങ്കിലും അധികകാലം താമസിയാതെ അവിടത്തെ രാജാവിന്റെ നടപടികൾ അദ്ദേഹത്തിന് അത്ര രസിക്കായ്കയാൽ അദ്ദേഹം അവിടെനിന്നു പൊയ്ക്കളഞ്ഞു.

പിന്നെയും പല സ്ഥലങ്ങളിലും സഞ്ചരിച്ച് ഒടുക്കം അദ്ദേഹം അക്കാലത്തു തിരുവിതാംകൂർ മഹാരാജാക്കന്മാരെഴുന്നള്ളിത്താമസിച്ചിരുന്ന പത്മനാഭപുരത്തു ചെന്നുചേർന്നു. അപ്പോൾ 933-ൽ നാടുനീങ്ങിയ പ്രസിദ്ധനായ മാർത്താണ്ഡവർമ്മ മഹാരാജാവു നാടുവാഴുന്ന കാലമായിരുന്നു. അവിടുന്ന് അവിടുത്തെ ഭാഗിനേയനായ 973-മാണ്ടു നാടുനീങ്ങിയ രാമവർമ മഹാരാജാവിനെ ആയുധവിദ്യ അഭ്യസിപ്പിക്കുന്നതിനായി അനേകം അഭ്യാസികളെ വരുത്തിപ്പരീക്ഷിച്ചിട്ടും ബോധിക്കാതെ

എല്ലാവരെയും പറഞ്ഞയച്ചിട്ട് ഇനി എന്തു വേണ്ടൂ എന്നു വിചാരിച്ചും കൊണ്ടിരിക്കുന്ന കാലത്താണ് ഈ ബ്രാഹ്മണൻ അവിടെ ചെന്നു ചേർന്നത്.

ബ്രാഹ്മണൻ അവിടെ എത്തിയതിന്റേശേഷം മുഖം കാണിക്കണമെന്നാഗ്രഹിച്ചു. വിവരം തിരുമനസ്സിലെ സേവകന്മാർ മുഖാന്തരം തിരുമനസ്സറിയിച്ചു. ഇദ്ദേഹം ഒരു വലിയ അഭ്യാസിയാണെന്നുള്ള വിവരംകൂടെ തിരുമനസ്സറിയിക്കണമെന്നും പ്രത്യേകം പറഞ്ഞിരുന്നു. സേവകന്മാർ എല്ലാ വിവരവും തിരുമനസ്സറിയിക്കുകയും ചെയ്തു. പിറ്റേ ദിവസം പകൽ പന്ത്രണ്ടു മണിക്കു തിരുമുമ്പാകെ ചെല്ലുന്നതിനു കല്പനയുണ്ടായി. ബ്രാഹ്മണൻ കല്പനപ്രകാരം പിറ്റേ ദിവസം പന്ത്രണ്ടുമണിയായപ്പോൾ കോട്ടവാതില്ക്കൽ ചെന്നു. അപ്പോഴേക്കും മഹാരാജാവിന്റെ കല്പന പ്രകാരം കോട്ടവാതിലുകളെല്ലാം അടയ്ക്കുകയും കോട്ടയ്ക്കകത്തു കോട്ട മതിലിനോടടുത്ത് ഓരോ തീണ്ടാമതി അകലത്തോളമിട എല്ലാ സ്ഥലത്തും വലിയ ആന്തങ്ങൾ (ഒരാൾ പൊക്കത്തിലുള്ള ഇരുമ്പാണികൾ) അടുപ്പി ച്ചടുപ്പിച്ചു തറയ്ക്കുകയും ചെയ്തിരുന്നു. ബ്രാഹ്മണൻ കോട്ടയ്ക്കു ചുറ്റും നടന്നു നോക്കീട്ട് എല്ലാ വാതിലുകളും അടച്ചിരിക്കുന്നതായി കാണുകയാൽ ഇതു തന്നെ പരീക്ഷിക്കാനാണെന്ന് അദ്ദേഹത്തിനു മനസ്സിലായി. ഉടനെ അദ്ദേഹം അരയും തലയും മുറുക്കി, വാളും പരിചയുമെടുത്ത് പിടിച്ച് താണുനിന്നു ചില ചുവടുകൾ വച്ചിട്ടു കോട്ടമതിലിന്റെ മീതെ അകത്തേക്കു ചാടി. അകത്ത് ആന്തങ്ങൾ തറച്ചിരിക്കുമെന്ന് അദ്ദേഹം വിചാരിച്ചിരുന്നില്ല. ചാടിപ്പൊങ്ങി കോട്ടമതിലിന്റെ മീതേക്കൂടി അകത്തേക്കു ചെന്നപ്പോഴാണ് കാലുകൾ നിലത്തു കുത്താനിടമില്ലാതെ അടുപ്പിച്ച് ആന്തങ്ങൾ തറച്ചിരിക്കുന്നത് കണ്ടത്. ബുദ്ധിശാലിയും അഭ്യാസിയുമായ അദ്ദേഹം മേൽഭാഗത്തു നിന്നു താഴെ എത്തുന്നതിനു മുമ്പായി തത്കാലോചിതമായ ഒരു കൗശലം ആലോചിച്ചു നിശ്ചയിച്ച് അപ്രകാരം ചെയ്തു. എങ്ങനെയെന്നാൽ തന്റെ കൈയിലുണ്ടായിരുന്ന പരിച മലർത്തിപ്പിടിച്ച് ഒരാന്തത്തിന്റെ മീതെ വച്ചു കാലുകൾ രണ്ടും ആ പരിചയ്ക്കകത്തു ചവിട്ടിയുംകൊണ്ടു ചെന്നചെലവിനെ ഒന്നിരുന്നു. അവിടെയിരുന്നു കൊണ്ടും പിന്നോക്കം ചാടി കോട്ടമതിൽ തൊടാതെ പുറത്തുവന്നു നിൽക്കുകയും ചെയ്തു. എങ്ങനെയുള്ള അഭ്യാസികൾക്കും ഒന്നു ചാടിയാൽ പിന്നെ അവിടെനിന്നു ചാടണമെങ്കിൽ കാലൊന്ന്

ഊന്നാതെ നിവൃത്തിയില്ലല്ലോ. അതിനാലാണ് അദ്ദേഹം അങ്ങനെ ചെയ്തത്.

ബ്രാഹ്മണൻ കോട്ടയ്ക്കു പുറത്തു വന്നതിന്റെശേഷം കോട്ട വാതിൽക്കൽ കാത്തുനിന്നിരുന്ന ശേവുകക്കാരോട് "എന്നെ കല്പിച്ചന്വേഷിച്ചെങ്കിൽ ഞാനിവിടെ വന്നിരുന്നു എന്നും കോട്ടവാതിൽ അടച്ചിരുന്നതിനാൽ അകത്തു കടക്കുവാൻ നിവൃത്തിയില്ലാതെ മടങ്ങിപ്പോയി എന്നും അറിയിച്ചേക്കണം" എന്നു പറഞ്ഞ് അദ്ദേഹം പോകാൻ ഭാവിച്ചു. അപ്പോൾ ഇതെല്ലാം നോക്കിക്കൊണ്ടിരുന്ന മഹാരാജാവ് വളരെ വിസ്മയത്തോടും സന്തോഷത്തോടുംകൂടി ആളയച്ചു. കോട്ടവാതിൽ തുറപ്പിച്ചു ബ്രാഹ്മണനെ തിരുമുമ്പാകെ വരുത്തി സന്തോഷസമേതം തത്ക്കാലം കുറഞ്ഞൊന്ന് അരുളിച്ചെയ്കയും അക്കാലത്തു ബാല്യമായിരുന്ന രാമവർമ രാജാവിനെ ആയുധാഭ്യാസം ചെയ്യിക്കുന്നതിനായി കല്പിക്കുകയും ചെയ്തു.

ഇപ്രകാരം ബ്രാഹ്മണൻ രാജഗുരുവായിത്തീരുകയാൽ അദ്ദേഹത്തിന്റെ തറവാട്ടേക്കു "ഗുരുക്കൾ" എന്നൊരു സ്ഥാനവും കരമൊഴിവായിട്ട് അനേകം വസ്തുക്കളും കല്പിച്ചുകൊടുത്തു. "കല്ലാന്താറ്റിൽ" എന്നുള്ളത് ഈ ബ്രാഹ്മണന്റെ സ്വതേയുള്ള ഭവനപ്പേരാണ്. കല്ലാന്താറ്റിൽ ഗുരുക്കളെ ബ്രാഹ്മണർ മുതലായവർ ഇന്നും ഗുരുക്കളെന്നും ശൂദ്രർ മുതലായവർ ഗുരുക്കളച്ഛൻ എന്നുമാണ് പറയുന്നത്.

തിരുവിതാംകൂർ മഹാരാജാക്കന്മാർ തിരുവനന്തപുരത്തുതന്നെ സ്ഥിരമായി എഴുന്നള്ളിത്താമസിച്ചു തുടങ്ങിയപ്പോൾ ഗുരുക്കളുടെ താമസവും തിരുവനന്തപുരത്തായി. അവിടെ അദ്ദേഹത്തിന് അനേകം സ്ഥാനമാനങ്ങൾ കല്പിച്ചുകൊടുത്തതുകൂടാതെ പതിവായിപ്പാർക്കുന്നതിന് ഒരു മഠവും കല്പിച്ചു പണിയിച്ചുകൊടുത്തു.

ഇപ്രകാരം അനേകം സ്ഥാനമാനങ്ങളും രാജസന്നിധിയിൽനിന്നു പലവിധത്തിലുള്ള ആദായങ്ങളും കരമൊഴിവായി വളരെ വസ്തുക്കളും കിട്ടിയതിന്റെ ശേഷം ഗുരുക്കൾ കോലത്തുനാട്ടിൽനിന്ന് തന്റെ കുടുംബം മുഴുവനും ഇവിടെ വരുത്തി, സ്വജനങ്ങൾ അധികമുള്ള തിരുവല്ലായിൽ ഒരു ഭവനമുണ്ടാക്കി കുടുംബത്തെ അവിടെ സ്ഥിരതാമസമാക്കി.

ഇപ്പോഴും കല്ലന്താറ്റിൽ ഗുരുക്കളുടെ കുടുംബത്തിൽ ഒരു ക്ഷയവും ബാധിച്ചിട്ടില്ല. അവർ നല്ല ധനവാന്മാരായിട്ടു തന്നെ ഇരിക്കുന്നു. അവർക്കു തിരുവനന്തപുരത്തു രാജസന്നിധിയിലുള്ള സ്ഥാനമാനങ്ങൾക്കും ബഹുമാനത്തിനും ഇക്കാലം വരെ കുറവു വന്നിട്ടില്ല. ഇപ്പോഴും മഹാരാജാവു തിരുമനസ്സുകൊണ്ട് പൂജയെടുപ്പിന് വിദ്യാരംഭത്തിനായി പൂജപ്പുരയിൽ എഴുന്നള്ളുമ്പോൾ ഗുരുക്കൾക്കു ഗുരുദക്ഷിണ ചെയ്ക പതിവാണ്. ഇക്കാലത്തു തിരുവിതാംകൂർ മഹാരാജാക്കന്മാർക്ക് ആയോധനവിദ്യാഭ്യാസം ആവശ്യമല്ലാത്തതിനാൽ അത് ചെയ്യാറുമില്ല. ഇപ്പോൾ ഉള്ള ഗുരുക്കന്മാർക്ക് ഈ വിദ്യ അറിഞ്ഞുകൂടാ. എങ്കിലും ഈ രാജവംശത്തിന്റെ കളരിസ്ഥാനം ഇന്നും വഹിക്കുന്നത് കല്ലന്താറ്റിൽ ഗുരുക്കൾതന്നെയാണ്.

സാക്ഷാൽ ഗുരുക്കളുടെ ശിഷ്യസാമർഥ്യത്തിന്റെ ദൃഷ്ടാന്തങ്ങളായിട്ട് അനേകം കഥകളുണ്ട്. വിസ്തരഭയത്താൽ അവയെല്ലാം ഇവിടെ വിസ്തരിക്കുന്നില്ല. എങ്കിലും ചുരുക്കത്തിൽ ഒരു കഥ പറയാം.

973–ാമാണ്ടു നാടുനീങ്ങിയ രാമവർമ മഹാരാജാവു തിരുമനസ്സിലേക്ക് ഏകദേശം വാർദ്ധക്യമായതിന്റെ ശേഷം നടത്തിയതായ 967–ാമാണ്ടത്തെ മുറജപക്കാലത്ത് തിരുവനന്തപുരത്തു കൂടിയിരുന്ന അസംഖ്യം ബ്രാഹ്മണരുടെ കൂട്ടത്തിൽ അഭ്യാസികളായിട്ടും ചിലരുണ്ടായിരുന്നു. തിരുമനസ്സുകൊണ്ട് നല്ല അഭ്യാസിയായിരുന്നതിനാൽ അഭ്യാസികളായിട്ടുള്ളവരുടെ പേരിലൊക്കെ അവിടേക്ക് വളരെ പ്രതിപത്തിയുണ്ടായിരുന്നു. അതിനാൽ അഭ്യാസികളായിട്ടുള്ളവരെ ഒക്കെ തിരുമുമ്പാകെ വരുത്തി വല്ലതുമൊക്കെ കല്പിച്ചു സമ്മാനിക്കയും പതിവായിരുന്നു. സാക്ഷാൽ ഗുരുക്കളുടെ കാലം ഇക്കാലത്തിനു വളരെമുമ്പെ കഴിഞ്ഞു പോയിരുന്നു എന്നുള്ളതു പറയേണ്ടതില്ലല്ലോ.

ഇങ്ങനെയിരിക്കുന്ന കാലത്ത് ഒരു ദിവസം "മുണ്ട്യൂര്" എന്നു ഭവനപ്പേരുള്ള അഭ്യാസിയായ ഒരു ബ്രാഹ്മണൻ കൗപീനം മാത്രം ധരിച്ച് എണ്ണയും തേച്ചുകൊണ്ട് കുളിക്കാനായി പത്മതീർത്ഥക്കരെ നിൽക്കുമ്പോൾ വൃദ്ധനായ ഒരു വിരുത്തിക്കാരൻ നായർ ഒരു നെയ്ക്കുടവും തലയിൽവച്ചുകൊണ്ട് അതിലേ കടന്നുപോയി. ആ നായരുടെ കക്ഷത്തിൽ ഒരു നല്ല വടിയിരിക്കുന്നതുകണ്ട് ഈ ബ്രാഹ്മണൻ "എടാ ആ വടി

എനിക്കു തരാമോ?" എന്നു ചോദിച്ചു. അപ്പോൾ നായർ "അവിടേക്കു ചെറുപ്പമാണല്ലോ. വടി വയസ്സായ എനിക്കു വേണ്ടതല്ലേ?" എന്നു ചോദിച്ചു. "നീ വേറെ ഒന്നുണ്ടാക്കിക്കോ" എന്നു ബ്രാഹ്മണൻ പറഞ്ഞു. "അത് അവിടേക്കാകാമല്ലോ" എന്നു നായർ പറഞ്ഞു. അപ്പോൾ ബ്രാഹ്മണൻ "നീ തന്നില്ലെങ്കിൽ വടി ഞാൻ മേടിക്കും" എന്നു പറഞ്ഞു. ഉടനെ നായർ "എന്നാലങ്ങനെയാവട്ടെ" എന്നു പറഞ്ഞു നടന്നുതുടങ്ങി. ബ്രാഹ്മണൻ പിന്നാലെ ചെന്നു നായരുടെ കക്ഷത്തിലിരിക്കുന്ന വടിയുടെ അറ്റത്തു പിടിച്ചു വലിച്ചു. ഒരു കൈകൊണ്ടു പിടിച്ചുവലിച്ചിട്ടുവരായ്ക യാൽ രണ്ടുകൈകൊണ്ടും മുറുകെ പിടിച്ചു വളരെ ശക്തിയോടുകൂടി പുറകോട്ടു വലിച്ചു. എന്നിട്ടും വടി കിട്ടിയില്ലെന്നുതന്നെയുമല്ല, വടി നായരുടെ കക്ഷത്തിൽ ഇരുന്ന സ്ഥലത്തുനിന്നു കിടുകിടായെങ്കിലും മാറുകയാകട്ടെ നായരുടെ നടപ്പിനു സ്വല്പമെങ്കിലും താമസം സംഭവിക്കുകയാകട്ടെ ചെയ്തില്ല. എന്നിട്ടും ബ്രാഹ്മണൻ ഒഴിച്ചു പോകുന്നില്ലെന്നു കണ്ടപ്പോൾ നായർ അവിടെനിന്നുകൊണ്ട് വലത്തൂട്ട് ഒന്നു വട്ടത്തിൽ ചുറ്റിത്തിരിഞ്ഞിട്ടു നേരെ ഉത്സവമഠത്തിലേക്കു നടന്നുതുടങ്ങി. അപ്പോൾ ബ്രാഹ്മണൻ എന്തുകൊണ്ടോ വടിയിന്മേൽ പിടിച്ചിരിക്കുന്ന പിടുത്തം വിട്ടുംവെച്ചു പോരാൻ പാടില്ലാതെയായി ത്തീർന്നു. അതിനാൽ അദ്ദേഹം മുണ്ടുടുക്കാതെ, എണ്ണയും തേച്ചു വെയിലുംകൊണ്ടു വടിയുടെ അറ്റത്തു പിടിച്ചുംകൊണ്ടു നായരുടെ പിന്നാലെതന്നെ പോയി. നായർ ഉത്സവമഠത്തിൽ ചെന്നു നെയ്ക്കുടം താഴെയിറക്കിവെച്ച് അവിടെ നിന്നു. വടിയുടെ അറ്റത്ത് പിടിച്ചുംകൊണ്ട് ബ്രാഹ്മണനും അവിടെ നിലയായി. നായർ നെയ്യെല്ലാം അളന്നേല്പിച്ച് പറ്റുചിട്ടി വാങ്ങിച്ചു കഴിഞ്ഞപ്പോഴേക്കും ഈ വർത്തമാനങ്ങളെല്ലാം എങ്ങനെയോ മഹാരാജാവു തിരുമനസ്സുകൊണ്ടറിഞ്ഞ് ഈ നായരെ വിളിച്ചു തിരുമുമ്പാകെ കൊണ്ടുചെല്ലുവാൻ കല്പനയായി. ഉടനെ ഒരു ഹരിക്കാരൻ വന്നു പറയുകയാൽ നായർ കൊട്ടാരത്തിലേക്കു നടന്നുതുടങ്ങി. വടിവിട്ടുംവെച്ചു പോരാൻ നിവൃത്തിയില്ലായ്കയാൽ പിന്നാലെ ബ്രാഹ്മണനും പോയി. തിരുമുമ്പാകെ ചെന്നപ്പോൾ "ഹേ! മുണ്ട്യൂര് എന്താ ഇങ്ങനെ?" എന്നു കല്പിച്ചു ചോദിച്ചു. അപ്പോൾ ബ്രാഹ്മണൻ വളരെ ലജ്ജിച്ചു എന്നുള്ളതു പറയണമെന്നില്ലല്ലോ. താനൊരഭ്യാസിയും ചെറുപ്പക്കാരനുമായിട്ട് ഇങ്ങനെ ഒരപകടത്തിലകപ്പെട്ടു വൃദ്ധനായ ഒരു നായരുടെ പിന്നാലെ മുണ്ടുമുടുക്കാതെ തിരുമുമ്പാകെ ചെല്ലുന്നതിനു

സംഗതിയായല്ലോ എന്നു വിചാരിച്ചു ലജ്ജയും വ്യസനവും സഹിക്കവയ്യാതെയായിട്ട് എമ്പ്രാൻ കരഞ്ഞുതുടങ്ങി. അപ്പോൾ തിരുമനസ്സു കൊണ്ട് "ആ സാധു ബ്രാഹ്മണനെ വിട്ടേയ്ക്കൂ" എന്നു കല്പിച്ചു. ഉടനെ നായർ "അടിയൻ" എന്നു പറഞ്ഞ് അവിടെ നിന്നുംകൊണ്ട് ഇടത്തൂട്ട് ഒന്നു തിരിഞ്ഞു. അപ്പോൾ ബ്രാഹ്മണന്റെ പിടിവിട്ടു. "ഇനി വേഗം പോയി ഊണു കഴിച്ചുവരൂ" എന്നു കല്പിച്ചു. ബ്രാഹ്മണൻ പോവുകയും ചെയ്തു.

നായർ ബ്രാഹ്മണനോടു ചെയ്ത പ്രയോഗം തിരുമനസ്സിലേക്കും അറിയാമായിരുന്നു. എങ്കിലും അതു സാധാരണക്കാരായ അഭ്യാസികൾക്ക് അറിഞ്ഞുകൂടാത്തതായിരുന്നതിനാൽ ഈ നായർ സാമാന്യനല്ലെന്നും ഈ നായരെ കണ്ടപ്പോൾത്തന്നെ അയാള് എവിടെവെച്ചോ താൻ മുമ്പൊരിക്കൽ കണ്ടിട്ടുണ്ടെന്നും തിരുമനസ്സിൽ തോന്നുകയാൽ "നീ എവിടുത്തു കാരനാണ്, ആരാണ്" എന്നൊക്കെ കല്പിച്ചു ചോദിച്ചു. അപ്പോൾ നായർ തൊഴുതുംകൊണ്ടു താഴെ വരുന്ന പ്രകാരം വിനയപൂർവം അറിയിച്ചു.

"അടിയൻ കായംകുളത്തുകാരൻ ഒരു ശൂദ്രനാണ്. തിരുമനസ്സിലെ വിരുത്തിക്കാരിൽ ഒരുവനാണ്. ഇവിടെ മുറജപമടിയന്തിരം വകയ്ക്കു നെയ്യേൽപ്പിക്കനായി വിടകൊണ്ടതാണ്. കല്പിച്ച് അടിയെനെക്കുറിച്ച് ഓർക്കാനിടയുണ്ട്". ഇത്രയും കേട്ടപ്പോൾ തിരുമനസ്സിലേക്ക് ഓർമ്മ യുണ്ടായി. എങ്കിലും സംഗതി അയാളെക്കൊണ്ടുതന്നെ പറയിക്കാനായി "ഓർക്കാനുള്ള കാരണമെന്താണ്" എന്നു കല്പിച്ചു ചോദിച്ചു. അപ്പോൾ നായർ, "തിരുമനസ്സുകൊണ്ട് കായംകുളം പിടിക്കാനായി എഴുന്നള്ളിയ കാലത്തു കോട്ടയ്ക്കു മീതെ കുതിരയെ ചാടിച്ചപ്പോൾ കുതിര ഒരു വെട്ടു കൊള്ളുകയാൽ കോട്ടയ്ക്കു പുറത്തേക്കു വീഴുകയും തിരുമേനി കോട്ടയ്ക്കകത്തേക്കു ചാടുകയും ചെയ്തതു തിരുമനസ്സിൽ ഓർമയുണ്ടാ യിരിക്കുമല്ലോ. അന്നു കൊത്തളത്തിൽ ഒളിച്ചിരുന്നു കുതിരയുടെ കാൽ വെട്ടിയത് അടിയനാണ്. ആ സമയം കല്പിച്ച് അടിയനെ കണ്ടിട്ടുണ്ടല്ലോ" എന്നറിയിച്ചു. "ശരി, ഇതും നമുക്ക് ഓർമയുണ്ട്. നിന്നെ കണ്ടപ്പോൾത്തന്നെ നമുക്ക് മനസ്സിലായി. എങ്കിലും ചോദിച്ചു എന്നേ ഉള്ളൂ. നീ കായംകുളം രാജാവിന്റെ ഒരു സൈനികൻ ആയിരുന്നു അല്ലേ?" എന്നു കല്പിച്ചു. നായർ "അടിയൻ" എന്നറിയിച്ചു. തിരുമനസ്സുകൊണ്ട് "എന്നിട്ടിപ്പോൾ ഇവിടെ നെയ്ച്ചുമടുംകൊണ്ടു വന്നതെന്താണ്" എന്നു കല്പിച്ചു ചോദിച്ചു. നായർ, "അന്ന് അടിയന്റെ കരിക്കാടി അതായിരുന്നു. ഇന്ന് അടിയന്റെ

കരിക്കാടി ഇതാണ്" എന്നറിയിച്ചു. മഹാരാജാവ് സന്തോഷിച്ച്, "ശരി അന്നന്നു തിന്നുന്ന ചോറിന്റെ നന്ദി കാണിക്കുന്നതു പുരുഷധർമ്മമാണ്. ഇങ്ങനെതന്നെ വേണം" എന്നു കല്പിച്ചു. പിന്നെയും തിരുമനസ്സു കൊണ്ടും ആ നായരുംകൂടി വിദ്യാഭ്യാസസംബന്ധമായും മറ്റും കുറഞ്ഞോരു നേരം സംഭാഷണം ചെയ്തു. അപ്പോൾ നായരും സാക്ഷാൽ ഗുരുക്കളുടെ ശിഷ്യനാണെന്നു മനസ്സിലാവുകയാൽ അയാളെക്കുറിച്ചു വിശേഷിച്ചും തിരുമനസ്സിൽ ഒരു സന്തോഷമുണ്ടായി. തങ്ങളുടെ സതീർഥ്യ ന്മാരെക്കുറിച്ച് ഒരു പ്രത്യേകസ്നേഹം എല്ലാവർക്കും ഉണ്ടാകുന്നതാ ണല്ലോ. ഉച്ചതിരിഞ്ഞു വീണ്ടും വരാമെന്നു കല്പിച്ച് അപ്പോൾ നായരെ പറഞ്ഞയച്ചു.

ഉച്ചതിരിഞ്ഞപ്പോൾ അഭ്യാസികളായിട്ടുള്ള ബ്രാഹ്മണരെല്ലാം തിരുമുമ്പാകെ എത്തി. ആ കൂട്ടത്തിൽ മുണ്ട്യൂര് എന്ന ബ്രാഹ്മണനും ഉണ്ടായിരുന്നു. കായംകുളത്തുകാരൻ നായരും വന്നുചേർന്നു. അപ്പോൾ അവിടെ അണ്ഡാകൃതിയായിട്ട് ഒരു വലിയ ഇരുമ്പുകട്ടി കിടപ്പുണ്ടായിരുന്നു. "ഇത് ആർക്കെങ്കിലും എടുത്തു പൊക്കാമോ?" എന്നു കല്പിച്ചു ചോദിച്ചു. ഇതുകേട്ട് അഭ്യാസികളായിട്ടുള്ള ഓരോ ബ്രാഹ്മണൻ ചെന്ന് എടുത്തുനോക്കി. ആ കട്ടിയൊന്ന് ഇളക്കാൻപോലും ആർക്കും കഴിഞ്ഞില്ല. ഒടുക്കം മുണ്ട്യൂര് ബ്രാഹ്മണൻ മുട്ടോളം പൊക്കി. പിന്നെ നായരെടുത്ത് അരയോളം പൊക്കി. പിന്നെ അതെടുക്കാൻ ആരുമുണ്ടാ യിരുന്നില്ല. ഒടുക്കം തിരുമനസ്സുകൊണ്ട് "നമുക്കിപ്പോൾ വാർദ്ധക്യം കൊണ്ടു ക്ഷീണമായി. എങ്കിലും ഒന്നു പരീക്ഷിച്ചുനോക്കാം" എന്നു കല്പിച്ചുകൊണ്ട് ചെന്നെടുത്ത് കഴുത്തോളം പൊക്കി "വിദ്യാഭ്യാസ കാലത്ത് ഇതെടുത്ത് ദിവസംതോറും ആയിരം പ്രാവശ്യം വീതം തലയ്ക്കുമീതെ പൊക്കി പുറകോട്ടിടാറുണ്ട്. ഇപ്പോൾ ഒന്നും വയ്യാതെ യായി" എന്നും കല്പിച്ചു. വളരെ വയസ്സും ക്ഷീണവുമായ തിരുമനസ്സു കൊണ്ട് എടുത്തുപൊക്കിയ ഇരുമ്പുകട്ടി ചെറുപ്പക്കാരായ തങ്ങൾക്ക് ഒന്നിളക്കാൻപോലും കഴിഞ്ഞില്ലല്ലോ എന്നു വിചാരിച്ച് അഭ്യാസികളെന്ന നാട്യത്തോടുകൂടി അവിടെ കൂടിയിരുന്നവരെല്ലാം ലജ്ജിച്ചുപോയി.

കായംകുളത്തുകാരൻ നായർക്ക് സബഹുമാനം അനേകം സമ്മാനങ്ങൾ കല്പിച്ചുകൊടുത്തതു കൂടാതെ, ആജീവനാന്തം അയാൾ ക്കുള്ള വിരുത്തിവസ്തു ഊഴിയംകൂടാതെ അനുഭവിച്ചു കൊള്ളുന്നതിനും

കല്പിച്ചതിനും പുറമേ പ്രതിമാസം കുറേ പണം അടുത്തൂണായിട്ടും കല്പിച്ചു പതിച്ചുകൊടുത്തു.

ഗുരുക്കളുടെ ശിക്ഷാസാമർത്ഥ്യം നിമിത്തം രാമവർമമഹാരാജാവിനു സിദ്ധിച്ച അഭ്യാസബലം ചരിത്രപ്രസിദ്ധമായിട്ടുള്ളതാകയാൽ അധികം വിസ്തരിക്കണമെന്നില്ല. എങ്കിലും അവിടുന്നു വിദ്യാഭ്യാസം ചെയ്തു കഴിഞ്ഞയുടനെ ഉണ്ടായ ഒരു സംഗതി മാത്രം പറയാം. തിരുമനസ്സുകോണ്ട് ഗുരുക്കളുടെ അടുക്കൽ വിദ്യാഭ്യാസം തുടങ്ങി കുറച്ചു കഴിഞ്ഞപ്പോൾ മുതൽ അവിടുത്തെ മാതുലനായ മാർത്താണ്ഡവർമ്മ മഹാരാജാവ്, കോഴിക്കോട്ട് രാജാവ് ഗുരുക്കളുടെ അഭ്യാസകാലത്ത് ചോദിച്ചതുപോലെ ചോദിക്കയും ഗുരുക്കൾ അന്നു പറഞ്ഞതുപോലെ പതിനായിരം പേരെ തടുക്കാമെന്നും അയ്യായിരം പേരെത്തടുക്കാമെന്നു മൊക്കെ തിരുമനസ്സു കൊണ്ട് ഉത്തരം അറിയിക്കയും ചെയ്തുകൊണ്ടി രുന്നു. ഒടുക്കം അഭ്യാസം ഒട്ടു കഴിഞ്ഞതിന്റെ ശേഷം ഒരു ദിവസം മാർത്താണ്ഡവർമ മഹാരാജാവ് പത്മനാഭപുരം കൊട്ടാരത്തിൽ മാളികയിൽ എഴുന്നള്ളി നില്ക്കുന്ന സമയം രാമവർമ മഹാരാജാവ് മാളികയിലേക്കു കോവണിയിൽ ക്കൂടെ കയറിച്ചെന്നു. അപ്പോൾ മാർത്താണ്ഡവർമ മഹാരാജാവ് കോവണി വതില്ക്കൽ ഒരു വശത്തേക്കു മാറി, ഒളിച്ചുനിൽക്കുകയായിരുന്നു. രാമവർമമഹാരാജാവിനു തന്റെ മാതുലൻ നിൽക്കുന്നതു കാണാൻ പാടില്ലായിരുന്നു. അവിടുന്നു കോവണിയിൽ ക്കൂടെ കയറി ഒട്ടു മുകളിലായ സമയം മാർത്താണ്ഡവർമ മഹാരാജാവു തന്റെ കയ്യിലിരുന്ന പള്ളിവാൾകൊണ്ടു രാമവർമ മഹാരാജാവിന്റെ കഴുത്തു നോക്കി ഒരു വെട്ടുകൊടുത്തു. വെട്ടു കഴുത്തിൽ കൊണ്ടതിന്റെ ശേഷമേ രാമവർമ മഹാരാജാവ് അറിഞ്ഞുള്ളൂ. എങ്കിലും അവിടുന്നു തൊലി മുറിയുന്നതിനു മുമ്പായി ആ കോവണിപ്പടിയിൽ താണിരുന്നുകളഞ്ഞു. വെട്ടു കൊട്ടാര മാളികയുടെ ഒരു കഴുക്കോലിനു കൊള്ളുകയാൽ കഴുക്കോൽ മുറിഞ്ഞു പോയി. ഉടനെ ഗുരുക്കൾ അവിടെയെത്തി, "അവിടുന്ന് ഈ കഠിന പ്രവൃത്തി ചെയ്തതെന്താണെ"ന്ന് ചോദിച്ചു. അപ്പോൾ മാർത്താണ്ഡവർമ മഹാരാജാവ് "ഒന്നുമില്ല. ഉണ്ണിയുടെ വിദ്യാഭ്യാസം കഴിയാറായല്ലോ. അയാൾ വല്ലതും പഠിച്ചിട്ടുണ്ടോ എന്നു പരീക്ഷിച്ചുനോക്കുകയായിരുന്നു. ഇപ്രകാരമുള്ള ചതിപ്രയോഗങ്ങൾ ശത്രുക്കളിൽനിന്നു സാധാരണയായി സംഭവിക്കാവുന്നതാണ്. അതിൽ നിന്ന് സ്വാത്മരക്ഷ ചെയ്യാൻ

കഴിയാത്തവർ ഈ വംശത്തിൽ ജീവിച്ചിരുന്നിട്ടു പ്രയോജനമില്ല. അതിനു കഴിയുന്നവനാണെങ്കിൽ ഇതുകൊണ്ടു വൈഷമ്യം ഒന്നും വരാനുമില്ലല്ലോ എന്നു വിചാരിച്ച് അങ്ങനെ ചെയ്തതാണ്" എന്നു കല്പിച്ചു. "എന്റെ ഗുരുനാഥന്റെ അനുഗ്രഹം കൊണ്ട് എന്റെ അടുക്കൽ പഠിക്കുന്നവർക്ക് ഇപ്രകാരമുള്ള പ്രയോഗങ്ങളിലൊന്നും അപകടം പറ്റുമെന്നു തോന്നുന്നില്ല" എന്നു ഗുരുക്കൾ അറിയിച്ചു.

മേല്പറഞ്ഞപ്രകാരം അനേകം പരീക്ഷകൾ കഴിഞ്ഞതിന്റെ ശേഷമാണ് മാർത്താണ്ഡവർമ മഹാരാജാവ് തന്റെ ഭാഗിനേയനെ കായംകുളം മുതലായ യുദ്ധങ്ങൾക്കു തന്നോടുകൂടി കൊണ്ടുപോവുകയും ചില സമയങ്ങളിൽ തനിച്ചു പറഞ്ഞയയ്ക്കുകയും ചെയ്തു തുടങ്ങിയത്. ശിഷ്യന്മാരുടെ യോഗ്യത ഗുരുക്കന്മാരുടെ യോഗ്യതയ്ക്കു ദൃഷ്ടാന്തമാകയാൽ രാമവർമ മഹാരാജാവിനു സിദ്ധിച്ച വൈദഗ്ദ്ധ്യമെല്ലാം ഗുരുക്കളുടെ ശിക്ഷാനൈപുണ്യത്തിൽനിന്നുണ്ടായതാണെന്നു വിശേഷിച്ചു പറയണമെന്നില്ലല്ലോ.

# 13. കോലത്തിരിയും സാമൂതിരിയും

പണ്ടൊരിക്കൽ കോലസ്വരൂപത്തിങ്കൽ രാജാവ് കോഴിക്കോട്ടു സാമൂതിരിരാജാവിനെ കാണാനായി വന്നിരുന്നു. അന്നു രണ്ടുപേർക്കും രാജ്യാധിപത്യമുള്ള കാലമാണ്. തമ്മിൽ കണ്ടാൽ രണ്ടുപേരും പുറമേ ഭംഗിക്കു വളരെ സ്നേഹം ഭാവിക്കുകയും പരസ്പരം അങ്ങോട്ടുമിങ്ങോട്ടും പോവുകയും വരികയുമൊക്കെ പതിവുണ്ടായിരുന്നു. എങ്കിലും ഉള്ളിൽ പരസ്പരം മത്സരവും ആക്ഷേപവും ധാരാളമായിരുന്നു. കോലസ്വരൂപ ത്തിങ്കൽ രാജാവ് ഇങ്ങോട്ടു വന്നിരിക്കുന്ന സ്ഥിതിക്ക് വേണ്ടതുപോലെ സത്ക്കരിക്കാഞ്ഞാൽ ലൗകികത്തിനു പോരല്ലോ എന്നു വിചാരിച്ച് അദ്ദേഹത്തെ സാമൂതിരിരാജാവ് യഥായോഗ്യം സത്കരിച്ചു. ഊണു കഴിഞ്ഞു രണ്ടുപേരുംകൂടി സ്വൈരസല്ലാപം ചെയ്തുകൊണ്ടിരിക്കുമ്പോൾ കോലസ്വരൂപത്തിങ്കൽ രാജാവ് അകത്ത് നിരൂപിച്ചുകൊണ്ടു നേരം പോക്കെന്ന ഭാവത്തിൽ "സാമൂരി കുത്തുമോ?" എന്നു ചോദിച്ചു. (സാമൂതിരി എന്നുള്ളത് ലോപിച്ചു "സാമൂരി" എന്നും പറയാറുണ്ടല്ലോ). സാമൂരി എന്നാൽ ഒരു മാതിരി മൂരി (കാള) എന്നുള്ള അർഥത്തിലാണ് കോലസ്വരൂപത്തിങ്കൽ രാജാവ് ചോദിച്ചത്. ഇതുകേട്ട് സാമൂതിരിപ്പാട് "കോലത്തിരി കത്തുമോ?" എന്ന് അങ്ങോട്ടും ചോദിച്ചു. കോലസ്വരൂപ ത്തിങ്കൽ രാജാവിനെ "കോലത്തിരി" എന്നും പറയാറുണ്ടല്ലോ. ഇതു കേട്ട് കോലസ്വരൂപത്തിങ്കൽ രാജാവ് "കോലത്തിരി ചിലപ്പോൾ കത്തിയേക്കും, സൂക്ഷിക്കണം" എന്നു പറഞ്ഞു. അപ്പോൾ സാമൂതിരിപ്പാട് "കോലത്തിരി കത്തിയാൽ സാമൂരി കുത്തുകയും ചെയ്യും" എന്നു പറഞ്ഞു. ഇങ്ങനെ അനേകം നേരമ്പോക്കുകളും പറഞ്ഞു രസിച്ചിരുന്നതിന്റെ ശേഷം കോലസ്വരൂപത്തിങ്കൽ രാജാവ് സന്തോഷഭാവത്തിൽ പോവുകയും ചെയ്തു.

പിന്നെ വളരെക്കാലം കഴിഞ്ഞതിന്റെ ശേഷം കോലസ്വരൂപത്തിങ്കൽ രാജാവ് വിശേഷമാതിരിയിൽ പണികഴിപ്പിച്ചിട്ടുള്ള ഒരു പെട്ടി താക്കോലോടുകൂടി ഒരു ഭൃത്യൻ വശം സാമൂതിരിപ്പാട്ടിലേക്കു കൊടുത്ത യച്ചു. ആ പെട്ടിക്കകത്തു വെടിമരുന്നു നിറച്ചിരുന്നതുകൂടാതെ പെട്ടി തുറന്നാലുടനെ വെടിമരുന്നിനു തീപിടിച്ചു പെട്ടി തുറക്കുന്ന ആളുടെ മുഖവും ദേഹവുമെല്ലാം കത്തിപ്പോകത്തക്കവണ്ണം ഒരു സൂത്രവും

പറ്റിച്ചിരുന്നു. "കോലത്തിരി കത്തുമോ?" എന്നു സാമൂതിരിപ്പാടു മുമ്പു ചോദിച്ചിരുന്നതിനു ഒന്നു കത്തിക്കണമെന്നുള്ള വിചാരത്തോടുകൂടിയാണ് ഈ ചതി പ്രയോഗിച്ചതെന്ന് പറയേണ്ടതില്ലല്ലോ. ഭൃത്യൻ പെട്ടി താക്കോലോടുകൂടി സാമൂതിരിപ്പാട്ടിലെ അടുക്കൽ കൊണ്ടുചെന്നു കൊടുത്ത്, കോലസ്വരൂപത്തിങ്കൽ രാജാവിന്റെ സമ്മാനമാണെന്നുള്ള വിവരം അറിയിച്ചു. ഇതു കേട്ടപ്പോൾ സാമൂതിരിപ്പാട്, "ഇപ്പോൾ കോലത്തിരിരാജാവ് നമുക്കൊരു സമ്മാനം അയച്ചുതരാനുള്ള സംഗതി എന്തായിരിക്കും? ഇതെന്തെങ്കിലും ചതിയായിരിക്കാനേയിടയുള്ളൂ. "കോലത്തിരി കത്തുമോ" എന്നു നാം ചോദിച്ചതിനും "ചിലപ്പോൾ കത്തിയേക്കും, സൂക്ഷിക്കണം" എന്നാണല്ലോ മറുപടി പറഞ്ഞിട്ടുള്ളത്. അതിനാൽ ഈ പെട്ടിക്കകത്ത് എന്തെങ്കിലും കത്തുന്ന സാധനമായി രിക്കണം. അതുകൊണ്ട് ഈ പെട്ടി വെള്ളത്തിൽ മുക്കീട്ടു വേണം തുറക്കാൻ. അല്ലെങ്കിൽ അബദ്ധം പറ്റിയേക്കും" എന്നു വിചാരിച്ച് പെട്ടി വെള്ളത്തിൽ മുക്കിയെടുത്തു കൊണ്ടുവരുവാൻ തന്റെ ഭൃത്യന്മാരോടു കല്പിച്ചു. ഭൃത്യന്മാർ പെട്ടിയെടുത്തു കൊണ്ടുപോയി മുക്കിക്കൊണ്ടുവന്നു. സാമൂതിരിപ്പാട് പെട്ടി തുറന്നു. പെട്ടിക്കകത്ത് വെള്ളംകേറി വെടി മരുന്നെല്ലാം നനഞ്ഞുപോയതിനാൽ തീ കത്തുകയും അബദ്ധം പറ്റുകയു മൊന്നുമുണ്ടായില്ല. ഈ സംഗതികളെല്ലാം കോലത്തിരി രാജാവിന്റെ ഭൃത്യന്മാർ തിരിച്ചുചെന്ന് അദ്ദേഹത്തിന്റെ അടുക്കൽ അറിയിക്കുകയും ചെയ്തു. തന്റെ പ്രയോഗം പറ്റിയില്ലല്ലോ എന്നു വിചാരിച്ചു കോലത്തിരി രാജാവിനു വളരെ കുണ്ഠിതമുണ്ടായി എന്നുള്ളതു പറയേണ്ടതില്ലല്ലോ.

പിന്നെ കുറച്ചുകാലം കഴിഞ്ഞതിന്റെശേഷം സാമൂതിരിപ്പാടും മേൽപ്രകാരം ഒരു പെട്ടി തന്റെ ഭൃത്യന്മാർ മുഖാന്തരം കോലത്തിരി രാജാവിനു സമ്മാനമായി കൊടുത്തയച്ചു. ആ പെട്ടി കോലത്തിരി രാജാവിന്റെ അടുക്കൽ എത്തിയപ്പോൾ അദ്ദേഹം, "നാമങ്ങോട്ടു ചെയ്ത തിനു പകരം ഇതും ഒരു ചതിപ്രയോഗമായിരിക്കണം. നാം കൊടുത്തയച്ച പെട്ടി സാമൂതിരി വെള്ളത്തിൽ മുക്കിയിട്ടാണല്ലോ തുറന്നത്. അതുപോലെ ഈ പെട്ടിയും വെള്ളത്തിൽ മുക്കിയിട്ടുവേണം തുറക്കാൻ. അല്ലെങ്കിൽ വല്ല അബദ്ധവും പറ്റിയേക്കും" എന്നിങ്ങനെ വിചാരിച്ചു പെട്ടി വെള്ളത്തിൽ മുക്കി തുറന്നു നോക്കിയപ്പോൾ അതിൽ നിറയെ കടന്നൽ കൂടുകളാ യിരുന്നു നിറച്ചയച്ചിരുന്നത്. പെട്ടിക്കകത്തു വെള്ളം കേറിയപ്പോ ഴേക്കും

കടന്നലുകൾ അതികോപത്തോടുകൂടി ഇളകിവശായി. ആ സമയത്താണ് കോലത്തിരി രാജാവു പെട്ടി തുറന്നത്. പിന്നത്തെക്കഥ പറയണമെന്നില്ലല്ലോ. കടന്നലുകളുടെ കുത്തുകൊണ്ടു കോലത്തിരിരാജാവിനു നിവൃത്തിയില്ലാതെയായി. അദ്ദേഹം ഇതിലധികം വിഷമിക്കേണ്ടതില്ല. അനേകമാളുകൾകൂടി കടന്നലുകളെ അടിച്ചും തീവെച്ചും ചുട്ടും മറ്റും നശിപ്പിച്ച് രാജാവിന്റെ പ്രാണനെ രക്ഷിച്ചു എന്നു പറഞ്ഞാൽ മതിയല്ലോ.

## 14. പാണ്ടമ്പറമ്പത്തു കോടൻഭരണിയിലെ ഉപ്പുമാങ്ങ

ഈ ഉപ്പുമാങ്ങ വളരെ പ്രസിദ്ധമായിട്ടുള്ളതാണെങ്കിലും ഇതിന് അനന്യസാധാരണമായ ഈ വിശേഷമുണ്ടാകുവാനുള്ള കാരണവും മേല്പറഞ്ഞ ഭരണിയുടെ ആഗമവും കേട്ടിട്ടുള്ളവർ അധികമുണ്ടെന്നു പറയുന്നില്ല. അതിനാൽ അവയെ ചുരുക്കത്തിൽ ചുവടെ വിവരിക്കുന്നു.

പാണ്ടമ്പറമ്പത്തുഭട്ടതിരിയുടെ ഇല്ലം ബ്രിട്ടീഷിലാണ്. ഇപ്പോൾ അവിടെ സാമാന്യം ധനപുഷ്ടിയുണ്ടെങ്കിലും ആ തറവാടു മുമ്പൊരു കാലത്ത് വളരെ ദാരിദ്ര്യമുള്ളതായിരുന്നു. നിത്യവൃത്തിക്കുപോലും യാതൊരു നിവൃത്തിയുമില്ലാതെ വളരെ വിഷമിച്ചുകൊണ്ടാണ് ഇരുന്നിരുന്നത്.

അങ്ങനെയിരിക്കുന്ന കാലത്ത് ചീനത്തുകാരൻ ഒരു കപ്പൽക്കച്ചവടക്കാരൻ അവന്റെ കപ്പലിൽ വിലപിടിച്ച അനേകം സാമാനങ്ങൾ കയറ്റിക്കൊണ്ടു കച്ചവടത്തിന്നായി പുറപ്പെട്ടു. ദൈവഗത്യാ മധ്യേമാർഗം ആ കപ്പൽ ഉടഞ്ഞുപോയതിനാൽ അതിലുണ്ടായിരുന്ന മിക്ക സാധനങ്ങളും നഷ്ടപ്പെട്ടുപോയി. കപ്പലിലുണ്ടായിരുന്ന അനേകം ജനങ്ങളും ചരമഗതിയെ പ്രാപിച്ചു. ചിലരെല്ലാം പത്തേമാരികളിലായിട്ടും നീന്തിയും മറ്റും കരയ്ക്കു കയറി രക്ഷപ്പെട്ടു. ആ കൂട്ടത്തിൽ കപ്പലിന്റെ ഉടമസ്ഥനും ഒരു പത്തേമാരിയിൽ കയറി കൈവശം കിട്ടിയ പത്ത് ചീനബ്ഭരണികളും അതിൽ കയറ്റി ഒരു വിധം കരയ്ക്കടുത്തു കണ്ട ഒരു ഗൃഹത്തിലേക്കു ചെന്നു. അതു സാക്ഷാൽ പാണ്ടമ്പറമ്പത്തു ഭട്ടതിരിയുടെ ഇല്ലമായിരുന്നു. അന്ന് ആ ഇല്ലം വളരെ ചെറിയതും ഉള്ളതുതന്നെ പഴക്കംകൊണ്ടും സാമാന്യംപോലെ കെട്ടി സൂക്ഷിക്കായ്കയാൽ വീണിടിഞ്ഞും മഹാമോശമായിരുന്നു.

ഈ കച്ചവടക്കാരൻ മുറ്റത്തു ചെന്ന് നിന്നുകൊണ്ട് "ഇവിടെ ആരാ ഉള്ളത്? ഇവിടെയൊന്നു കാണട്ടെ" എന്ന് ഉറക്കെ വിളിച്ചുപറഞ്ഞു. അപ്പോൾ അവിടെ ഗൃഹസ്ഥനായ ഭട്ടതിരിക്കും അന്തർജനത്തിനും നാലഞ്ചു കിടാങ്ങൾക്കും കൂടി ഇരുനാഴി അരിയിട്ടു കഞ്ഞിവെച്ചുണ്ടാക്കി, ഗൃഹസ്ഥൻ കഞ്ഞി കുടിക്കാനായി ഇരിക്കാൻ ഭാവിക്കയായിരുന്നു. കച്ചവടക്കാരൻ വിളിക്കുന്നതുകേട്ട ഉടനെ ഭട്ടതിരി പുറത്തേക്കു വന്നു.

അപ്പോൾ കച്ചവടക്കാരൻ "ഞാൻ ചീനത്തുകാരനായ ഒരു കപ്പൽകച്ചവടക്കാരനാണ്. എന്റെ കപ്പൽ ചേതംവന്നുപോയി. കൂടെയുണ്ടായിരുന്ന വേലക്കാരും ഒക്കെ മരിച്ചുപോയി. ഞാൻ ഭക്ഷണം കഴിച്ചുട്ടു നേരത്തോടുനേരം കഴിഞ്ഞിരിക്കുന്നു. അതിനാൽ എനിക്കു ഭക്ഷിപ്പാൻ വല്ലതും തന്നാൽ കൊള്ളാം" എന്നു പറഞ്ഞു.

ഇപ്രകാരം ആ കച്ചവടക്കാരന്റെ ദീനവചനങ്ങളെ കേൾക്കുകയും പാരവശ്യത്തെ കാണുകയും ചെയ്തിട്ട് ആർദ്രമാനസനായി ഭവിച്ച ആ ഭട്ടതിരി ഉടനെ അകത്തേക്കുപോയി ആ ഉണ്ടായിരുന്ന കഞ്ഞി എടുത്തുകൊണ്ടുവന്ന് കച്ചവടക്കാരനു വിളമ്പിക്കൊടുത്തു. കച്ചവടക്കാരൻ കഞ്ഞി കുടി കഴിഞ്ഞതിന്റേശേഷം ഭട്ടതിരിയോട് "അവിടുന്ന് ഇപ്പോൾ എനിക്ക് കഞ്ഞി തന്നേ ഉള്ളൂ എന്നു വിചാരിക്കേണ്ട. ഇതുകൊണ്ട് എന്റെ പ്രാണരക്ഷ ചെയ്കയാണ് ചെയ്തത്. ഈ കഞ്ഞിയുടെ സ്വാദ് ഞാൻ ചത്താലും മറക്കുന്നതല്ല. ഈ ഉപകാരത്തിനു തക്കതായ പ്രതിഫലം തരുന്നതിനു ഞാൻ ശക്തനല്ല. എങ്കിലും ഞാൻ സ്വദേശത്തു പോയി തിരിച്ചുവരാൻ സംഗതിയായെങ്കിൽ എന്റെ ശക്തിക്കു തക്ക പ്രതിഫലം ഞാൻ തരും. പോരാത്തതു ദൈവവും അവിടേക്കു തന്നുകൊള്ളും. എന്നാൽ എനിക്കിനി ഇവിടുന്ന് ഒരു സഹായം കൂടി ചെയ്തുതരണം. എന്തെന്നാൽ എന്റെ സാമാനങ്ങളെല്ലാം നഷ്ടപ്പെട്ടുപോയി. എങ്കിലും പത്തു ചീനബ്ഭരണി കേടുകൂടാതെ കിട്ടീട്ടുണ്ട്. ഞാൻ നാട്ടിൽപ്പോയി തിരിച്ചുവരുന്നതുവരെ അവ ഇവിടെവെച്ചു സൂക്ഷിച്ചുതരണം" എന്നു പറഞ്ഞു. അപ്പോൾ ഭട്ടതിരി "ഇവിടെ സ്ഥലം ചുരുക്കമാണ്. എങ്കിലും ഉള്ള സ്ഥലം കൊണ്ടു സൂക്ഷിച്ചുതരാം. ഭരണിയിൽ വിലപിടിപ്പുള്ള സാധനമൊന്നുമില്ലല്ലോ. അങ്ങനെ വല്ലതുമുണ്ടെങ്കിൽ ഇവിടെ വെക്കാൻ പാടില്ല. ഇല്ലം ഒട്ടും ഉറപ്പില്ലാത്തതാണ്" എന്നു പറഞ്ഞ്.

കച്ചവടക്കാരൻ: വിലപിടിപ്പുള്ള സാമാനങ്ങളൊന്നുമില്ല. അതിലൊക്കെ തുവരപ്പരിപ്പു നിറച്ചിട്ടുണ്ട്, അത്രേ ഉള്ളൂ."

ഭട്ടതിരി: എന്നാൽ വിരോധമില്ല.

ഉടനെ കച്ചവടക്കാരൻ ഭരണികൾ പത്തും അടച്ചുകെട്ടി മുദ്രയുംവെച്ച് എടുപ്പിച്ച് ഇല്ലത്തു പുരയ്ക്കകത്തു കൊണ്ടുചെന്നു വെപ്പിച്ചു ഭട്ടതിരിയോടു യാത്രയും പറഞ്ഞു പോവുകയും ചെയ്തു.

പിന്നെ കുറഞ്ഞോരു ദിവസം കഴിഞ്ഞപ്പോൾ ഒരു ദിവസം ആ ഇല്ലത്തുള്ളവർക്കു ഭക്ഷണത്തിനു യാതൊരു നിവൃത്തിയുമില്ലാതെവന്നു കൂടി. ഉച്ചതിരിഞ്ഞപ്പോഴേക്കും കുട്ടികളെല്ലാം വിശപ്പു സഹിക്കാൻ പാടില്ലാതെ കരഞ്ഞുകൊണ്ടു കിടന്നുരുണ്ടുതുടങ്ങി. ഗൃഹസ്ഥനും അന്തർജനവും വിശപ്പുകൊണ്ടും കിടാങ്ങളുടെ പാരവശ്യം കണ്ടിട്ടും ആകപ്പാടെ വളരെ വിഷണ്ണരായിത്തീർന്നു. അപ്പോൾ അന്തർജനം "ചീനത്തുകാരന്റെ ആ ഭരണികളിൽ തുവരപ്പരിപ്പാണെന്നല്ലേ പറഞ്ഞത്? നമുക്ക് ഒരു ഭരണിയിൽ നിന്ന് കുറച്ച് പരിപ്പെടുത്തു വെച്ച് ഈ കുട്ടികൾക്ക് കുറേശ്ശെ കൊടുത്തെങ്കിലോ? ഇപ്പോൾ ഇവർക്കു എന്തു കൊടുത്താലും തിന്നോളും. ഇവർ അത്രയ്ക്കു വിഷമിച്ചു. നമുക്കൊന്നു മില്ലെങ്കിൽ വേണ്ട. ഒന്നും അറിയാറായിട്ടില്ലാത്ത ഈ കുട്ടികൾക്ക് ഇനിയും ഒന്നും കൊടുക്കാത്തതും കഷ്ടമല്ലേ? നേരം പത്തു നാഴികപ്പകലായല്ലോ?" എന്നു പറഞ്ഞു.

ഭട്ടതിരി: പറഞ്ഞതൊക്കെ ശരിയാണ്. എനിക്കും വിശപ്പ് സഹിക്കാൻ വഹിയാതെയായിരിക്കുന്നു. അവിടെയും അങ്ങനെതന്നെ ആയിരിക്കു മല്ലോ. എങ്കിലും മറ്റൊരാൾ നമ്മെ വിശ്വസിച്ചു സൂക്ഷിക്കാനായി വെച്ചിരിക്കുന്ന സാമാനം ഉടമസ്ഥന്റെ അനുവാദം കൂടാതെ നാമെടു ക്കുന്നതു ശരിയാണോ? മരിച്ചാലും വിശ്വാസവഞ്ചന ചെയ്യരുത്.

അന്തർജനം: ഈ കുട്ടികളുടെ പ്രാണരക്ഷയ്ക്കായിട്ട് അതിൽനിന്ന് കുറച്ചു പരിപ്പെടുത്താൽ നമുക്ക് ഒരു പാപവും വരികയില്ല. പിന്നെ ആ കച്ചവടക്കാരൻ വരുമ്പോഴേക്കും അത്രയും പരിപ്പ് നമുക്ക് എങ്ങനെ യെങ്കിലും ഉണ്ടാക്കി അതിലിട്ട് നിറച്ചുവയ്ക്കുകയും ചെയ്യാം. അതില്ലെങ്കിൽതന്നെയും നമ്മുടെ പരമാർഥം അറിഞ്ഞാൽ അവനൊരു വിരോധവും തോന്നുകയില്ല. അവനും ഒരു മനുഷ്യനല്ലേ? വിശന്നാലുള്ള ദണ്ഡം അവനും അറിഞ്ഞിട്ടുണ്ടല്ലോ.."

എന്തിനു വളരെപ്പറയുന്നു. ഇങ്ങനെ വളരെ നേരത്തെ വാഗ്വാദം കഴിഞ്ഞതിന്റെശേഷം ഭട്ടതിരി ഒരു ഭരണിയഴിച്ചു കുറച്ചു പരിപ്പ് എടുക്കുക തന്നെയെന്നു തീർച്ചപ്പെടുത്തി പുരയ്ക്കകത്തു ചെന്ന് ഒരു ഭരണിയുടെ മുദ്ര പൊട്ടിച്ചു കെട്ടഴിച്ചു ഭരണിക്കകത്തു കയ്യിട്ടു പരിപ്പു വാരിയെടുത്തു. ഉടനെ അത് തുവരപ്പരിപ്പു മാത്രമല്ലെന്നു തോന്നുകയാൽ അദ്ദേഹം വെളിച്ചത്തു കൊണ്ടുവന്നുനോക്കി. അപ്പോൾ അത് തുവരപ്പരിപ്പും ചില സ്വർണ്ണനാണയങ്ങളുമായിരുന്നു. പിന്നെ പുരയ്ക്കകത്ത് ഇരുട്ടായതിനാൽ ഒരു വിളക്കു കൊളുത്തിക്കൊണ്ടുചെന്നു നോക്കിയപ്പോൾ ഭരണിനിറച്ചു സ്വർണ്ണനാണയങ്ങൾ ഇട്ടു മീതെ മാത്രം കുറേശ്ശെ തുവരപ്പരിപ്പ് ഇട്ടിട്ടേ ഉള്ളൂ എന്നു മനസ്സിലായി. പത്തു ഭരണികളും പരിശോധിച്ചപ്പോൾ എല്ലാം അങ്ങനെ തന്നെ ആയിരുന്നു. ഒമ്പതു ഭരണികളും അദ്ദേഹം പൂർവസ്ഥിതിയിൽത്തന്നെ അടച്ചു മുദ്രയിട്ടുവെച്ചു. ഒരു ഭരണിയി!ൽനിന്ന് ഒരു പവൻ എടുത്തുകൊണ്ടുപോയി വിറ്റു കുറെ അരിയും കറിക്കോപ്പു കളും ശേഷം പണവും വാങ്ങി ഇല്ലത്തു വന്നു. ഉടനെ അന്തർജനം എല്ലാം വെച്ചുണ്ടാക്കി കുട്ടികൾക്കൊക്കെ ചോറു കൊടുത്തു. പിന്നെ ആ ദമ്പതിമാരും ഊണു കഴിച്ചു.

ഇങ്ങനെ കുറച്ചു ദിവസം കഴിഞ്ഞപ്പോൾ ഭട്ടതിരി വിചാരിച്ചു. "ഏതെങ്കിലും വിശ്വാസവഞ്ചന ചെയ്കയെന്നുള്ളത് ഇവിടെക്കഴിഞ്ഞു. ഇനി ഈ ദാരിദ്ര്യദുഃഖം അനുഭവിച്ചുകൊണ്ടിരുന്നിട്ടു പ്രയോജനമൊന്നു മില്ല. അതിനാൽ ഇനി സുഖമായിട്ടിരിക്കാനുള്ള മാർഗം നോക്കണം. ആ കച്ചവടക്കാരൻ വരാൻ കുറച്ചു താമസിച്ചു എങ്കിൽ എല്ലാം ശരിയായി ക്കൊടുക്കുകയും ചെയ്യാം" എന്നിങ്ങനെ വിചാരിച്ചു നിശ്ചയിച്ചിട്ട് ആ ഭരണിയിൽനിന്ന് ഏതാനും ദ്രവ്യമെടുത്ത് അതികേമമായി എട്ടുകെട്ടോളം മാളികയോടും കൂടി ഒരില്ലം പണിയിച്ചു. ശേഷം ആ ഭരണിയിലുണ്ടാ യിരുന്ന മുതലിനു വസ്തുക്കളും ഭരണി, പാത്രങ്ങൾ മുതലായവയും സമ്പാദിച്ചു. അങ്ങനെ കുറച്ചു ദിവസംകൊണ്ട് അദ്ദേഹം ഒരു വലിയ ദ്രവ്യസ്ഥനായിത്തീർന്നു. പരമാനന്ദമായി സകലചെലവും കഴിച്ചു പ്രതി വത്സരം പന്തീരായിരം രൂപ മിച്ചമുണ്ടായിത്തുടങ്ങി. ആ മിച്ചം വരുന്ന മുതലിനു സ്വർണനാണയങ്ങൾ വാങ്ങി താൻ എടുത്ത ഭരണി നിറച്ചു തുടങ്ങി. അങ്ങനെ അഞ്ചെട്ടുകൊല്ലം കൊണ്ട് അദ്ദേഹം ആ ഭരണി പൂർവ്വസ്ഥിതിയിൽ നിറച്ച് അടച്ചുകെട്ടി മുദ്രയിട്ടുവെച്ചു. പിന്നെ ആ പത്തു

ഭരണികളുടെ വലിപ്പത്തിൽ ഒന്നുപാതി വീതം വലിപ്പമുള്ള പത്തു ഭരണികൾ കൂടി അദ്ദേഹം വിലയ്ക്കു വാങ്ങി. അവയിലും സ്വർണ നാണയങ്ങൾ നിറച്ച് അവയും അടച്ചുകെട്ടി മുദ്രയിട്ടുവെച്ചു.

അപ്പോഴേക്കും ആ കച്ചവടക്കാരൻ വേറെ ഒരു കപ്പലിൽ സാമാനങ്ങളും കയറ്റി ആ ദിക്കിൽ വന്നടുത്തു. അപ്പോൾ അവൻ പോയിട്ടു പന്ത്രണ്ടു കൊല്ലം കഴിഞ്ഞിരുന്നു. അവൻ കരയ്ക്കിറങ്ങി, താൻ ഭരണികൾ സൂക്ഷിക്കാൻ വെച്ചിരുന്ന ഇല്ലം അന്വേഷിച്ചു പുറപ്പെട്ടു. ആ സ്ഥലത്തു വന്നു നോക്കിയപ്പോൾ ഇല്ലത്തിന്റെ സ്വഭാവം ആകപ്പാടെ മാറിക്കണ്ടതു കൊണ്ട് അവനു വളരെ സംശയമായിത്തീർന്നു. പിന്നെ ചിലരോടു ചോദിച്ചപ്പോൾ ആ ഇല്ലം ഇതുതന്നെയാണെന്നും അതിയ്യിടെ പുത്തനായി പണികഴിപ്പിച്ചതാണെന്നും ഭട്ടതിരിക്ക് ഒരു നിധി കിട്ടിയതിനാലാണ് ദാരിദ്ര്യമൊക്കെത്തീർന്നതെന്നും ഇപ്പോൾ അവിടെ സ്വത്തു ധാരാളമായി പ്പോയി എന്നും മറ്റും പറഞ്ഞു. അതു കേട്ടപ്പോൾ നിധി കിട്ടിയെന്നു പറയുന്നതു ഭോഷ്കാണെന്നും ഇതെല്ലാം തന്റെ ഭരണിയിലുണ്ടായിരുന്ന മുതൽകൊണ്ട് സമ്പാദിച്ചതാണെന്നും കച്ചവടക്കാരൻ തീർച്ചപ്പെടുത്തി. ഈ സ്ഥിതിക്കു തന്റെ മുതൽ കിട്ടുന്ന കാര്യം പൂജ്യം തന്നെ എന്നും അവൻ നിശ്ചയിച്ചു. എങ്കിലും ഭട്ടതിരിയെക്കണ്ട് ഒന്നു ചോദിച്ചേക്കാം. തരുന്നു എങ്കിൽ തരട്ടെ, ഇല്ലെങ്കിൽ വേണ്ടാ എന്നു വിചാരിച്ച് ആ കച്ചവടക്കാരൻ ഇല്ലത്തു ചെന്ന് മുറ്റത്തു നിന്നുംകൊണ്ട് "ഇവിടത്തെ തിരുമേനി ഇവിടെയുണ്ടോ?" എന്നു ചോദിച്ചു. അപ്പോൾ ഭട്ടതിരി മാളികയിൽ ഇരിക്കുകയായിരുന്നു. കച്ചവടക്കാരന്റെ ഒച്ച കേട്ടപ്പോൾ ആളറിയുകയാൽ ഉടനെ അദ്ദേഹം താഴെയിറങ്ങിവന്നു. കച്ചവടക്കാരനെ വളരെ ആദരവോടുകൂടി വിളിച്ചു തന്റെ പടിപ്പുര മാളികയിൽ കൊണ്ടു ചെന്നു കസേര കൊടുത്തിരുത്തി, താനും ഇരുന്നിട്ടു കുശലപ്രശ്നാദി കളെല്ലാം ചെയ്തു. പിന്നെ ആ കച്ചവടക്കാരനും കൂടെ വന്നിരുന്നവർക്കും അതികേമമായി ഒരു വിരുന്നുസല്ക്കാരവും കഴിച്ചതിന്റെ ശേഷം ഭട്ടതിരി പറഞ്ഞു, "ഞാൻ നിങ്ങളുടെ അനുവാദം കൂടാതെ ഇവിടെ സൂക്ഷിക്കാ നായി വെച്ചിരുന്ന മുതലിൽനിന്നു സ്വല്പമെടുത്തു ചില കൈകാര്യങ്ങൾ ചെയ്തു. അങ്ങനെ ചെയ്‌വാൻ സംഗതിയായത് എന്റെ ദാരിദ്ര്യദുഃഖ ത്തിന്റെ ശക്തി നിമിത്തമാണ്. എങ്കിലും എന്റെ പ്രവൃത്തി ന്യായവിരോധ മായിട്ടുള്ളതാണെന്ന് ഞാൻ സമ്മതിക്കുന്നു. ആ തെറ്റിനെ നിങ്ങൾ ക്ഷമിച്ച്

എനിക്ക് മാപ്പു തരണമെന്നു അപേക്ഷിക്കുന്നു. ഇപ്പോൾ നിങ്ങളുടെ മുതൽ പലിശയോടുകൂടി ഇവിടെ തയ്യാറുണ്ടുതാനും."

ഇത്രയും പറഞ്ഞതിന്റെശേഷം കച്ചവടക്കാരന്റെ പത്തു ഭരണികളും അതോടുകൂടി താൻ ശേഖരിച്ചുവെച്ചിരുന്ന ചെറിയ ഭരണികൾ പത്തും എടുപ്പിച്ചു പുറത്തു വരുത്തിവെച്ചു. അപ്പോൾ കച്ചവടക്കാരൻ "ഞാനിവിടെ പത്തു ഭരണി മാത്രമേ വെച്ചിട്ടുണ്ടായിരുന്നുള്ളൂ. ഈ ചെറിയ ഭരണികൾ എന്റെ വകയല്ല. ഇതിന്റെ കൂടെ അതുകൂടി കൊണ്ടുവന്നു വെച്ചിരിക്കുന്ന തെന്തിനാണ്?" എന്നു ചോദിച്ചു.

ഭട്ടതിരി: നിങ്ങൾ ഈ മുതൽ ഇവിടെ ഏല്പിച്ചിട്ടു പന്ത്രണ്ടുകൊല്ലം കഴിഞ്ഞിരിക്കുന്നു. മുതലിന് അരവാശി പലിശ കൂട്ടി തരേണ്ടതാണല്ലോ.

കച്ചവടക്കാരൻ: സൂക്ഷിക്കാൻ തന്ന മുതലിനു സൂക്ഷിപ്പുകൂലി അങ്ങോട്ടു തരികയല്ലാതെ പലിശ ഇങ്ങോട്ടു വാങ്ങുക ന്യായമല്ല. അതിനാൽ ഈ പലിശ ഞാൻ വാങ്ങുന്നതല്ല.

ഭട്ടതിരി: എനിക്കിപ്പോൾ കൊല്ലത്തിൽ ചെലവു കഴിച്ചു പന്തീരായിര ത്തിൽ കുറയാതെ ഉറുപ്പിക ബാക്കിയാകുന്നുണ്ട്. അത്രയ്ക്കുള്ള വസ്തു ക്കളും ഈ കാണുന്ന ഇല്ലവും എന്നുവേണ്ടാ എന്റെ സർവസ്വവും നിങ്ങളുടെ മുതൽ കൊണ്ടുണ്ടായതാണ്. അനുവാദം കൂടാതെ നിങ്ങളുടെ മുതലെടുത്തു കൈകാര്യം ചെയ്തതിനായി ഒരു പ്രായശ്ചിത്തമായി ട്ടെങ്കിലും ഈ ചെറിയ ഭരണികൾകൂടെ നിങ്ങൾ സ്വീകരിക്കണം. അല്ലെങ്കിൽ എനിക്കു വളരെ വ്യസനമാണ്.

കച്ചവടക്കാരൻ: ഞാനിവിടെ കൊണ്ടുവന്നുവെച്ച പത്തു ഭരണികളും പൂർവസ്ഥിതിയിൽ ഇപ്പോഴും ഇരിക്കുന്നുണ്ട്. അതിൽ എനിക്കു യാതൊരു നഷ്ടവും വരുത്തിയിട്ടില്ല. പിന്നെ ഇവിടേക്കു കുറച്ചു സമ്പാദ്യമുണ്ടായത് ഇവിടത്തെ ഭാഗ്യവും ഉത്സാഹവുംകൊണ്ടെന്നല്ലാതെ വിചാരിപ്പാനില്ല. ഇവിടേക്ക് അപ്രകാരമുണ്ടായ മുതലെല്ലാം ഇവിടുത്തെ സ്വന്തം തന്നെയാണ്. അതിനാൽ ബ്രഹ്മസ്വം ഒരിക്കലും ഞാൻ സ്വീകരിക്കുന്നതല്ല. വെറുതെ ഞാൻ ബ്രഹ്മസ്വം സ്വീകരിച്ചാൽ എനിക്കുള്ള ശേഷം മുതൽകൂടി നശിച്ചുപോകും.

ഇങ്ങനെ അവർ തമ്മിൽ വളരെ വാഗ്വാദം കഴിഞ്ഞതിന്റെ ശേഷം ചെറിയ ഭരണികൾ പത്തും ഭട്ടതിരി തിരിയെ എടുപ്പിച്ച് അകത്തുതന്നെ കൊണ്ടുചെന്നു വെപ്പിച്ചു. അതിന്റെ ശേഷം ആ കച്ചവടക്കാരൻ പൂവും നീരും വെറ്റിലയും പാക്കും കൂട്ടി തന്റെ സ്വന്തം ഭരണിയി!ൽ ഒന്നു ഭട്ടതിരിക്കു ദാനമായി കൊടുത്തു. അതു വാങ്ങുന്നതിനും ഭട്ടതിരി വളരെ വിസമ്മതിച്ചു. എങ്കിലും കച്ചവടക്കാരന്റെ നിർബന്ധം നിമിത്തം ഒടുക്കം വാങ്ങി. ആ ഭരണിയാണ് "കോടൻഭരണി" അതിന്റെ വായല്പം കോടീട്ടുള്ളതിനാലാന് അതിന് ഈ പേരു സിദ്ധിച്ചത്.

ദാനം ചെയ്തു കഴിഞ്ഞതിന്റെ ശേഷം കച്ചവടക്കാരൻ "അല്ലയോ മഹാബ്രാഹ്മണാ! ഈ ഭരണി കുറച്ചു കോട്ടമുള്ളതാണെങ്കിലും വളരെ ഐശ്വര്യവും വിശേഷവുമുള്ളതാണ്. ഈ ഭരണി ഇരിക്കുന്ന ദിക്കിൽ ദാരിദ്ര്യം എന്നുള്ളത് ഒരിക്കലും ഉണ്ടാവുകയില്ല. എന്നു മാത്രമല്ല ഇതിൽ മാങ്ങ ഉപ്പിലിട്ടാൽ അനിതരസാധാരണമായ ഒരു സ്വാദുണ്ടായിരിക്കയും ചെയ്യും എന്നും പറഞ്ഞ് തൊഴുത് അത്യന്തം സന്തോഷത്തോടുകൂടി ഒൻപതു ഭരണികളും എടുപ്പിച്ചുകൊണ്ട് കച്ചവടക്കാരൻ പോവുകയും ചെയ്തു.

ഭട്ടതിരി ആ ചെറിയ ഭരണികളും കോടൻഭരണിയിലുണ്ടായിരുന്ന ദ്രവ്യം മറ്റൊരു ഭരണിയിലാക്കി അതും തന്റെ നിലവറയിൽ സ്ഥാപിച്ചു. ആ പതിനൊന്നു നിക്ഷേപങ്ങളും ഇന്നും അവിടെയിരിക്കുന്നുണ്ടെന്നാണ് കേൾവി.

പിന്നെ ആണ്ടുതോറും കോടൻഭരണിയിൽ മാങ്ങ ഉപ്പിലിടുകയും തുടങ്ങി. ആ ഭരണിയിൽ മാങ്ങ ഉപ്പിലിട്ടാൽ എത്രനാൾ കഴിഞ്ഞാലും മാങ്ങയുടെ പച്ചനിറം മാറുകയില്ല. അതിന്റെ സ്വാദ് ഇന്ന പ്രകാരമെന്ന് അനുഭവിച്ചിട്ടുള്ളവർക്കറിയാമെന്നല്ലാതെ പറഞ്ഞറിയിക്കുന്ന കാര്യം പ്രയാസം. അമൃതതുല്യമെന്നു പറഞ്ഞാൽ മതിയോ എന്നു സംശയമാണ്. രുചിക്ഷയം നിമിത്തം ജലപാനംപോലും കഴിക്കാൻ പാടില്ലാതെ കിടക്കുന്നവർക്ക് ആ മാങ്ങയുടെ ഒരു കഷണം കൊടുത്താൽ അപ്പോൾ നിശ്ചയമായിട്ടും മുന്നാഴിയരിയുടെ ചോറുണ്ണും. അത്രയുണ്ട് അതിന്റെ സ്വാദ്. ഈ മാങ്ങയെക്കുറിച്ച് കേട്ടിട്ടുള്ള ഒരു കഥകൂടി പറയാം.

കൊല്ലം തൊള്ളായിരത്തെഴുപത്തുമൂന്നാമാണ്ടു നാടു നീങ്ങിയ മഹാരാജാവു തിരുമനസ്സുകൊണ്ടു രാജ്യം വാണുകൊണ്ടിരിക്കുമ്പോൾ ഒരു മുറജപക്കാലത്ത് ഒരു ദിവസം നമ്പൂരിമാർ അത്താഴമുണ്ടുകൊണ്ടിരിക്കുന്ന സമയം അത്താഴത്തിന്റെ വെടിപ്പും കേമത്തവും കൊണ്ട് ഒരു നമ്പൂരി മറ്റൊരു നമ്പൂരിയോട് "എടോ! എന്താ അത്താഴം കേമംതന്നെ, അല്ലേ? ഇങ്ങനെ മറ്റൊരു സ്ഥലത്തു നടക്കാൻ പ്രയാസമുണ്ട്. അങ്ങനെയല്ലോ?" എന്നു ചോദിച്ചു. അപ്പോൾ മറ്റേ നമ്പൂരി, "അങ്ങനെ തന്നെ, അങ്ങനെ തന്നെ, സംശയമില്ല. എങ്കിലും ആ പാണ്ടമ്പറത്തെ ഉപ്പുമാങ്ങയുടെ ഒരു കഷണംകൂടിയുണ്ടായിരുന്നു എങ്കിൽ ഒന്നുകൂടി ജാത്യമായേനേ. ആ ഒരു കുറവേ ഉള്ളൂ" എന്നു പറഞ്ഞു. ആ സമയം തിരുമനസ്സുകൊണ്ടു കോവിലെഴുന്നള്ളി പ്രദക്ഷിണമായി പോവുക യായിരുന്നു. നമ്പൂരിമാർ തിരുമനസ്സിനെ കണ്ടില്ല. എങ്കിലും അവിടുന്ന് ഈ സംഭാഷണം കേൾക്കു കയും അതു പറഞ്ഞ നമ്പൂരി ഇന്നാരാണെന്നു മനസ്സിലാക്കുകയും ചെയ്തു.

അന്നു രാത്രിയിൽത്തന്നെ തിരുമനസ്സുകൊണ്ടു ഗൂഢമായി ഒരാളെ അയച്ചു പിന്നത്തെ മുറയായപ്പോഴേക്കും കോടൻഭരണിയിലെ ഉപ്പുമാങ്ങ വരുത്തി, ഒരു ദിവസം അത്താഴത്തിനു പുളി വിളമ്പിച്ചു. അവിടെ മുറജപംവകയ്ക്കായി പലവിധത്തിൽ ഉപ്പിലിട്ടിട്ടുള്ള മാങ്ങകൾ പുളി വിളമ്പിയ കൂട്ടത്തിലാണ് ഇതും വിളമ്പിയത്. കോടൻ ഭരണിയിലെ മാങ്ങ വരുത്തിയ കഥ യാതൊരുത്തരും അറിഞ്ഞിരുന്നുമില്ല. എങ്കിലും മേല്പറഞ്ഞ നമ്പൂരി ഈ മാങ്ങാ കഷണം എടുത്തു കഴിച്ച ഉടനെ "ഓഹോ ആ കുറവും തീർന്നു. എടാ യോഗ്യാ! നീ ഇവിടെ വന്നുചേർന്നോ?" എന്നു പറഞ്ഞത്രേ. അപ്പോൾ അടുക്കലിരുന്ന വേറെ നമ്പൂരി "ഈ മാങ്ങ സാക്ഷാൽ കോടൻഭരണിയിലേതാണ്" എന്നു പറഞ്ഞു. തിരുമനസ്സുകൊണ്ട് ആ സമയവും കോവിലെഴുന്നെള്ളീ ട്ടുണ്ടായിരുന്നതിനാൽ അതും കേട്ടു. കൊട്ടാരത്തിൽ എഴുന്നള്ളിയ ഉടനെ ആ നമ്പൂരിയെ വരുത്തി, "അങ്ങേപ്പോലെ സ്വാദറിഞ്ഞു ഭക്ഷിക്കുന്നവർ ചുരുക്കമാണ്" എന്നും മറ്റും സന്തോഷപൂർവ്വം കല്പിക്കുകയും നമ്പൂരിക്ക് ഒരു സമ്മാനം കൊടുത്ത് അയയ്ക്കുകയും ചെയ്തു.

ഇങ്ങനെയാണ് കോടൻഭരണിയുടെയും അതിലെ മാങ്ങയുടെയും വിശേഷം. ആ മാങ്ങ ഒരിക്കൽ കൂട്ടീട്ടുള്ളവർ അതിന്റെ സ്വാദ് ഒരിക്കലും

മറക്കുകയില്ല. ആ കോടൻഭരണി ആ ഇല്ലത്ത് ഇന്നും ഇരിക്കുന്നുണ്ട്. അതിലെ മാങ്ങയ്ക്കുള്ള അനന്യസാധാരണമായ ആ വിശേഷം ഇന്നും കണ്ടുവരുന്നുമുണ്ട്.

# 15. മംഗലപ്പിള്ളി മൂത്തതും പുന്നയിൽ പണിക്കരും

തിരുവിതാംകൂറിൽ തിരുവല്ലാ താലൂക്കിൽ ചേർന്ന ആറന്മുളെ മംഗലപ്പിള്ളിയില്ലത് പണ്ടു ജ്യോതിശ്ശാസ്ത്രപാരംഗതനും മഹാവിദ്വാനുമായിട്ട് ഒരു മൂത്തതുണ്ടായിരുന്നു. അദ്ദേഹം, കൂട്ടമ്പേരൂർ നാലേക്കാട്ടിൽ ഇപ്പോഴുള്ള ശങ്കരനാരായണപിള്ള അവർകളുടെ പിതാമഹനും വലിയ വിദ്വാനും പ്രസിദ്ധ ജ്യോത്സ്യനുമായിരുന്ന സമ്പ്രതിപ്പീള്ള അവർകളുടെ സഹപാഠിയും ആപ്തമിത്രവുമായിരുന്നു. ഒരിക്കൽ അദ്ദേഹം എവിടെയോ പോകുംവഴി തന്റെ സ്നേഹിതനെക്കൂടി കണ്ടിട്ടു പോകാമെന്നു വിചാരിച്ചു നാലേക്കാട്ടിൽ കേറി. അപ്പോൾ ഒരു പോറ്റി തനിക്കൊന്നു വേളി കഴിക്കണമെന്നു വിചാരിച്ചു പല സ്ത്രീജാതകങ്ങളും തന്റെ ജാതകവും കൊണ്ടു സമ്പ്രതിപ്പിള്ളയെക്കൊണ്ടു നോക്കിക്കാനായി അവിടെ വന്നു കൂടീട്ടുണ്ടായിരുന്നു. മൂത്തതു ചെന്നുകേറിയ ഉടനെ സമ്പ്രതിപ്പിള്ള സബഹുമാനം എഴുന്നേറ്റ് ആസനസത്കാരം ചെയ്തിരുത്തി, താനും യഥാസ്ഥാനം ഇരുന്നതിന്റെ ശേഷം രണ്ടുപേരും പരസ്പരം കുശലപ്രശ്നാദിസംഭാഷണം ചെയ്തുകൊണ്ടിരുന്നു. അനന്തരം സമ്പ്രതിപ്പിള്ള (പോറ്റിയെ ചൂണ്ടിക്കാണിച്ചിട്ട്) "ഇദ്ദേഹം ഒന്നു വേളികഴിക്കണമെന്നു വിചാരിച്ചു ജാതകങ്ങൾ നോക്കിക്കാനായിട്ടാണു വന്നിരിക്കുന്നത്. സ്ത്രീജാതകങ്ങൾ ഒട്ടുവളരെ കൊണ്ടുവന്നിട്ടുണ്ട്. ഞാനാണെങ്കിൽ ഇതെല്ലാം പരിശോധിച്ച് ഒന്നു തിരഞ്ഞെടുക്കുന്നതിനും വളരെ ദിവസം വേണ്ടി വന്നേക്കും. അവിടുന്നായാൽ എളുപ്പമുണ്ടല്ലോ. അതിനാൽ അതൊന്നു നോക്കി തീർച്ചപ്പെടുത്തി അദ്ദേഹത്തെ അയച്ചേച്ചാൽ എനിക്കും അദ്ദേഹത്തിനും വലിയ സഹായമാകും. പിന്നെ വർത്തമാനങ്ങൾ പറയുന്നതിനു നമുക്കു മനസ്സിനു സുഖവുമുണ്ടായിരിക്കും" എന്നു പറഞ്ഞു. ഉടനെ മൂത്തത് "ഓഹോ, ആ ജോലി ഇപ്പോൾ തീർത്തേക്കാമല്ലോ" എന്നു പറഞ്ഞു പോറ്റിയോടു ജാതകങ്ങളെല്ലാം വാങ്ങി. ആകപ്പാടെ തിരിച്ചും മറിച്ചും ഒന്നുനോക്കീട്ട് "ഇതു കൊള്ളുകയില്ല" എന്നു പറഞ്ഞിട്ട് ഓരോന്നായിട്ടു താഴെയിട്ട് ഒടുക്കം ഒരു ജാതകം കയ്യിൽ പിടിച്ചുകൊണ്ട് "ഈ സ്ത്രീജാതകം ശാസ്ത്രപ്രകാരം നോക്കിയാൽ ഇദ്ദേഹത്തിനു നല്ലപോലെ ചേർന്നതായിരിക്കും. പക്ഷേ, ഈ കന്യകയെ ഇദ്ദേഹത്തിനു വിവാഹം കഴിക്കാൻ കിട്ടുകയില്ല എന്നേ ഒരു ദോഷമുള്ളൂ" എന്നു പറഞ്ഞു. മൂത്തതിന്റെ വാക്കു കേട്ട് പോറ്റി ആ

ജാതകം എവിടത്തെ പെൺകിടാവിന്റേതാണെന്നു നോക്കീട്ട് "ജാതകം ചേരുമെങ്കിൽ ഈ കന്യകയെ എനിക്കു കിട്ടാതിരിക്കുകയില്ല. ആ ഇല്ലക്കാരും ഞങ്ങളും തമ്മിൽ പണ്ടേതന്നെ ചാർച്ചക്കാരും സ്നേഹിതരുമാണ്" എന്നു പറഞ്ഞു. ഉടനെ മൂത്തത് "പോയി പരീക്ഷിച്ചു നോക്കുക. ഒടുവിൽ ഫലം ഞാൻ പറഞ്ഞതുപോലെയായിരിക്കും. വേറെ കന്യകയെ ആയിരിക്കുമെന്നേ ഉള്ളൂ. ആ വേളികൊണ്ട് ഫലമൊന്നുമില്ല താനും. പ്രസവിക്കുന്നതിനുമുമ്പ് ആ സ്ത്രീ മരിച്ചുപോകും. സന്തതി യുണ്ടാകണമെങ്കിൽ പിന്നെ ഒന്നുകൂടി വേളി കഴിക്കേണ്ടിവരും" എന്നു പറഞ്ഞു. ഇതൊക്കെക്കേട്ടിട്ട് പോറ്റിക്ക് ഒട്ടും വിശ്വാസമുണ്ടായില്ല. അദ്ദേഹം "ഞാനൊന്നു പരീക്ഷിച്ചുനോക്കട്ടേ" എന്നു പറഞ്ഞു ജാതക ങ്ങളും എടുത്തുകൊണ്ടുപോയി. കുറച്ചുനേരം സമ്പ്രതിപ്പിള്ളയോടു വർത്തമാനങ്ങളും പറഞ്ഞിരുന്നതിന്റെ ശേഷം യാത്ര പറഞ്ഞു മൂത്തതും പോയി.

പോറ്റി തനിക്കു നിശ്ചയിക്കപ്പെട്ട പെൺകിടാവിന്റെ ഇല്ലത്തു ചെന്ന് ഉടമസ്ഥന്മാരോടു വിവരം പറയുകയും കന്യകയെ കൊടുക്കാമെന്ന് അവർ സസന്തോഷം സമ്മതിക്കുകയും സ്വജനങ്ങളിൽ ചിലരുടെ മധ്യസ്ഥത യോടുകൂടി സ്ത്രീധനത്തുകയും മറ്റും തീർച്ചപ്പെടുത്തുകയും മുഹൂർത്തം നിശ്ചയിക്കുകയും ചെയ്തു. പെൺകിടാവിന്റെ ഇല്ലത്തു വേളിക്കു വേണ്ടുന്ന വട്ടങ്ങളൊക്കെക്കൂട്ടുകയും ക്രിയാദികൾക്കു വേണ്ടുന്ന ആളു കളെ ക്ഷണിക്കുകയും മുഹൂർത്തദിവസമായപ്പോൾ എല്ലാവരും അവിടെ യെത്തുകയും വേളി കഴിക്കാനുള്ള പോറ്റി അയനിയൂണ് മുതലായവ കഴിച്ചു സമയത്തിനു ഹാജരാവുകയും ചെയ്തു. അപ്പോൾ അവിടെ ക്കൂടിയിരുന്ന സ്വജനങ്ങൾ തമ്മിൽ എന്തോ കാരണവശാൽ വിചാരിക്കാതെ ഒരു വഴക്കും ശണ്ഠയും ഉണ്ടായിത്തീർന്നു. ശണ്ഠ മുറുകിയപ്പോൾ പോറ്റിമാർ രണ്ടു കക്ഷികളായിപ്പിരിഞ്ഞു. ഒടുക്കം ഒരു കൂട്ടർ "ഇയ്യാൾക്കു പെണ്ണിനെ കൊടുക്കുകയാണെങ്കിൽ ഞങ്ങളിവിടെ ഒന്നിനും കൂടുകയില്ല" എന്നും മറ്റേ കക്ഷി "ഇയ്യാൾക്കു പെണ്ണിനെ കൊടുക്കാതിരിക്കുകയാ ണെങ്കിൽ ഞങ്ങളിവിടെ ഒന്നിനും കൂടുകയില്ല" എന്നുമായി വഴക്ക്. പെണ്ണിന്റെ പിതാവ് ഒരു കക്ഷിയിലും ചേരാൻ നിവൃത്തിയില്ലാതെ വല്ലാതെ വിഷമിച്ചു. രണ്ടു കക്ഷിയിലും തന്റെ ബന്ധുക്കളും ചാർച്ചക്കാരും പ്രബലന്മാരും മാന്യന്മാരും ഒരുപോലെയുണ്ടായിരുന്നു. അതിനാൽ ഒരു

കക്ഷിയെയും ഉപേക്ഷിക്കാൻ അദ്ദേഹത്തിനു തത്ക്കാലം മനസ്സും ധൈര്യവുമുണ്ടായിരുന്നില്ല. ഒടുക്കം അദ്ദേഹം സംഘബലം അധികമുള്ള കക്ഷിയെ സ്വീകരിക്കയെന്നു നിശ്ചയിച്ചിട്ട്, "നിങ്ങൾ രണ്ടുകൂട്ടക്കാരും ഇങ്ങനെ വാശിപിടിച്ചു വഴക്കു തുടങ്ങിയാൽ ഞാനെന്താണു വേണ്ടത്? എനിക്കു പെണ്ണിനെ ഏതു വിധവും കൊടുക്കേണ്ടത് അത്യാവശ്യമാണല്ലോ. അതിനുകൂടി നിങ്ങളൊരു നിവൃത്തിമാർഗം പറഞ്ഞുതരണം" എന്നു പറഞ്ഞു. ഉടനെ ഒരു പോറ്റി, "അതിനെക്കുറിച്ച് അങ്ങൊട്ടും വ്യസനിക്കേണ്ട. എനിക്കു സ്ത്രീധനമായി ഒരു കാശുപോലും തരികയും വേണ്ടാ, എന്നാലും ഈ പെണ്ണിനെ ഇയ്യാൾക്കു കൊടുക്കാൻ പാടില്ല. അങ്ങേക്കു സമ്മതമുണ്ടെങ്കിൽ പറയണം. ഞാനിപ്പോൾ കുളിച്ചു വന്നേയ്ക്കാം" എന്നു പറഞ്ഞു. വേറെ നിവൃത്തിയൊന്നും കാണായ്കയാൽ അച്ഛൻപോറ്റി അതിനെസ്സമ്മതിച്ചു. വേളി കഴിക്കാമെന്നു പറഞ്ഞ പോറ്റി കുളിച്ചു വരികയും അച്ഛൻപോറ്റി കന്യാദാനം ചെയ്യുകയും ചെയ്തു. അപ്പോൾ പോറ്റി രുഗ്മിണീസ്വയംവരത്തിലെ ശിശുപാലനെപ്പോലെ ഏറ്റവും വിഷണ്ണനായിത്തീർന്നു. അതു കണ്ടു മറ്റേ കക്ഷിയിലുള്ള ഒരു പോറ്റി "അങ്ങ് ഇതുകൊണ്ടൊട്ടും വ്യസനിക്കേണ്ടാ. ഈ മുഹൂർത്തത്തിൽത്തന്നെ അങ്ങേക്കൊണ്ടു ഞാൻ വേളി കഴിപ്പിക്കാം. എന്റെ കൂടെ വന്നോളൂ. എന്റെ മകളെ ഞാൻ അങ്ങേക്കു തരാമെന്നു നിശ്ചയിച്ചു. ഇവിടെത്തരാമെന്നു പറഞ്ഞതിൽ ഇരട്ടി സ്ത്രീധനം തരാനും ഞാൻ തയ്യാറുണ്ട്" എന്നു പറഞ്ഞു. അത് അദ്ദേഹവും സമ്മതിച്ചു. ആ കക്ഷിക്കാരെല്ലാംകൂടി ഇറങ്ങി മറ്റേ പോറ്റിയുടെ മഠത്തിലേക്കു പോവുകയും ആ മുഹൂർത്തത്തിനുതന്നെ രണ്ടു സ്ഥലത്തും വേളി നടക്കുകയും ചെയ്തു. ഈ ഭവിഷ്യത്ഫലങ്ങളെല്ലാം മംഗലപ്പിള്ളി മൂത്തതു മുമ്പേതന്നെ പറഞ്ഞിരുന്നതാണല്ലോ. എങ്കിലും അപ്പോഴത്തെ വാശിയും വഴക്കുംകൊണ്ടു തത്കാലം അതൊന്നും ആരുമോർത്തില്ല. വേളി കഴിഞ്ഞ ശേഷം, താൻ ജാതകം നോക്കിക്കാനായി ചെന്നപ്പോൾ നാലേക്കാട്ടിൽ വെച്ചു മൂത്തതു പറഞ്ഞതെല്ലാം ആ പോറ്റിക്ക് ഓർമ്മ വരികയും മനസ്സുകൊണ്ടു മൂത്തതിനെ വളരെ ബഹുമാനിക്കുകയും ചെയ്തു. എങ്കിലും ശേഷംകൂടി ഒക്കുമോ എന്നറിയട്ടെ എന്നു വിചാരിച്ച് അദ്ദേഹം സ്വസ്ഥമായിരുന്നു. ആറു മാസം കഴിയുന്നതിനുമുമ്പേ ആ പോറ്റിയുടെ അന്തർജനം മരിച്ചു. അപ്പോൾ മൂത്തതു പറഞ്ഞിരുന്നതു മുഴുവനും ഓർത്തതിനാൽ മൂത്തതിന്റെ പ്രശ്നത്തിൽ പോറ്റിക്കു വളരെ വിശ്വാസമായി.

അനന്തരം പോറ്റി ഒന്നുകൂടി വേളികഴിക്കണമല്ലോ എന്നു വിചാരിച്ചിട്ട് ഒട്ടുവളരെ സ്ത്രീജാതകങ്ങൾ ശേഖരിച്ചു. "ഇനി മൂത്തതിനെക്കൊണ്ടു തന്നെ ജാതകം നോക്കിച്ചു നിശ്ചയിച്ചിട്ടു വേണം വേളി കഴിക്കാൻ" എന്നു വിചാരിച്ചു പോറ്റി ജാതകങ്ങളുംകൊണ്ട് ആറന്മുള മൂത്തതിന്റെ ഇല്ലത്തെത്തി. അപ്പോൾ മൂത്തത് അമ്പലത്തിൽ തൊഴാൻ പോയിരിക്കുകയായിരുന്നു. മൂത്തതു തൊഴീലും കഴിഞ്ഞ് ഇല്ലത്തു ചെന്നപ്പോൾ ജാതകക്കെട്ടുമായി പോറ്റി വന്നിരിക്കുനന്തു കണ്ടിട്ട് "എന്താ ഞാൻ പറഞ്ഞിരുന്നതൊക്കെ ഒത്തില്ലേ? ഇനി ഒന്നു വേളി കഴിക്കണം. അല്ലേ?" എന്നു ചോദിച്ചു. അപ്പോൾ പോറ്റി "പറഞ്ഞിരുന്നതുപോലെ എല്ലാം സംഭവിച്ചു. ഇനി വേണ്ടതിനെ പറഞ്ഞുതരണം. സ്ത്രീജാതകങ്ങൾ പത്തുമുപ്പതെണ്ണം കൊണ്ടുവന്നിട്ടുണ്ട്. ഊണു കഴിഞ്ഞ് ഇതെല്ലാമൊന്നു പരിശോധിച്ച്, ഇതിൽ വല്ലതും കൊള്ളാവുന്നതുണ്ടെങ്കിൽ നിശ്ചയിച്ചു പറഞ്ഞയയ്ക്കണം" എന്നു പറഞ്ഞു. ഉടനെ മൂത്തത് "എനിക്ക് പരിശോധിക്കാനും ആലോചിക്കാനുമൊന്നുമില്ല. വല്ലതും മനസ്സിൽ തോന്നുന്നതിനെ പറയുക എന്നേയുള്ളൂ. ഈശ്വരകാരുണ്യംകൊണ്ടും ഗുരുകടാക്ഷം കൊണ്ടും പറഞ്ഞാലധികം തെറ്റാറില്ല. അതിനാൽ ഇതും ഇപ്പോൾത്തന്നെ പറഞ്ഞേക്കാം. ആ ജാതകക്കെട്ടിൽനിന്നും രണ്ടെണ്ണം മാറ്റീട്ടു മൂന്നാമതിരിക്കുന്ന ജാതകം കാർത്തികനക്ഷത്രം ജനിച്ച ഒരു കന്യകയുടേതായിരിക്കും. അത് അങ്ങേക്കു ചേരും. ആ കന്യകയെ വിവാഹം കഴിച്ചോളൂ. ദോഷം വരികയില്ല. ആ ഭാര്യയിൽ അങ്ങേക്കു രണ്ടുണ്ണികളും ഒരു പെൺകിടാവും ഉണ്ടാകും. നാലാമത്തെ ഗർഭം അലസിപ്പോകും. പിന്നെ ആ അന്തർജനം പ്രസവിക്കുകയുമില്ല. ഇതിലധിക മൊന്നും ഇപ്പോൾ അറിയണമെന്നില്ലല്ലോ. ഇനി പോകുന്നെങ്കിൽ പോകാം. ഇരിക്കുന്നെങ്കിൽ ഇവിടെയിരിക്കാം. ഞാൻ ഊണു കഴിച്ചു വേഗം വരാം" എന്നു പറഞ്ഞു. പോറ്റി പിന്നെ അവിടെ താമസിച്ചില്ല. അപ്പോൾത്തന്നെ സസന്തോഷം യാത്ര പറഞ്ഞുപോയി. മൂത്തത് ഉണ്ണാനായി അകത്തേക്കും പോയി.

പോറ്റി പോയി മൂത്തതു പറഞ്ഞ കന്യകയെത്തന്നെ വിവാഹം കഴിക്കുകയും രണ്ടുണ്ണികളും ഒരു പെൺകിടാവും ഉണ്ടാവുകയും അന്തർജനത്തിന്റെ നാലാമത്തെ ഗർഭം അലസുകയും ചെയ്തു. ഇത്രയും കഴിഞ്ഞപ്പോൾ പോറ്റിക്കു മൂത്തതിനെക്കുറിച്ചുള്ള ബഹുമാനവും സന്തോഷവും സഹിക്കവഹിയാതെയായി. പിന്നെ അദ്ദേഹം കേമമായിട്ട്

ഒരു സദ്യയ്ക്കു വേണ്ടുന്ന വട്ടങ്ങളുംകൂട്ടി ഒട്ടുവളരെ മുണ്ടുകളും പണവുമൊക്കെക്കൊണ്ടു കിടാങ്ങളോടുകൂടി ആറന്മുളെ മൂത്തതിന്റെ ഇല്ലത്തു ചെന്നു. അന്നുതന്നെ അദ്ദേഹം കിടാങ്ങളെയൊക്കെ അമ്പലത്തിൽ കൊണ്ടുപോയി തൊഴീക്കുകയും താൻ തൊഴുകയും വളരെ വഴിപാടുകൾ കഴിക്കുകയും ചെയ്തു. പിറ്റേ ദിവസം മൂത്തതിനെ സത്കരിക്കുന്നതിനായി ഇല്ലത്തുവെച്ച് അതികേമമായി ഒരു സദ്യ നടത്തുകയും മൂത്തതിനും ഇല്ലത്തുള്ള സകലർക്കും ആബാലവൃദ്ധം വാലിയക്കാർ, അച്ചിമാർ മുതലായവർ വരെ ഓണപ്പുടവ കൊടുക്കുകയും മറ്റും ചെയ്തു മൂത്തതിനെ വളരെ സന്തോഷിപ്പിച്ചുപോരികയും ചെയ്തു.

ഇപ്രകാരം ദൂതലക്ഷണജ്ഞന്മാരായ മഹാന്മാർ മുൻകാലങ്ങളിൽ കേരളത്തിൽ വളരെയുണ്ടായിരുന്നു. ഇപ്പോൾ ഇങ്ങനെയുള്ളവർ എങ്ങുമുള്ളതായി കേൾക്കുന്നുപോലുമില്ല. ദൂതലക്ഷണജ്ഞതയുടെ മാഹാത്മ്യം എത്രമാത്രമുണ്ടെന്നു മേല്പറഞ്ഞ ഐതിഹ്യങ്ങൾകൊണ്ടു സ്പഷ്ടമാകുന്നുണ്ടല്ലോ. ദൂതലക്ഷണജ്ഞന്മാർക്കു ലക്ഷണം പറയുന്നതിനു പറലും പലകയുമൊന്നുമാവശ്യമില്ല. അവർ ദൂതന്മാരുടെ വാക്കും ഭാവവും നിലയും ചേഷ്ടയും സമയവും മറ്റും നോക്കി മാത്രമാണ് ഫലങ്ങൾ പറയുന്നത്. അതിനാൽ ദൂതലക്ഷണം വളരെ അത്ഭുതകരവും സൗകര്യമുള്ളതുമാണെന്നു വിശേഷിച്ചു പറയണമെന്നില്ലല്ലോ.

കുമരനല്ലൂർക്കടുത്തു നെട്ടാശ്ശേരി എന്ന ദിക്കിൽ "പുന്നയിൽ" എന്നൊരു ശൂദ്രഭവനം ഇപ്പോഴുമുണ്ട്. ആ വീട്ടിൽ മഹാവിദ്വാനും പ്രസിദ്ധജ്യോത്സ്യനുമായിട്ട് ഒരാൾ മുമ്പൊരിക്കലുണ്ടായിരുന്നു. ആ തറവാട്ടേക്കു പണിക്കർസ്ഥാനമുള്ളതിനാൽ അവിടെയുള്ള പുരുഷന്മാരെ പണിക്കന്മാരെന്നാണു പറയുക പതിവ്. അതിനാൽ നമ്മുടെ കഥാനായകനായ ജ്യോത്സ്യനെയും പുന്നയിൽ പണിക്കരെന്നാണ് പറഞ്ഞുവന്നിരുന്നത്. കുമരനല്ലൂർ ഗ്രാമത്തിലുള്ള ഒരു നമ്പൂരി തന്റെ പുത്രനെ ഉപനയിക്കുന്നതിന് ഒരു മുഹൂർത്തം പറഞ്ഞുകൊടുക്കണമെന്നു പല ജ്യോത്സ്യന്മാരോടും ആവശ്യപ്പെട്ടിട്ടും ആരും മുഹൂർത്തം പറഞ്ഞു കൊടുത്തില്ല. അക്കാലത്തു തെക്കുംകൂറിൽ ഉൾപ്പെട്ട ചില തമ്പുരാക്കന്മാർ, വട്ടപ്പിള്ളി ശങ്കുമൂത്തതു മുതലായി ആ ദിക്കുകളിൽത്തന്നെ പല ജ്യോത്സ്യന്മാരുണ്ടായിരുന്നു. അവരെല്ലാം നോക്കീട്ടു ആ കൊല്ലത്തിൽ ആ ഉണ്ണിയെ ഉപനയിക്കാൻ കൊള്ളാവുന്ന മുഹൂർത്തമില്ലെന്നു പറയുക കൊണ്ടും ഉണ്ണിയെ ഉപനയിക്കുന്നതിനുള്ള

കാലമായിരുന്നതുകൊണ്ടും നമ്പൂരി ഒടുക്കം പുന്നയിൽ പണിക്കരുടെ അടുക്കൽ ചെന്ന് ഒരു മുഹൂർത്തമുണ്ടാക്കിക്കൊടുക്കണമെന്ന് അപേക്ഷിച്ചു. പണിക്കർ ഉടനെ ഒരു പ്രയാസവും സംശയവും കൂടാതെ മുഹൂർത്തം ചാർത്തിക്കൊടുക്കു കയും ചെയ്തു. നമ്പൂരി ആ മുഹൂർത്തച്ചാർത്തുംകൊണ്ടു തെക്കുംകൂർ തമ്പുരാക്കന്മാർ മുതലായവ രുടെ അടുക്കൽ ചെന്ന് "നിങ്ങളൊക്കെ മുഹൂർത്തമില്ലെന്നു പറഞ്ഞു വെങ്കിലും പുന്നയിൽ പണിക്കർ ഒരു മുഹൂർത്തമുണ്ടാക്കിത്തന്നു" എന്നു പറഞ്ഞു. ഉടനെ അവർ "അതുവ്വോ? എന്നാൽ ആ ചാർത്തൊന്നു കാണണമല്ലോ" എന്നു പറഞ്ഞ് അവർ ആ ചാർത്തു വാങ്ങി നോക്കി. അപ്പോൾ പണിക്കർ ചാർത്തിക്കൊടുത്തിരി ക്കുന്ന മുഹൂർത്തം ഉപനയി ക്കാനുള്ള ഉണ്ണിയുടെ അഷ്ടമരാശിക്കൂറു സമയത്തായിരുന്നതിനാൽ തമ്പുരാൻ ആളയച്ച് പണിക്കരെ അവിടെ വരുത്തി. പണിക്കർ അന്നുണ്ടാ യിരുന്ന ജ്യോത്സ്യന്മാരെ എല്ലാവരെയും ഓരോ വിധത്തിൽ ജയിച്ചിരുന്ന തിനാൽ എല്ലാവർക്കും പണിക്കരുടെ പേരിൽ കിടമത്സരവും അസൂയയുമു ണ്ടായിരുന്നു. അതിനാൽ ഈ അവസരത്തിൽ പണിക്കരെ ഒന്നു മധ്യമമാക്കാമെന്നു നിശ്ചയിച്ചുകൊണ്ടു ശങ്കു മൂത്തതു മുതലായവരും അവിടെക്കൂടി. എല്ലാവരും വന്നപ്പോഴേക്കും പണിക്കരും വന്നുചേർന്നു. ഉടനെ എല്ലാവരുംകൂടി "അഷ്ടമരാശിക്കൂറു സമയത്ത് ഉപനയനം കഴിക്കാമെന്ന് എന്തു പ്രമാണമാണുള്ളത്? എന്നു പണിക്കരോട് ചോദ്യമായി. അപ്പോൾ പണിക്കർ "അഷ്ടമരാശിക്കൂറു മുഹൂർത്തങ്ങൾക്കു വർജ്യമാണെന്നാണ് പ്രമാണം. എങ്കിലും ഈ ഉണ്ണിയെ ഇക്കൊല്ലം ഉപനയിക്കാഞ്ഞാൽ വേറെ തരക്കേടു വരാനുള്ളതുകൊണ്ടും ഇക്കൊല്ല ത്തിൽ ഉപനയനത്തിന് ഈയൊരു മുഹൂർത്തമല്ലാതെ ഇല്ലാത്തതു കൊണ്ടും ഇങ്ങനെ ചാർത്തിക്കൊടുത്തതാണ്" എന്നു പറഞ്ഞു. ഉടനെ മറ്റവർ "ഈ ഉണ്ണിയെ ഇക്കൊല്ലത്തിൽത്തന്നെ ഉപനയിച്ചില്ലെങ്കിൽ എന്തു തരക്കേടാണു വരാനുള്ളത്?" എന്നു ചോദിച്ചു. അപ്പോൾ പണിക്കർ "അടുത്ത കൊല്ലത്തിൽ ഉണ്ണിക്ക് അമ്മ മരിച്ച് ദീക്ഷയായിരിക്കും. പിന്നത്തെ കൊല്ലത്തിൽ ഉപനയനത്തിനു മുഹൂർത്തം തന്നെയില്ല. അതിന്റെ പിന്നത്തെ കൊല്ലത്തിൽ ഉണ്ണിയുടെ അച്ഛൻ മരിച്ച് ആ ദീക്ഷയു മായിരിക്കും. ദീക്ഷക്കാലത്ത് ഉപനയനം പാടില്ലല്ലോ. ഇങ്ങനെ മൂന്നു കൊല്ലം കഴിയുമ്പോൾ ഉപനയനത്തിന്റെ കാലവും കഴിയും. കാലം കഴിയുന്നതിനു മുമ്പ് ഉപനയിക്കാഞ്ഞാൽ ഉണ്ണി ബ്രാഹ്മണാചാരപ്രകാരം

ഭ്രഷ്ടനായിപ്പോവുകയും ചെയ്യുമല്ലോ. അതിൽ ഭേദം അഷ്ടമരാശിക്കൂറു സമയത്ത് ഉപനയിക്കുന്നതല്ലയോ?" എന്നു ചോദിച്ചു. "അങ്ങനെയൊക്കെ വരുമെങ്കിൽ ഈ മുഹൂർത്തത്തിനുതന്നെ ഉപനയിക്കുകയാണു വേണ്ടത്" എന്ന് എല്ലാവരും സമ്മതിക്കുകയും ഉണ്ണിയെ ആ മുഹൂർത്തത്തിനുതന്നെ ഉപനയിക്കുകയും പണിക്കർ പറഞ്ഞിരുന്നതുപോലെ ആ കൊല്ലങ്ങളിൽ ഉണ്ണിയുടെ മാതാപിതാക്കന്മാർ മരിക്കുകയും ചെയ്തു. അക്കാലം മുതൽ മറ്റുള്ള ജ്യോത്സ്യന്മാർക്കു പണിക്കരോടുള്ള മൽസരവും അസൂയയും അസ്തമിക്കുകയും എല്ലാവർക്കും പൂർവാധികം ബഹുമാനമുദിക്കുകയും ചെയ്തു.

# 16. കാലടിയിൽ ഭട്ടതിരി

കാലടിയിൽ ഭട്ടതിരിയുടെ ഇല്ലം കുമാരനല്ലൂർ ഗ്രാമത്തിലുൾപ്പെട്ട നെട്ടാശ്ശേരി എന്ന ദിക്കിലാകുന്നു. ഈ ഇല്ലത്തുള്ളവർക്കു പാരമ്പര്യമായിട്ടുതന്നെ മന്ത്രവാദമുണ്ടെന്നും ഗണപതി പ്രത്യക്ഷമാണെന്നും പസിദ്ധമാണല്ലോ. ഇവരുടെ മന്ത്രവാദത്തിന് അനന്യസാധാരണത്വം സിദ്ധിക്കുന്നതിനും ഗണപതി പ്രത്യക്ഷീഭവിക്കുന്നതിനുമുള്ള കാരണങ്ങൾ ചുരുക്കമായി ഇവിടെ വിവരിക്കുന്നു.

ഒരിക്കൽ ഈ ഇല്ലത്തുള്ള ഒരു ഭട്ടതിരിയും അദ്ദേഹത്തിന്റെ സ്നേഹിതനായ വേറെ ഒരു നമ്പൂതിരിയുംകൂടി തൃശ്ശിവപേരൂർ പൂരം കാണാനായി പുറപ്പെട്ടു. ഇരിങ്ങാലക്കുടയ്ക്കു സമീപമായപ്പോൾ നേരം വൈകിയതിനാൽ ഒരില്ലത്തുകയറി പകലെ ഊണും സന്ധ്യാവന്ദനവും കഴിച്ച് അവിടെനിന്നു പുറപ്പെട്ട് 'യക്ഷിപ്പറമ്പ് ' എന്ന സ്ഥലത്തിനു സമീപമായപ്പോൾ സർവ്വാംഗസുന്ദരികളായ രണ്ടു മനുഷ്യസ്ത്രീകൾ വഴിയിൽ നില്ക്കുന്നതുകണ്ടു. ആ സ്ത്രീകൾ ഇവർ അടുത്തുചെന്നപ്പോൾ ''തിരുമേനികൾ എങ്ങോട്ടാണ് ഈ അസമയത്ത് എഴുന്നള്ളത്ത്''? എന്നു ചോദിച്ചു. അപ്പോൾ ഭട്ടതിരി ''ഞങ്ങൾ പൂരത്തിനു പോവുകയാണ്'' എന്നു പറഞ്ഞു. ഉടനെ സ്ത്രീകൾ ''ഇവിടെ അങ്ങോട്ടു ചെല്ലുമ്പോൾ യക്ഷിപ്പറമ്പെന്നു പറയുന്ന സ്ഥലമായി. ഇങ്ങനെയുള്ള അസമയങ്ങളിൽ ഇതിലേ മനുഷ്യരാരും നടക്കാറില്ല. ഇതൊരു വൈഷമ്യസ്ഥലമാണെന്ന് അവിടുന്ന് കേട്ടിട്ടില്ലായിരിക്കുമോ? എഴുന്നള്ളത്തു ഇന്നു വേണ്ടെന്നാണ് അടിയങ്ങൾക്ക് തോന്നുന്നത്. എഴുന്നള്ളിയാൽ എന്തെങ്കിലും ആപത്തുണ്ടാകും. അങ്ങനെ വളരെ കണ്ടിട്ടുണ്ട്'' എന്നു പറഞ്ഞു. അപ്പോൾ നമ്പൂരി, ''ഞങ്ങൾക്ക് ഈ ദിക്കിലെങ്ങും പരിചയമില്ല. ഞങ്ങൾ ഈ ദിക്കുകാരല്ല. ഇന്നു പോകേണ്ടെന്നുവച്ചാൽ കേറികിടക്കുന്നതിന് എവിടെ യാണു സൗകര്യമുള്ളത്. ഇവിടെ അടുക്കലെങ്ങാനും വല്ല ശൂദ്രവീടുകളോ മറ്റോ ഉണ്ടോ''? എന്നു ചോദിച്ചു. ''അടിയങ്ങളുടെ കുപ്പമാടം ഇവിടെ അടുക്കലാണ്. വിരോധമില്ലെങ്കിൽ അങ്ങൊട്ടെഴുന്നള്ളിയാൽ അവിടെ കിടക്കാം.'' എന്നു സ്ത്രീകൾ പറഞ്ഞു.

ഇങ്ങനെ ആ സ്ത്രീകളും ഈ ബ്രാഹ്മണരും കൂടി കുറഞ്ഞൊരു നേരത്തെ സംഭാഷണം കഴിഞ്ഞപ്പോഴേക്കും അസമയത്തു പോയാൽ

വല്ലതും ആപത്തു സംഭവിച്ചെങ്കിലോ എന്നുള്ള ഭയംകൊണ്ടും ഈ സുന്ദരികളോടുകൂടി പോയാൽ അന്ന രാത്രി സുഖമായി കഴിച്ചുകൂട്ടാമെന്നുള്ള മോഹംകൊണ്ടും ഭട്ടതിരിയും നമ്പൂരിയും ആ സ്ത്രീകളുടെ വീട്ടിലേയ്ക്കു പോവുകയെന്നുതന്നെ തീർച്ചയാക്കി. പിന്നെ അവർ നാലു പേരുംകൂടി അവിടെനിന്നു പോയി. കുറച്ചു ചെന്നപ്പോൾ വലിയതായിട്ട് ഒരു മാളിക കണ്ടു. ഈ സ്ത്രീകൾ ബ്രാഹ്മണരെ ആ മാളികയിൽ കൂട്ടിക്കൊണ്ടുപോയി. അവിടെ അടുത്തടുത്തു വിശാലമായ രണ്ടു മുറികൾ ഉണ്ടായിരുന്നു. അതിൽ ഒന്നിൽ ഭട്ടതിരിയെയും ഒന്നിൽ നമ്പൂരിയെയും കൊണ്ടുചെന്നു കിടത്തി. രണ്ടു മുറികളിലും ഓരോ സ്ത്രീകൾ ചെന്നുകൂടി. ഭട്ടതിരി കിടന്ന മുറിയിൽ ചെന്ന ആ സ്ത്രീ ഭട്ടതിരിയെ തൊട്ടപ്പോൾതന്നെ അദ്ദേഹത്തിനു ബോധമില്ലാതായി. ഉടനെ അവൾ അദ്ദേഹത്തെ ഭക്ഷിക്കാനും തുടങ്ങി. നമ്പൂരിക്കു പതിവായി 'ദേവീ മാഹാത്മ്യം' പാരായണമുള്ളതിനാൽ അദ്ദേഹത്തിന്റെ കൈയ്യിൽ ദേവീ മഹാത്മ്യം ഗ്രന്ഥമുണ്ടായിരുന്നു. ആ ഗ്രന്ഥം തലയ്ക്കൽ വച്ചുംകൊണ്ടാണ് കിടക്കുക പതിവ്. അന്നും ഗ്രന്ഥം തലയ്ക്കൽ വച്ചിട്ടുണ്ടായിരുന്നു. അതിനാൽ അദ്ദേഹത്തിന്റെ അടുക്കൽ ചെന്ന സ്ത്രീ "ആ ഗ്രന്ഥം ഇവിടെ താഴെയെങ്ങാനും വെച്ചേക്കണം. അതെന്തിനു തലയ്ക്കൽ വെച്ചിരിക്കുന്നു" എന്നു ചോദിച്ചു. "ഇതു താഴെ വയ്ക്കാൻ പാടില്ല. തലയ്ക്കൽ വച്ചുംകൊണ്ടാണ് ഞാൻ കിടന്നുറങ്ങുക പതിവ്" എന്നു നമ്പൂരി പറഞ്ഞു. പിന്നെയും ഗ്രന്ഥം താഴെവയ്ക്കാൻ ആ സ്ത്രീ വളരെ നിർബന്ധിച്ചു. എങ്കിലും നമ്പൂരി സമ്മതിച്ചില്ല. അപ്പോഴേക്കും മറ്റേ മുറിയിൽ ഭട്ടതിരിയുടെ എല്ലുകൾ കടിച്ചുപൊട്ടിക്കുന്നതിന്റെയും ചോര കുടിക്കുന്നതിന്റെയും ശബ്ദം കലശലായിട്ട് ഈ മുറിയിൽ കേട്ടുതുടങ്ങി. നമ്പൂരിക്കു കുറേശ്ശെ ഭയവും ചില സംശയങ്ങളും തോന്നിത്തുടങ്ങി. അവിടെക്കിടന്നുംകൊണ്ടു ഭട്ടതിരിയെ വിളിച്ചു. ഭട്ടതിരിയെ അപ്പോഴേക്കും മുക്കാലും ഭക്ഷിച്ചു കഴിഞ്ഞിരുന്നു. പിന്നെ ആർ വിളി കേൾക്കുന്നു? ഭട്ടതിരി വിളി കേൾക്കാതിരിക്കുകയും അടുക്കൽ നിൽക്കുന്ന സ്ത്രീ ഗ്രന്ഥം താഴെ വയ്ക്കാൻ നിൽബന്ധിക്കുകയും ചെയ്യുന്നതുകൊണ്ടും മറ്റും ആകപ്പാടെ കാര്യം നല്ല പന്തിയല്ലെന്നും ഈ സ്ത്രീകൾ കേവലം മനുഷ്യസ്ത്രീകൾ അല്ലെന്നും തോന്നുകയാൽ നമ്പൂരിക്കു ഭയം കലശലായിത്തീർന്നു. അദ്ദേഹം ഗ്രന്ഥം കയ്യിലെടുത്തുപിടിച്ചുകൊണ്ടു തന്നെ കിടന്നു അദ്ദേഹത്തിനു ലവലേശം ഉറക്കം വരികയും അദ്ദേഹം ഉറങ്ങുകയും ഉണ്ടായില്ലെന്നു പറയേണ്ട

തില്ലല്ലോ. അന്ത്യയാമമാകുന്നതു വരെ ആ സ്ത്രീ അദ്ദേഹത്തിന്റെ അടുക്കൽ ആ മുറിയിൽ നിന്നു. പിന്നെ പുറത്തേക്കിറങ്ങിപ്പോയി. നമ്പൂതിരി നിശ്ചേഷ്ടനായി ആ കട്ടിലിൽതന്നെ ഉറങ്ങാതെ കിടക്കുകയും ചെയ്തു.

നേരം വെളുത്തപ്പോൾ അവിടെ മാളികയുമില്ല; സ്ത്രീകളുമില്ല. നമ്പൂരി ഒരു വലിയ കരിമ്പനയുടെ മുകളിൽ ഇരിക്കുന്നു. പിന്നെ അദ്ദേഹം വളരെ പ്രയാസപ്പെട്ട് ഒരു വിധത്തിൽ താഴെയിറങ്ങി. അപ്പോൾ അതിനടുത്തുള്ള മറ്റൊരു കരിമ്പനയുടെ ചുവട്ടിൽ ഭട്ടതിരിയുടെ നഖ ങ്ങളും കുടുമ്മയും മാത്രം കിടക്കുന്നതു കണ്ടു. അപ്പോൾ തലേദിവസം കാണപ്പെട്ട സ്ത്രീകൾ മനുഷ്യസ്ത്രീകൾ അല്ലെന്നും യക്ഷികളായിരുന്നു എന്നും അവരുടെ മായാബലംകൊണ്ട് അവരെ മനുഷ്യസ്ത്രീകൾ അല്ലെന്നും യക്ഷികളായിരുന്നു എന്നും അവരുടെ മായാബലംകൊണ്ട് അവരെ മനുഷ്യസ്ത്രീകളാണെന്നും കരിമ്പന മാളികയാണെന്നും തോന്നിച്ചതാണെന്നും ഭട്ടതിരിയെ യക്ഷി ഭക്ഷിക്കയായിരുന്നു എന്നും ദേവീമാഹാത്മ്യം എന്ന ഗ്രന്ഥം തന്റെ കൈയിലുണ്ടായിരുന്നതിനാൽ തന്നെത്തൊടാൻ പാടില്ലാഞ്ഞതിനാലാണ് മറ്റേ യക്ഷി തന്നെ ഭക്ഷിക്കാഞ്ഞതെന്നും മറ്റും നമ്പൂരിക്കു മനസ്സിലായി. ഉടനെ അദ്ദേഹം പൂരത്തിനു പോകാതെതന്നെ തിരിച്ചുപോന്നു.

അന്നു മരിച്ചുപോയ ആ ഭട്ടതിരിയല്ലാതെ ആ ഇല്ലത്തു പുരുഷൻമാരാരും ഉണ്ടായിരുന്നില്ല. മരിച്ചുപോയ ഭട്ടതിരിയുടെ അന്തർജ്ജനത്തിന് അന്നു ഗർഭമുണ്ടായിരുന്നു. നമ്പൂരി വന്നു ഭട്ടതിരിയുടെ മരണവൃത്താന്തം അന്തർജ്ജനത്തിന്റെ അടുക്കൽ അറിയിച്ചു. അപ്പോൾ വിധവയായിതീർന്ന ആ അന്തർജ്ജനം അത്യന്തം വിഷാദമഗ്നനായി എന്നുള്ളതു പറയേണ്ടതില്ലല്ലോ. പിന്നെ ആ പതിവ്രതതന്നെ ഭർത്താവിന്റെ ശേഷക്രിയകളെല്ലാം കഴിച്ചു. അങ്ങനെയിരിക്കുന്ന കാലത്ത് ഏറ്റവും തേജോമയനായ ഒരു പുത്രനെ അന്തർജ്ജനം പ്രസവിച്ചു.

ഉണ്ണിക്കു ജാതകർമ്മം, നാമകരണം, അന്നപ്രാശനം, ചൗളം, ഉപനയനം, സമാവർത്തനം മുതലായവ യഥാകാലം വേണ്ടതുപോലെയെല്ലാം കഴിച്ചു. അതിനിടക്കു വിദ്യാഭ്യാസം ചെയ്യിക്കുകയും വേദാധ്യയനം ചെയ്യിക്കുകയുമെല്ലാം ചെയ്തു. അത്യന്തം ബുദ്ധിമാനായ

ആ ബ്രാഹ്മണകുമാരനു പതിനാറു വയസ്സു കഴിഞ്ഞപ്പോഴേക്കും അദ്ദേഹം വേദവേദാംഗതത്ത്വജ്ഞനായും സകലശാസ്ത്രപുരാണേതിഹാസപാരംഗതനായും തീർന്നു.

അപ്പോൾ തന്റെ അച്ഛന്റെ മരണവൃത്താന്തം അമ്മ പറഞ്ഞു മനസ്സിലാവുകയാൽ അച്ഛനെക്കൊന്ന ആ യക്ഷിയുടെ കഥ കഴിച്ചേക്കുമെന്ന് അദ്ദേഹം നിശ്ചയിച്ച് ആ ഉദ്ദേശസിദ്ധിക്കായി സൂര്യനെ സേവിച്ചു തുടങ്ങി. അതികഠിനമായിരിക്കുന്ന തപസ്സുകൊണ്ട് അദ്ദേഹം സൂര്യഭഗവാനെ പ്രത്യക്ഷമാക്കി സൂര്യഭഗവാൻ ഒരു ബ്രാഹ്മണന്റെ രൂപം ധരിച്ച് ഭട്ടതിരിയുടെ അടുക്കൽ ചെന്നു ചില ദിവ്യമന്ത്രങ്ങ!ൾ ഉപദേശിക്കുകയും "പോരാത്തതെല്ലാം ഇതിൽ പറയുന്നുണ്ട്. ഇതിൽ നോക്കിച്ചെയ്തോളൂ" എന്നു പറഞ്ഞ് ഒരു ഗ്രന്ഥം കൊടുക്കുകയും ചെയ്തിട്ട് മറഞ്ഞുപോവുകയും ചെയ്തു. ആ ഭട്ടതിരിക്കു "സൂര്യകാലടി" എന്നു നാമം സിദ്ധിക്കുകയും പ്രസിദ്ധനാവുകയും ചെയ്തു. അദ്ദേഹമാണ് വിശ്വവിശ്രുതനായ "സൂര്യകാലടി" എന്നു പറയപ്പെടുന്ന ഭട്ടതിരി. അക്കാലം മുതൽ ആ ഇല്ലത്ത് ഓരോ തലമുറയിൽ ഓരോരുത്തർക്ക് "സൂര്യൻ" എന്നുകൂടി പേരിട്ടു തുടങ്ങി. അതിന്നും നടന്നുവരുന്നു.

സൂര്യഭഗവാനിൽനിന്ന് ഉപദേശവും ഗ്രന്ഥവും കിട്ടിയതിന്റെ ശേഷം സൂര്യഭട്ടതിരി വിവാഹം കഴിച്ചു ഗൃഹസ്ഥനായിട്ടു താമസിച്ചു. അക്കാലത്തു സൂര്യദത്തമായ ഗ്രന്ഥം മുഴുവനും നോക്കി ഹൃദിസ്ഥമാക്കി. അതൊരു മന്ത്രവാദഗ്രന്ഥമായിരുന്നതിനാൽ ഭട്ടതിരി പ്രസിദ്ധനായ ഒരു മന്ത്രവാദിയായിത്തീർന്നു. അദ്ദേഹം പിന്നെ അദ്ദേഹത്തിനുണ്ടായ പുത്രന്മാർക്കും സൂര്യഭഗവാങ്കൽനിന്നു തനിക്കു കിട്ടിയ വിദ്യയെ ഉപദേശിച്ചുകൊടുത്തു. അങ്ങനെ തലമുറതോറുമുണ്ടായ ഉപദേശംകൊണ്ട് ആ പാരമ്പര്യം ഇന്നും ആ ഇല്ലത്തുള്ളവർക്കു കാണുന്നുണ്ട്. കാലടിയിൽ ഭട്ടതിരിമാരുടെ മന്ത്രവാദത്തിന് ഒരനന്യസാധാരണത്വമുണ്ടായത് ഇങ്ങനെയാണ്.

പിന്നെ സൂര്യഭട്ടതിരിയെ പല സ്ഥലങ്ങളിലും മന്ത്രവാദത്തിനായി കൊണ്ടുപോകുകയും അദ്ദേഹം പല ബാധകൾ ഒഴിക്കുകയുമുണ്ടായിട്ടുണ്ട്. അദ്ദേഹം മന്ത്രവാദം ചെയ്തിട്ട് ഒഴിയാതെ ഒരു ബാധയും ഉണ്ടായിരുന്നില്ല. അങ്ങനെ പല ദൃഷ്ടാന്തങ്ങൾ കണ്ടപ്പോൾ സൂര്യഭഗവാന്റെ ഉപദേശസാഫല്യത്തെക്കുറിച്ചു ഭട്ടതിരിയുടെ മനസ്സിൽത്തന്നെ നല്ല വിശ്വാസമു

ണ്ടായി. സൂര്യഭഗവാന്റെ ഉപദേശപ്രകാരം ചെയ്താൽ എല്ലാം ഫലിക്കുമെന്നു കണ്ടപ്പോൾ ഇനി ഒട്ടും താമസിയാതെ തന്റെ അച്ഛനെ ഭക്ഷിച്ച യക്ഷിയെ ശിക്ഷിക്കണമെന്ന് അദ്ദേഹം നിശ്ചയിച്ചു. പിന്നെ അതിനു വേണ്ടുന്ന ഉപകരണങ്ങളെല്ലാം സമ്പാദിച്ച് അതികഠിനമായ ഒരു ഹോമം തുടങ്ങി. ശിക്ഷാർഹയായ യക്ഷി ഏതാണെന്നു നിശ്ചയമില്ലായ്കയാൽ അദ്ദേഹം ലോകത്തിലുള്ള സകലയക്ഷികളെയും ഒന്നായിട്ടാവാഹിച്ചു. ഇദ്ദേഹത്തിന്റെ മന്ത്രശക്തികൊണ്ടു നിവൃത്തിയില്ലാതെയായിട്ടു സകല യക്ഷികളും അദ്ദേഹത്തിന്റെ അടുക്കൽ വന്നു. അപ്പോൾ ഭട്ടതിരി "എന്റെ അച്ഛനെ ഭക്ഷിച്ചതു നിങ്ങളിലാരാണ്?" എന്നു ചോദിച്ചു. അപ്പോൾ എല്ലാ യക്ഷികളും "ഞാനല്ല, ഞാനല്ല" എന്നു പറഞ്ഞു. ഉടനെ ഭട്ടതിരി യക്ഷികളെ ഓരോരുത്തരെ ആയിട്ടു പൊന്നും വിളക്കും പിടിപ്പിച്ചു സത്യം ചെയ്യിച്ചു വിട്ടയച്ചു. അങ്ങനെ ശിക്ഷാർഹയായ ആ ഒരു യക്ഷി ഒഴികെ ശേഷമെല്ലാവരും പോയി. അപ്പോൾ ഭട്ടതിരി തന്റെ പുരോഭാഗത്തിങ്കൽ ഭയവിഹ്വലയായി വിറച്ചുകൊണ്ടു നിൽക്കുന്ന ആ യക്ഷിയോടും സത്യം ചെയ്യാൻ പറഞ്ഞു. താൻ അപരാധിനിയാകയാൽ സത്യം ചെയ്യുന്നതിനു നിവൃത്തിയില്ലാതെ ആ യക്ഷി തന്റെ അപരാധത്തെ ഏറ്റു പറഞ്ഞു. ഉടനെ ഭട്ടതിരി "എന്നാൽ ഞാനിപ്പോൾ നിന്നെ ഹോമിക്കും" എന്നു പറഞ്ഞു. "എന്നെ ഹോമിച്ചാൽ ഇന്നേക്കു നാല്പത്തൊന്നാം ദിവസം അങ്ങു ചക്രശ്വാസം വലിച്ചു മരിക്കും" എന്ന് യക്ഷി പറഞ്ഞു. അപ്പോൾ ഭട്ടതിരി "അങ്ങനെ വരാതിരിക്കാൻ ഒരു മാർഗമില്ലെന്നു വരുമോ" എന്നു ചോദിച്ചു. "നാൽപത്തൊന്നാം ദിവസം തിരുവാലൂർ പോയി ദർശനം കഴിക്കാൻ സംഗതിയായാൽ മരിക്കില്ല. അല്ലാതെ ശാപമോക്ഷമുണ്ടാകുന്നതല്ല" എന്ന് യക്ഷി പറഞ്ഞു. "എന്തായാലും ഇനി ഞാൻ നിന്നെ വിട്ടയയ്ക്കുന്നില്ല" എന്നു പറഞ്ഞു ഭട്ടതിരി ആ യക്ഷിയെ പിടിച്ചു ഹോമിക്കുകയും ചെയ്തു.

അതിന്റെ ശേഷം കുറച്ചു ദിവസം കഴിഞ്ഞപ്പോൾ അന്നു കേരളരാജ്യം വാണുകൊണ്ടിരുന്ന "പള്ളിബാണപ്പെരുമാൾ" ഭട്ടതിരിയുടെ അടുക്കൽ ഒരാളയച്ചു. ഉടനെ ഭട്ടതിരി അവിടെ ചെന്നു. അപ്പോൾ പെരുമാൾ തന്റെ ഭാര്യയ്ക്ക് ഒരു ഗന്ധർവന്റെ ഉപദ്രവം തുടങ്ങീട്ടു വളരെക്കാലമായി എന്നും പല മന്ത്രവാദികളെക്കൊണ്ടും മന്ത്രവാദങ്ങൾ ചെയ്യിച്ചിട്ടും ഗന്ധർവ്വൻ ഒഴിഞ്ഞുപോയിട്ടില്ലെന്നും ആ ഉപദ്രവം നിമിത്തം ഭാര്യയ്ക്കുണ്ടാകുന്ന ഗർഭമെല്ലാം അലസിപ്പോകുന്നു എന്നും അതിനാൽ

ഏതു വിധവും ആ ഉപദ്രവം ഒഴിച്ചുതരണമെന്നും ഭട്ടതിരിയോടു പറഞ്ഞു. ഭട്ടതിരി അങ്ങനെ ആവാമെന്നു സമ്മതിക്കുകയും, അതിലേക്കു വേണ്ടുന്ന ഉപകരണങ്ങൾക്ക് ഒരു ചാർത്തെഴുതിക്കൊടുക്കുകയും ചെയ്തു. ചാർത്തിൻപ്രകാരമുള്ള ഉപകരണങ്ങളെല്ലാം അന്നുതന്നെ തയ്യാറാക്കി. ഭട്ടതിരി മന്ത്രവാദവും തുടങ്ങി. ചക്രം വരച്ചു പിണിയാളുകളെയിരുത്തി ഭസ്മം ജപിച്ചിടുകയും പലവിധത്തിലുള്ള ഹോമകർമാദികൾ കഴിക്കുകയും ചെയ്തിട്ടും പിണിയാൾ തുള്ളിയില്ല. എന്തൊക്കെയായിട്ടും ഗന്ധർവൻ തന്റെ ആകർഷണത്തിൽ ഉൾപ്പെടുന്നില്ലെന്നു കണ്ടപ്പോൾ ഭട്ടതിരിക്കു വാശി കലശലായിത്തീരുകയാൽ ബ്രാഹ്മണർക്കു വിഹിതമല്ലാത്ത പല കഠിനകർമങ്ങളും അദ്ദേഹം ചെയ്തു. പല ജന്തുക്കളെയും മറ്റും അദ്ദേഹം മുറിച്ചു മുറിച്ചു ഹോമിച്ചു തുടങ്ങി. ശീല നെയ്യിൽ മുക്കി നിലത്തു വിരിച്ച് അതു നിറച്ച് ഉറുമ്പാകുമ്പോൾ എടുത്തുഹോമിക്കും. ഇങ്ങനെയുള്ള കഠിനപ്രവൃത്തികൾ സംഖ്യയില്ലാതെ ചെയ്തപ്പോൾ ഗന്ധർവന് നിവൃത്തിയില്ലാതെയായിത്തീരുകയാൽ പ്രത്യക്ഷമായി ഭട്ടതിരിയുടെ മുമ്പിൽ വന്നു. പിന്നെ അവർ തമ്മിൽ മന്ത്രതന്ത്രങ്ങളെക്കുറിച്ച് ഒരു വലിയ വാദമുണ്ടായി. ആ വാദത്തിൽ ഭട്ടതിരി തന്നെ ജയിച്ചു. ഒരു വിധത്തിലും ഭട്ടതിരിയെ ജയിക്കുന്നതിനു നിവൃത്തിയില്ലെന്നു തീർച്ചയായപ്പോൾ ഗന്ധർവൻ വളരെ താഴ്മയോടുകൂടി "അതിവിശിഷ്ടനായിരിക്കുന്ന അങ്ങയെ ജയിക്കുന്നതിന് ആരു വിചാരിച്ചാലും കഴിയുന്നതല്ല. അങ്ങയുടെ അച്ഛനെ ഭക്ഷിച്ചവളും എന്റെ പ്രിയതമയുമായ ആ യക്ഷിയെ അങ്ങു സംഹരിച്ചുവല്ലോ. ഇനി ഈ സ്ത്രീയെയും വിട്ടു പോകണമെന്ന് അങ്ങു നിർബന്ധിക്കുന്നതു കഷ്ടമാണ്. എനിക്ക് ഈ സ്ത്രീയിൽ അധികമായിരിക്കുന്ന ആസക്തി ജനിക്കുകയാലാണ് ഞാൻ വന്നു ബാധിച്ചത്. ഇവളെ ഉപേക്ഷിച്ചു പോകുന്ന കാര്യം എനിക്കു വളരെ വ്യസനമാണ്. അതിനാൽ അവിടുന്ന് കൃപയുണ്ടായി എന്നെ ഉപദ്രവിക്കാതിരിക്കണം" എന്നു പറഞ്ഞു. അപ്പോൾ ഭട്ടതിരി "രാജാവിന്റെ ഭാര്യയ്ക്കു നേരിട്ടിരിക്കുന്ന ഉപദ്രവം നീക്കിക്കൊടുത്തുകൊള്ളാമെന്നു ഞാൻ രാജാവിന്റെ അടുക്കൽ പറഞ്ഞുപോയി. ഇനി അതിനെ ഭേദപ്പെടുത്തുന്നത് എനിക്കു വളരെ അവമാനവും നിവൃത്തിയില്ലാത്തതുമാണ്. അതിനാൽ വേഗത്തിൽ സത്യം ചെയ്ത് ഇവിടെനിന്ന് ഒഴിഞ്ഞുപൊയ്ക്കൊള്ളണം. അതാണു നല്ലത്. പോകാത്തപക്ഷം നിന്റെ യക്ഷി പോയവഴിക്കു നിന്നെ ഞാനയയ്ക്കും" എന്നു പറഞ്ഞു. അതു കേട്ടപ്പോൾ ഗന്ധർവനു ഭയവും വ്യസനവും

സഹിക്കവഹിയാതായിട്ട് "ഇന്നേക്കു പന്ത്രണ്ടാം ദിവസം അങ്ങ് മൂത്രം മുട്ടി മരിക്കട്ടെ" എന്നു ഭട്ടതിരിയെ ശപിച്ചു. അപ്പോൾ ഭട്ടതിരി വ്യസന ത്തോടുകൂടി ശാപമോക്ഷത്തെ അപേക്ഷിക്കുകയും പന്ത്രണ്ടാം ദിവസം തിതുവാലൂർ പോയി ദർശനം കഴിച്ചാൽ മരിക്കയില്ലെന്നു ഗന്ധർവൻ ശാപമോക്ഷം കൊടുക്കുകയും ചെയ്തു. പിന്നെയും ഭട്ടതിരിയുടെ നിർബന്ധം നിമിത്തം ഗന്ധർവൻ സത്യംചെയ്ത് അവിടംവിട്ട് പോകുകയും ചെയ്തു. ബാണപെരുമാൾ ഭട്ടതിരിക്കു വളരെ സമ്മാനങ്ങളും മറ്റും കൊടുത്തു ബഹുമാനിച്ചയച്ചു. താമസിയാതെ പെരുമാളുടെ ഭാര്യ ഗർഭം ധരിക്കുകയും ഒന്നും അലസാതെ നാലഞ്ചു കുട്ടികൾ ഉണ്ടാവുകയും ചെയ്തു.

ഭട്ടതിരിയുടെ മരണത്തിന്റെ തലേദിവസം തിരുവാലൂർ ഒരു അശരീരിവാക്കു കേൾക്കപ്പെട്ടു. "നാളെ ഇവിടെ ഒരപമൃത്യു സംഭവിക്കും; അതിനാൽ മൂന്നേമുക്കാൽ നാഴികപ്പകലിനുമുമ്പ് അത്താഴപ്പൂജയും കഴിച്ച് എല്ലാവരും പൊയ്ക്കൊള്ളണം" എന്നായിരുന്നു ആ അശരീരിവാക്ക്. മരണദിവസം പകലെ ആയപ്പോഴേക്കും ഭട്ടതിരി തിരുവാലൂരെത്തി. അതുവരെ അദ്ദേഹത്തിനു യാതൊരു ദീനവും ഉണ്ടായിരുന്നില്ല. അദ്ദേഹം ശുദ്ധം മാറിയിരുന്നതിനാൽ തിരുവാലൂർ ചെന്നയുടനെ കുളത്തിലിറങ്ങി കുളിച്ചു. കുളി കഴിഞ്ഞ കരയ്ക്കു കയറിയപ്പോൾ മൂത്രമൊഴിക്കണമീനു തോന്നി. ഉടനെ അവിടെ അടുക്കൽത്തന്നെയുണ്ടായിരുന്ന മൂത്രക്കുഴിയിൽ ചെന്നിരുന്നു. അപ്പോൾ മൂത്രം ഒഴിക്കണ്ടെന്നു തോന്നി. ഉടനെ എണീറ്റു കുളത്തിലിറങ്ങി ശൗചിച്ചു കാലും മുഖവും ശുദ്ധിവരുത്തി കരയ്ക്കു കയറിയപ്പോൾ പിന്നെയും മൂത്രം മുട്ടിത്തുടങ്ങി. പിന്നെയും മൂത്ര മൊഴിക്കാൻ ചെന്നിരുന്നു. അപ്പോൾ വേണ്ടെന്നു തോന്നി. ഇങ്ങനെ സന്ധ്യവരെ അദ്ദേഹം കുളത്തിലിറങ്ങുകയും കേറുകയുമായിട്ടു കഴിച്ചു കൂട്ടി. സന്ധ്യയായപ്പോഴേക്കും അദ്ദേഹം ക്ഷീണിച്ചു കുളപ്പുരയിൽ വീണു. ഉടനെ ചക്രശ്വാസവും വലിച്ചുതുടങ്ങി. അന്നു പ്രദോഷ മായിരുന്നതിനാൽ വ്രതക്കാരായിട്ടും മറ്റും അസംഖ്യം ജനങ്ങൾ അവിടെ കൂടിയിരുന്നു. എങ്കിലും അശരീരിവാക്കിൻപ്രകാരം മൂന്നേമുക്കാൽ നാഴികപ്പകലെ അത്താഴപ്പൂജയും കഴിച്ച് എല്ലാവരും പോയി. ഭട്ടതിരി മാത്രം ശ്വാസം വലിച്ചുംകൊണ്ട് അവിടെ കിടന്നു. മൂത്രം മുട്ടിയും ചക്രശ്വാസം വലിച്ചും മരണവേദനയോടുകൂടി അദ്ദേഹം കിടന്നു വിഷമിക്കുമ്പോൾ "ഈശ്വരാ!

ഗ്രന്ഥത്തിൽ കണ്ടതാണല്ലോ ഞാൻ ചെയ്തത്" എന്നു പറഞ്ഞു എന്നും അപ്പോൾ അതിനു മറുപടിയായിട്ട് "സൂര്യകാലടി വേണം ചെയ്യാൻ എന്നു ഗ്രന്ഥത്തിലുണ്ടായിരുന്നുവോ" എന്നൊരു അശരീരിവാക്കുണ്ടായെന്നും പ്രസിദ്ധമായി കേൾക്കുന്നുണ്ട്. ഇപ്പോഴും അതൊരു പഴഞ്ചൊല്ലുപോലെ ജനങ്ങൾ ഉപയോഗിച്ചു വരുന്നു മുണ്ട്. എന്നാൽ സമീപത്തെങ്ങും മറ്റാരുമില്ലാതിരുന്നപ്പോൾ ഉണ്ടായ ഈ വാക്ക് ഇത്ര പരസ്യമായിത്തീർന്ന തെങ്ങനെയെന്നു നിശ്ചയമില്ല.

ഏതെങ്കിലും ഭട്ടതിരി ചക്രശ്വാസം വലിച്ചും മൂത്രം മുട്ടിയും അർധരാത്രിയായപ്പോഴേക്കും അവിടെക്കിടന്നു മരിച്ചു. അദ്ദേഹം ചക്ര ശ്വാസം വലിച്ചു ചുറ്റിത്തിരിഞ്ഞു നിലത്തുനിന്നു മേല്പോട്ടു പൊങ്ങിയ പ്പോൾ മരണവേദനയോടുകൂടി ചാടിക്കടിച്ചിട്ടുള്ള പാടുകൾ ഇന്നും തിരുവാലൂർ കുളപ്പുരയുടെ തട്ടിന്റെ തുലാങ്ങളിന്മേലും മറ്റും കാണുന്നുണ്ട്. തിരുവാലൂർ ക്ഷേത്രം ആലങ്ങാട്ടു താലൂക്കിലാണ്.

സൂര്യഭട്ടതിരി ജീവിച്ചിരുന്നതു പള്ളിബാണപ്പെരുമാളുടെ കാലത്താ ണെന്നു കാണുന്നതുകൊണ്ട് ഉദ്ദേശം കലിവർഷം മൂവായിരത്തി നാനൂറി നോടടുത്താണെന്നു വിചാരിക്കേണ്ടിയിരിക്കുന്നു.

സൂര്യഭട്ടതിരിയുടെ കാലം കഴിഞ്ഞതിൽ പിന്നെയും ആ ഇല്ലത്തുള്ള ഭട്ടതിരിമാർ വളരെ തപശ്ശക്തിയുള്ളവരും വേദജ്ഞന്മാരും ശാസ്ത്രജ്ഞ ന്മാരും നല്ല മന്ത്രവാദികളുംതന്നെയായിരുന്നു.

ഒരു ദിക്കിൽ ഒരു വലിയ ജന്മിയുടെ വക ഒരു തെങ്ങിൻതോട്ടത്തിൽ കാവലായിട്ട് ഒരു മൂത്തചേകോൻ (തീയൻ) താമസിച്ചിരുന്നു. ആ തോട്ടത്തിൽ വളരെ തേങ്ങ വീഴുന്നതുകൊണ്ടു വലിയ വലിയ തേങ്ങാക്കൂട്ടങ്ങൾ വളരെയുണ്ടായിരുന്നു. മിക്ക സമയങ്ങളിലും കൂടുകൾ ഒഴിയാതെ ഉണക്കത്തേങ്ങ കിടക്കുക പതിവാണ്. അവിടെ ഈ മൂത്തചേകോൻ ഒരു മാടം കെട്ടിയുണ്ടാക്കി അതിലാണ് അവന്റെ കിടപ്പു പതിവ്. രാത്രിയിൽ തീയിടാനായിട്ട് ആ മാടത്തിൽ ഒരു വലിയ നെരിപ്പോടുമുണ്ടായിരുന്നു. അവൻ തണുപ്പുള്ള കാലങ്ങളിൽ വരട്ടുതേങ്ങ യെടുത്തു വെട്ടിക്കീറി അതിന്റെ ചകിരിയിട്ടു തീ കത്തിക്കുകയും തേങ്ങ

തീയിലിട്ടു ചുട്ടെടുത്തു തിന്നുകയും ചെയ്തും തീയും കാഞ്ഞിരിക്കുക പതിവാണ്.

ഒരിക്കൽ ഒരു മഞ്ഞുകാലത്തു വെളുപ്പാൻകാലമായപ്പോൾ മൂത്ത ചേകോനു തണുപ്പു സഹിക്കാൻ പാടില്ലാതെയായിട്ട് എണീറ്റ് രണ്ടുമൂന്നു തേങ്ങയെടുത്തു വെട്ടിക്കീറി ചകിരിയിട്ടു തീയും കത്തിച്ചു തേങ്ങയും ചുട്ടുതിന്നു തീയും കാഞ്ഞുകൊണ്ടിരുന്നു. അപ്പോൾ ആ മാടത്തിന്റെ മെടയുടെ (തട്ടിയുടെ) ഇടയി!ൽക്കൂടി ഒരു കൊച്ചു തുമ്പിക്കൈ മൂത്ത ചോകോന്റെ അടുക്കലേക്കു നീട്ടുന്നത് അവൻ കണ്ടു. ഉടനെ ഒരു തേങ്ങാക്കഷണം അവൻ തുമ്പിക്കയ്യിലേകു വെച്ചുകൊടുത്തു. അതു വാങ്ങി തിന്നിട്ടു പിന്നെയും തുമ്പിക്കൈ നീട്ടി. മൂത്തചേകോൻ പിന്നെയും ഒരു കഷണം വെച്ചു കൊടുത്തു. അങ്ങനെ പല പ്രാവശ്യം കഴിഞ്ഞ പ്പോഴേക്കും ചുട്ട തേങ്ങയെല്ലാം അവസാനിച്ചു. നേരവും വെളുത്തു. അപ്പോൾ തുമ്പിക്കൈ കാണാതെയുമായി. മൂത്തചേകോനെണീറ്റ് അവന്റെ ജോലിക്കും പോയി.

പിറ്റേദിവസം വെളുപ്പാൻകാലത്തു മൂത്തചേകോൻ പതിവുപോലെ തേങ്ങ ചുട്ടു തിന്നുന്നതിനു തുടങ്ങി. അപ്പോൾ തലേദിവസത്തെപ്പോലെ ആ കൊച്ചു തുമ്പിക്കയ്യും കണ്ടുതുടങ്ങി. അന്നും അവൻ ഓരോ കഷണം ആ തുമ്പിക്കയ്യിൽ വെച്ചുകൊടുക്കുകയും ആ കുട്ടിയാന മൂത്തചേകോന്റെ അടുക്കൽ വന്നുനിന്നു തേങ്ങ വാങ്ങിത്തിന്നും തുടങ്ങി. എന്തിനു വളരെ പറയുന്നു. അങ്ങനെ ഏതാനും ദിവസം കഴിഞ്ഞപ്പോഴേക്കും മൂത്ത ചേകോനും കുട്ടിയാനയും പരസ്പരം അത്യന്തം സ്നേഹമായിത്തീർന്നു. ഒരു സമയവും കുട്ടിയാന മൂത്തചേകോനെ പിരിഞ്ഞുപോകാതെയായി. മൂത്തചേകോൻ ഭക്ഷിക്കുന്ന സാധനങ്ങളിലെല്ലാം ഒരു ഭാഗം കുട്ടിയാന യ്ക്കും കൊടുക്കാതെ അവൻ ഭക്ഷിക്കുകയില്ല. എന്നാൽ കുട്ടിയാനയ്ക്കു ചുട്ട തേങ്ങപോലെ പ്രിയമായിട്ടു മറ്റൊന്നുമില്ല. മൂത്തചേകോൻ ദിവസംതോറും രണ്ടും മൂന്നും തേങ്ങവീതം ചുട്ടു കുട്ടിയാനയ്ക്കു കൊടുക്കും. അസംഖ്യം തേങ്ങ വീഴുന്ന സ്ഥലമായതു കൊണ്ട് ഈ കുറവ് ഉടമസ്ഥൻ അറിയുന്നതിനും ചോദ്യപ്പെടുന്നതിനും ഇടയായതുമില്ല. മൂത്ത ചേകോൻ വല്ലേടത്തും കൂലിവേലയ്ക്കു പോയാലും കുട്ടിയാന കൂടെ ഉണ്ടായിരിക്കും. എന്നുവേണ്ടാ, കുട്ടിയാനയും മൂത്തചേകോനുമായി പിരിഞ്ഞിട്ട് ഒരു സമയവുമില്ലെന്നു പറഞ്ഞാൽ മതിയല്ലോ. എന്നാൽ ഈ

കുട്ടിയാനയെ ആ മൂത്തചേകോനല്ലാതെ മറ്റാർക്കും കാൺമാൻ പാടില്ലായിരുന്നു താനും.

അങ്ങനെയിരിക്കുമ്പോൾ ഒരിക്കൽ ഒരു കാലടിയിൽ ഭട്ടതിരി എവിടെയോ മന്ത്രവാദത്തിനോ തന്ത്രത്തിനോ മറ്റോ പോയി തിരിച്ചു വരുമ്പോൾ നാട്ടുവഴി ഈ തോട്ടത്തിന്നടുക്കൽക്കൂടിയായിരുന്ന തിനാൽ അതിലേ വന്നു. അപ്പോൾ അദ്ദേഹം ഈ കുട്ടിയാനയെ കണ്ടു. ഭട്ടതിരി ഒരു ദിവ്യനായിരുന്നതിനാൽ ഇതു കേവലമൊരു കുട്ടിയാന യല്ലെന്ന് അദ്ദേഹ ത്തിനു തോന്നുകയാൽ ഇതിനെ വിലയ്ക്കു തരാമോ എന്നു മൂത്ത ചേകോനോടു ചോദിച്ചു. മൂത്തചേകോന് ഈ ആനക്കുട്ടി യുടെമേൽ വളരെ വാത്സല്യവും കൗതുകവും ഉണ്ടായിരുന്ന തിനാൽ "അയ്യോ അടിയൻ ഈ ഒറ്റക്കൊമ്പനെ (ആ കുട്ടിയാനയ്ക്ക് ഒരു കൊമ്പേ ഉണ്ടായിരുന്നുള്ളൂ) തരികയില്ല" എന്നു പറഞ്ഞു. എങ്കിലും ഭട്ടതിരിയുടെ നിർബന്ധംകൊണ്ടു നിവൃത്തിയില്ലാതെയായതുകൊണ്ടും പറയുന്ന വില കൊടുക്കാമെന്നു അദ്ദേഹം സമ്മതിച്ചതുകൊണ്ടും ഒടുക്കം കൊടുക്കാ മെന്ന് അവൻ സമ്മതിച്ചു. പിന്നെ ഭട്ടതിരി മൂത്തചേകോൻ പറഞ്ഞതു പോലെയുള്ള സംഖ്യ എണ്ണിക്കൊടുത്തു കുട്ടിയാനയെ വാങ്ങി. എങ്കിലും കുട്ടിയാന ഭട്ടതിരിയുടെ കൂടെപ്പോകാതെ മൂത്തചേകോന്റെ അടുക്കൽ ത്തന്നെ നിന്നു. പിന്നെ ഭട്ടതിരി മൂത്തചേകോനോട് അവന്റെ നെരിപ്പോടും രണ്ടുമൂന്നു വരട്ടുതേങ്ങയും വിലകൊടുത്തു വാങ്ങി. ആ തേങ്ങാ തല്ലിപ്പൊട്ടിച്ചു നെരിപ്പോടിലിട്ടു ചുട്ടു. അതിൽനിന്ന് ഒരു കഷണം തേങ്ങായെടുത്തു നീട്ടിയപ്പോൾ കുട്ടിയാന ഭട്ടതിരിയുടെ അടുക്കൽ വന്നു വാങ്ങിച്ചു തിന്നു. പിന്നെ ഭട്ടതിരി ആ നെരിപ്പോടുമെടുത്തുംകൊണ്ടു നടന്നുതുടങ്ങി. കുട്ടിയാന അദ്ദേഹത്തിന്റെ പിന്നാലെയും ചെന്നു. ഇടയ്ക്കിടയ്ക്കു ഭട്ടതിരി ഓരോ കഷണം തേങ്ങയെടുത്തു കുട്ടിയാനയ്ക്കു കൊടുത്തുംകൊണ്ടാണ് നടന്നത്. കുട്ടിയാന അതെല്ലാം വാങ്ങിച്ചു തിന്നുംകൊണ്ടു പിന്നാലെതന്നെ ചെല്ലുകയും ചെയ്തു. അങ്ങനെ ഭട്ടതിരി കുട്ടിയാനയെയുംകൊണ്ട് ഇല്ലത്തെത്തി.

മൂത്തചേകോന് ആ കുട്ടിയാനയുടെ സൂക്ഷ്മസ്ഥിതിയൊന്നും മനസ്സിലായില്ല. അതു ഭട്ടതിരിയുടെ പിന്നാലെ പോയതു തേങ്ങയുടെ കൊതികൊണ്ടുമാത്രമാണെന്നേ അവൻ വിചാരിച്ചുള്ളൂ. ഭട്ടതിരിക്ക് ആ കുട്ടിയാന സാക്ഷാൽ ഗണപതിയാണെന്നു കണ്ടപ്പോൾത്തന്നെ

മനസ്സിലായി. അദ്ദേഹം തേങ്ങ വാങ്ങിച്ചു ഗണപതിഹോമം കഴിച്ചു ഗണപതിയെ ആവാഹിച്ചുംകൊണ്ടാണ് പോന്നത്. അതൊന്നും മൂത്ത ചേകോൻ അറിഞ്ഞില്ല.

ഭട്ടതിരി ഇല്ലത്തെത്തിയപ്പോഴേക്കും കുട്ടിയാന സാക്ഷാൽ ഗണപതിയുടെ രൂപത്തിൽ പ്രത്യക്ഷനായി. അദ്ദേഹം ആ ഗണപതിയെ തന്റെ മറ്റുള്ള തേവാരങ്ങളുടെ കൂട്ടത്തിൽ ഇല്ലത്തുതന്നെ പ്രതിഷ്ഠിക്കുകയും ചെയ്തു. അങ്ങനെയാണ് കാലടിയിൽ ഭട്ടതിരിമാർക്കു ഗണപതി പ്രത്യക്ഷമായിത്തീർന്നത്.

അക്കാലംമുതൽ അവിടെ എല്ലാവരും ഗണപതിയെ വേണ്ടുംവണ്ണം സേവിച്ചുകൊണ്ടിരുന്നു. എന്നുമാത്രമല്ല, സമാവർത്തനം കഴിഞ്ഞാൽ പിന്നെ ആ ഇല്ലത്തുള്ള എല്ലാവരും ദിവസവും ഗണപതിഹോമം കഴിക്കണ മെന്നും ഇല്ലത്തു തേവാരവും ഗണപതിഹോമവും ഒരു ദിവസവും മുടങ്ങാതെ കഴിക്കേണ്ടതിലേക്കായി പുരുഷന്മാരിൽ ആരെങ്കിലും ഒരാൾ എന്നും ഇല്ലത്തുണ്ടായിരിക്കണമെന്നും ഏർപ്പാടു വെച്ചു. ആ ഇല്ലത്തുള്ള എല്ലാവർക്കും ഗണപതി പ്രത്യക്ഷമായിത്തീർന്നു എന്നുമാത്രമല്ല, അവർ വിചാരിക്കുന്ന സകല കാര്യങ്ങളും ഗണപതി സാധിച്ചുകൊടുത്തും തുടങ്ങി. അപ്പോഴേക്കും അവർക്കു മന്ത്രവാദത്തിൽ മുമ്പിനാലെ ഉണ്ടായിരുന്ന പ്രശസ്തി ശതഗുണീഭവിച്ചു. അപസ്മാരം, ബ്രഹ്മരക്ഷസ്സ് മുതലായി സകല ബാധോപദ്രവങ്ങളും ഒഴിവാക്കുന്നതിനു കാലടിയിൽ ഭട്ടതിരിമാർക്കു യാതൊരു പ്രയാസവുമില്ലാതെയായിത്തീർന്നു. എന്തെങ്കിലും ഉപദ്രവമുണ്ടായാൽ ജനങ്ങൾ ഭട്ടതിരിയെ സ്വസ്ഥാനത്തു വരുത്തീട്ടോ കാലടിയിൽ പോയി ഭജനമിരുന്നിട്ടോ മന്ത്രവാദം ചെയ്യിക്കു ന്നതല്ലാതെ മറ്റൊരു മന്ത്രവാദിയെക്കൊണ്ടു മന്ത്രവാദം ചെയ്യിക്കുകയോ മറ്റൊരു സ്ഥലത്തുപോയി ഭജനമിരിക്കുകയോ അക്കാലത്തു പതിവില്ലാ യിരുന്നു. കാലടിയി!ൽ ഗണപതിയുടെ മാഹാത്മ്യങ്ങൾ പറഞ്ഞാൽ വളരെയുണ്ട്. വിസ്തരഭയത്താൽ അവയെല്ലാം ഇവിടെ വിവരിക്കുന്നില്ല. എങ്കിലും ദൃഷ്ടാന്തത്തിനായി ഒന്നുരണ്ടു സംഗതികൾ മാത്രം ചുരുക്കത്തിൽ പറഞ്ഞുകൊള്ളുന്നു.

തിരുവിതാംകൂർ സംസ്ഥാനത്തു ചങ്ങനാശ്ശേരിത്താലൂക്കിൽ കാടമുറി ഗ്രാമത്തിൽ "കുഞ്ചമൺപോറ്റി" എന്നൊരു മന്ത്രവാദിയുണ്ടെന്നും

ആ തറവാട്ടുകാർക്കു ചാത്തന്മാർ പ്രത്യക്ഷമാണെന്നും ഇന്നും പ്രസിദ്ധമാണല്ലോ. ഇപ്പോൾ ഇവിടെയുള്ളവർക്കു ചാത്തന്മാരെ പ്രത്യക്ഷമായി കാണാൻ പാടില്ലെങ്കിലും ചാത്തന്മാർ ഇന്നും അവരുടെ ആജ്ഞയെ അനുസരിക്കുന്നുണ്ട്. ഇപ്പോഴും അവർ പല സ്ഥലങ്ങളിൽ പോയി ചാത്തന്റെ ഉപദ്രവങ്ങൾ ഒഴിക്കുന്നുണ്ട്. കുഞ്ചമൺ പോറ്റി ഒഴിച്ചാൽ ഒഴിയാത്ത ചാത്തൻ എങ്ങുമില്ലെന്നുള്ളതു പ്രസിദ്ധമാണ്. ആവശ്യക്കാർ വന്ന് അപേക്ഷിച്ചാൽ തത്കാലം പോകുന്നതിനു സൗകര്യമില്ലെങ്കിൽ കുഞ്ചമൺ പോറ്റിമാർ അവധിവെച്ച് എഴുത്തുകൊടുത്ത് തത്കാലത്തേക്കു ചാത്തന്മാരെ ഒഴിച്ചുനിർത്തുക ഇന്നും പതിവുള്ളതാണ്. "ഇന്ന മാസം ഇത്രാം തീയതി നാമവിടെ വരുന്നതാണ്. അതുവരെ നിങ്ങൾ ഇന്ന ഗൃഹത്തിൽ യാതൊരുപദ്രവവും ചെയ്തുപോകരുത്. ഇതു നമ്മുടെ കുട്ടിച്ചാത്തന്മാർ ഗ്രഹിപ്പാൻ കുഞ്ചമൺപോറ്റി ഇന്നാര്." ഇപ്രകാരമാണ് അവർ എഴുത്തു കൊടുത്തയയ്ക്കുന്നത്. ഇപ്രകാരം കുഞ്ചമൺപോറ്റിയുടെ എഴുത്തുവാങ്ങിച്ചുകൊണ്ടു പോയി ചാത്തന്റെ ഉപദ്രവമുള്ള ഗൃഹത്തിൽ വായിച്ചാൽ അവധി കഴിയുന്നതുവരെ ആ ഗൃഹത്തിൽ യാതൊരുപദ്രവ വുമുണ്ടാവുകയില്ലെന്നുള്ളതു തീർച്ചയായിട്ടുള്ളതും ഇന്നും കണ്ടുവരുന്ന തുമാണ്.

ചാത്തന്മാരെ സേവിച്ചു പ്രത്യക്ഷമാക്കിയ കുഞ്ചമൺപോറ്റിയും ഗണപതിയെ പ്രത്യക്ഷമാക്കിയ കാലടിയിൽ ഭട്ടതിരിയും ഒരു കാലത്തു ജീവിച്ചിരുന്നവരാണ്.

മുമ്പൊരിക്കൽ ഒരു കുഞ്ചമൺപോറ്റി കാലടിയിൽ ഭട്ടതിരിയെ കാണാനായി ചെന്നിരുന്നു. പോറ്റി പതിനെട്ടു തണ്ടുവെച്ച ഒരു ബോട്ടിലാണു ചെന്നിരുന്നത്. ഭട്ടതിരിയുടെ ഇല്ലം പുഴവക്കത്താകയാൽ ബോട്ട് ആ കടവിൽത്തന്നെ ചെന്നടുത്തു. ഉടനെ പോറ്റി കരയ്ക്കിറങ്ങി ചെന്നു. അപ്പോൾ സന്ധ്യാസമയമായിരുന്നതുകൊണ്ടു ഗൃഹസ്ഥനായ ഭട്ടതിരി ജപിച്ചുകൊണ്ടിരിക്കുകയായിരുന്നു. പോറ്റി മുറ്റത്തു ചെന്നപ്പോൾ ഭട്ടതിരി പുറത്തേക്കു വന്ന്, "വേഗം കുളി കഴിഞ്ഞു വരാം" എന്നു പറഞ്ഞു പോറ്റിയെ കുളിക്കാനയച്ചിട്ട് അകത്തേക്കുതന്നെ പോയി. പോറ്റി ബോട്ടിലാണു വന്നതെന്നു മനസ്സിലാവുകയാൽ പോറ്റിക്കും ബോട്ടു കാർക്കും വേഗത്തിൽ അത്താഴം കാലമാക്കണമെന്നു ഭട്ടതിരി ശട്ടംകെട്ടി. ഭട്ടതിരി അന്തിമുടിച്ചു കഴിഞ്ഞപ്പോഴേക്കും പോറ്റിയും കുളി കഴിഞ്ഞു

വന്നു. പിന്നെ ഭട്ടതിരിയും പോറ്റിയും കൂടി പുറത്തളത്തിലിരുന്നു രണ്ടുപേരുടെയും ജപങ്ങളും മറ്റും കഴിച്ചു. കുറച്ചുനേരം കുശലപ്രശ്നവും ചെയ്തുകൊണ്ട് അങ്ങനെയിരുന്നു. അപ്പോഴേക്കും അത്താഴം കാലമാവുകയാൽ രണ്ടുപേരും ഊണു കഴിച്ചു. ഊണു കഴിഞ്ഞു പിന്നെയും പുറത്തളത്തിൽ വന്നു വെടിയും പറഞ്ഞങ്ങനെ ഇരിക്കുന്ന മധ്യേ ഭട്ടതിരി മടപ്പിള്ളിക്കാരെ വിളിച്ച് പോറ്റിയുടെ ബോട്ടുകാർക്കുകൂടെ വേഗത്തിൽ ചോറുകൊടുക്കാൻ ശട്ടം കെട്ടി. അപ്പോൾ പോറ്റി "അതൊന്നും വേണ്ട, നമ്മുടെ ബോട്ടുകാർക്കു ഭക്ഷണം ഞാൻ തന്നെ കൊടുത്തുകൊള്ളാം. മറ്റാരും കൊടുത്താൽ അവർക്കു തൃപ്തിയാവുക യില്ല" എന്നു പറഞ്ഞു. ഉടനെ ഭട്ടതിരി "എന്നാൽ അങ്ങോട്ടു ചെന്നു വിളമ്പിക്കൊടുത്തേക്കണം; നമുക്കങ്ങോട്ടു പോകാം: ഞാൻ കൂടി വരാം" എന്നു പറഞ്ഞു. അപ്പോൾ പോറ്റി "അതൊന്നും വേണ്ട, ഞാനവർക്ക് അത്താഴം കൊടുത്തു. അവർ പോവുകയും ചെയ്തു. ഇനിയിപ്പോൾ അതിനായിട്ടുൽസാഹിക്കണമെന്നില്ല" എന്നു പറഞ്ഞു. ഇത്രയും കേട്ട പ്പോൾ ഭട്ടതിരിക്കു കാര്യം മനസ്സിലായി. "ബോട്ടുകാരൊക്കെ ചാത്തന്മാരായിരിക്കും, അല്ലേ?" എന്നു ഭട്ടതിരി ചോദിച്ചു. "അതേ, ഒരു മൂർത്തിയെ സേവിക്കയെന്നുവെച്ചാൽ ചാത്തനെത്തന്നെ സേവിക്കണം. എങ്കിലേ എല്ലാത്തിനും ഉപയോഗപ്പെടൂ" എന്നു പോറ്റി പറഞ്ഞു. വെറുതെ പത്തിരുപതുപേർക്കുകൂടി രാത്രികാലത്ത് അരിവയ്ക്കുന്നതിനിടയാക്കു കയും പോറ്റി ഇപ്രകാരം പറയുകയും ചെയ്തത് തന്നെ അപമാനിക്കയായിരുന്നു എന്നും ഗണപതിയെ സേവിച്ചാൽ എല്ലാത്തിനും ഉപയോഗപ്പെടുകയില്ലെന്നാണ് പോറ്റിയുടെ വാക്കിന്റെ സാരമെന്നും മനസ്സിലാവുകയാൽ ഭട്ടതിരിയുടെ മനസ്സിൽ അല്പം വല്ലായ്മയുണ്ടായി. എങ്കിലും അതൊന്നും പുറത്തു കാണിക്കാതെ ചിരിച്ചുകൊണ്ട് "അതു ശരിയാണ്" എന്നു സമ്മതിച്ചു. പിന്നെയും രണ്ടുപേരുംകൂടി വളരെ നേരം സംഭാഷണംചെയ്തുകൊണ്ടിരുന്നശേഷം പോറ്റിക്കു കിടക്കുന്നതിനെല്ലാം തയ്യാറാക്കി കൊടുപ്പിച്ചിട്ടു ഭട്ടതിരി അകത്തേക്കുപോയി രണ്ടുപേരും കിടന്നുറങ്ങുകയും ചെയ്തു.

വെളുപ്പാൻകാലത്തു രണ്ടുപേരും ഉണർന്നെണീറ്റു പുറത്തളത്തിൽ വന്നു. പോറ്റി അപ്പോൾത്തന്നെ യാത്രയും പറഞ്ഞു ബോട്ടു കേറാൻ പോയി. ഭട്ടതിരി കുളിക്കാനും പോയി. പോറ്റി കടവിൽ ചെന്നു

നോക്കിയപ്പോൾ ബോട്ടവിടെ കാണാനില്ലായിരുന്നു. ബോട്ടു കള്ളന്മാർ വല്ലവരും മോഷ്ടിച്ചതായിരിക്കുമെന്നു വിചാരിച്ച് പോറ്റിക്കു വളരെ വ്യസനമായിത്തീർന്നു. ബോട്ടു പൂട്ടിയിരുന്ന താഴും തുടലും ഒന്നും കാണാനില്ലായിരുന്നു. ഉടനെ പോറ്റി പരിഭ്രമിച്ചു ഭട്ടതിരി കുളിക്കുന്നിടത്തു ചെന്നു വിവരം പറഞ്ഞു. അപ്പോൾ ഭട്ടതിരി "ഇവിടെനിന്ന് ഒരു സാമാനവും കള്ളന്മാർ കൊണ്ടുപോകാറില്ല. ഇതും കള്ളന്മാർ കൊണ്ടുപോയതാണെന്നു തോന്നുന്നില്ല. ഇവിടെ ഒരൊറ്റക്കൊമ്പനുണ്ട്. ഇത് അയാളുടെ നേരമ്പോക്കായിരിക്കണം. ഏതായാലും പരിഭ്രമിക്കേണ്ടാ, നിവൃത്തിയുണ്ടാകും" എന്നു പറഞ്ഞു. പിന്നെ ഭട്ടതിരി അവിടെ നിന്നുംകൊണ്ടു മേല്പോട്ടു നോക്കിയപ്പോൾ ബോട്ട് ആ കടവിൽ നിൽക്കുന്ന ആലിന്റെ മുകളിൽ ഇരിക്കുന്നതു കണ്ടു. ഉടനെ പോറ്റിയോട് "എന്നെ തൊട്ടുകൊണ്ട് മേല്പോട്ട് നോക്കൂ" എന്ന് ഭട്ടതിരി പറയുകയും പോറ്റി അപ്രകാരം നോക്കുകയും ചെയ്തു. അപ്പോൾ ആലിന്റെ മുകളിൽ ഒരു കൊമ്പത്തു ബോട്ടു കേറ്റിവെച്ച്, തുമ്പിക്കൈകൊണ്ടു താങ്ങിപ്പിടിച്ചുംകൊണ്ട് ഗണപതി ഇരിക്കുന്നതു പോറ്റിയും കണ്ടു. ഇതു താൻ തലേദിവസം പറഞ്ഞതിനു തന്നെ അബദ്ധമാക്കാനായിട്ടുള്ള വിദ്യയാണെന്നു പോറ്റിക്കു മനസ്സിലാവുകയാൽ പോറ്റി ഭട്ടതിരിയോടു മാപ്പുചോദിച്ചു. ഉടനെ ഭട്ടതിരി ഗണപതിയോട് "അതിങ്ങു കൊടുത്തേക്കൂ. അദ്ദേഹത്തിനു പോകാൻ വൈകിയെന്നു പറയുന്നു, വെറുതെ ബുദ്ധിമുട്ടിക്കേണ്ടാ" എന്നു പറഞ്ഞു. അപ്പോൾ ഗണപതി അവിടെയിരുന്നുംകൊണ്ട് ബോട്ടെടുത്തു പുഴയിലേക്ക് ഇട്ടുകൊടുത്തു. ആലിന്റെ മുകളിൽനിന്നും ബോട്ടു വെള്ളത്തിൽ വീഴുന്നതുകണ്ടപ്പോൾ ബോട്ടു പൊട്ടിപ്പോയി എന്നു പോറ്റിക്കു തോന്നി. എങ്കിലും യാതൊരു കേടും സംഭവിച്ചില്ല. പോറ്റിക്കു വളരെ ബഹുമാനവും അത്ഭുതവും ഉണ്ടായി. ബോട്ടു കിട്ടി എങ്കിലും ബോട്ടുകാരില്ലാതെ പോറ്റി പിന്നെയും വിഷണ്ണനായിത്തീർന്നു. ഗണപതിയെപ്പേടിച്ചു ചാത്തന്മാരും അടുത്തു വരികയില്ല. അതു ഭട്ടതിരിയോടു പറയാൻ പോറ്റിക്കു വളരെ ലജ്ജയും മടിയും തോന്നുകയാൽ ഒന്നും മിണ്ടാതെ കുറച്ചുനേരം അങ്ങനെ പരുങ്ങലായിട്ടു നിന്നു. ഒടുക്കം നിവൃത്തിയില്ലെന്നു തോന്നുകയാൽ ആ വിവരവും ഭട്ടതിരിയോടു പറഞ്ഞു. പിന്നെ ഭട്ടതിരി "ഭയപ്പെടേണ്ടാ, അവർ വന്നോട്ടെ, അയാളൊന്നും ഉപദ്രവിക്കാതെ ഞാൻ നോക്കിക്കൊള്ളാം" എന്നു പറഞ്ഞു. പിന്നെ ചാത്തന്മാർ വന്നു

ബോട്ടിൽകയറി. പോറ്റി വഴിപാടിനു പണവും കൊടുത്തു ഗണപതിയെ തൊഴുതുംവെച്ചു പോവുകയും ചെയ്തു.

പിന്നെ ഒരിക്കൽ ഒരു കാലടിയിൽ ഭട്ടതിരി കോഴിക്കോട്ടു താനത്തിനായിട്ടു പോയിരുന്നു. അവിടെ കൗണാറ്റിനു വടക്കേകരയുള്ളവർക്കല്ലാതെ താനം പതിവില്ല. കാലടിയിൽ ഭട്ടതിരിയുടെ ഇല്ലം അന്നു കൗണാറ്റിനു തെക്കേക്കര ആയിരുന്നതുകൊണ്ട് അവിടെചെന്നപ്പോൾ അദ്ദേഹത്തിനു താനം ചാർത്തുകയില്ലെന്നു വഴക്കായി. അപ്പോൾ താനത്തിനായിട്ട് അത്രത്തോളം ചെന്നിട്ട് വെറുതെ പോരുന്നത് തനിക്കവമാനമാണല്ലോ എന്നു വിചാരിച്ചു ഭട്ടതിരി "എന്റെ ഇല്ലം കൗണാറ്റിനു വടക്കേക്കരയാണ്" എന്നു പറഞ്ഞു. വാസ്തവത്തിൽ തെക്കേക്കരയാണെന്നു നല്ല നിശ്ചയമുള്ളവർ അവിടെ പലരുമുണ്ടായിരുന്നു. അവരെല്ലാവരും ഭട്ടതിരിയുടെ ഇല്ലം തെക്കേക്കരയാണെന്നു പറഞ്ഞു. ആരു പറഞ്ഞാലും ഭട്ടതിരി സമ്മതിക്കയില്ല. അദ്ദേഹം പിന്നെയും "എന്റെ ഇല്ലം വടക്കേക്കരയാണ്" എന്നു പറയും. ഇങ്ങനെ വഴക്കു കലശലായി. അപ്പോൾ വിവരം സാമൂതിരിപ്പാടു തിരുമനസ്സുകൊണ്ടു കേട്ടു. അവിടുന്ന് ഒടുക്കം ഒരു തീർച്ച നിശ്ചയിച്ചു. എങ്ങനെയെന്നാൽ "തത്ക്കാലം ഭട്ടതിരിയുടെ താനം ചാർത്തുകയും കിഴി കൊടുക്കുകയും ചെയ്കയും ഇവിടെനിന്ന് ഒരാളെ അയച്ച്, ഭട്ടതിരിയുടെ ഇല്ലം തെക്കേക്കരയോ വടക്കേകരയോ എന്നു നോക്കി തിട്ടംവരുത്തുകയും പോകുന്നയാൾ തിരിച്ചുവരുന്നതുവരെ ഭട്ടതിരിയെ ഇവിടെ താമസിപ്പിക്കുകയും ഭട്ടതിരി സത്യമാണ് പറഞ്ഞതെങ്കിൽ അദ്ദേഹത്തെ സബഹുമാനം വിട്ടയയ്ക്കുകയും വ്യാജമാണെങ്കിൽ കിഴി തിരിയെ വെപ്പിക്കുകയും യഥായോഗ്യം ശിക്ഷിക്കുകയും വേണ്ടതാണ്" എന്നായിരുന്നു കല്പന. ആ കല്പനയെ ഭട്ടതിരിയും മറ്റെല്ലാവരും സമ്മതിക്കുകയും ഭട്ടതിരിയെക്കൂടെ താനം ചാർത്തുകയും ചെയ്തു. കല്പനപ്രകാരം കോഴിക്കോട്ടു നിന്ന് അയച്ചയാൾ വന്നു നോക്കിയപ്പോൾ ഭട്ടതിരിയുടെ ഇല്ലം വടക്കേക്കര ഇരിക്കുന്നതും കൗണാറു തെക്കുപുറെ പ്രവഹിക്കുന്നതും കണ്ടു. ആ വിവരം അവിടെച്ചെന്നു തിരുമനസ്സറിയിച്ചു. ഉടനെ സാമൂതിരിപ്പാടുതമ്പുരാൻ തിരുമനസ്സുകൊണ്ടു ഭട്ടതിരിയെ തിരുമുമ്പാകെ വരുത്തി വളരെ സമ്മാനങ്ങളും കൊടുത്തു ബഹുമാനിച്ചയക്കുകയും ചെയ്തു. വാസ്തവത്തിൽ ഭട്ടതിരിയുടെ ഇല്ലം മുമ്പു

കൗണാറ്റിന്റെ തെക്കേക്കരെത്തന്നെയായിരുന്നു. ഈ തർക്കമുണ്ടായ പ്പോൾ ഭട്ടതിരിക്ക് അവമാനം വരുമല്ലോ എന്നു വിചാരിച്ച് ഗണപതി തന്റെ ഒറ്റക്കൊമ്പുകൊണ്ടു കുത്തി ആറിനെത്തിരിച്ചു ഭട്ടതിരിയുടെ ഇല്ലത്തിനു തെക്കുപുറെ ആക്കിവിടുകയായിരുന്നു. ആറ് പണ്ട് ഭട്ടതിരിയുടെ ഇല്ലത്തിനു വടക്കുപുറെ ആയിരുന്നു എന്നുള്ളത് ഇപ്പോഴും അവിടെച്ചെന്നു നോക്കിയാൽ ആ സ്ഥലത്തിന്റെ കിടപ്പുകൊണ്ട് അറിയാവുന്നതാണ്.

കാലടിയിൽ ഭട്ടതിരിമാർക്കു പ്രത്യക്ഷമായിരുന്ന ഗണപതി പിന്നെ അങ്ങനെയല്ലാതെ ആയതിന്റെ കാരണംകൂടി പറയാതെ ഈ ഉപന്യാസം ഉപസംഹരിക്കുന്നതു വിഹിതമല്ലെന്നു വിചാരിച്ച് അതുകൂടിപ്പറഞ്ഞു കൊള്ളുന്നു. ഒരിക്കൽ ഒരു കപ്പൽക്കച്ചവടക്കാരൻ വിലപിടിച്ചവയായ അനേകം സാമാനങ്ങൾ കേറ്റിക്കൊണ്ടു വടക്കുനിന്നു തെക്കോട്ടു കൊണ്ടുപോയ ഒരു കപ്പൽ സമുദ്രത്തിൽ താണുപോയി. കപ്പലിലുണ്ടായി രുന്നവർ മിക്കപേരും ഒരുവിധം മരിക്കാതെ കരയ്ക്കു കയറി. കപ്പലിന്റെ ഉടമസ്ഥനും മരിച്ചില്ല. കപ്പൽചേതംകൊണ്ടു വളരെ നഷ്ടമുണ്ടായതിനാൽ കപ്പലിന്റെ ഉടമസ്ഥൻ വ്യസനിച്ചുകൊണ്ടു നടക്കുമ്പോൾ കാലടിയിൽ ഭട്ടതിരിക്കു ഗണപതി പ്രത്യക്ഷമാണെന്നും അവിടെച്ചെന്നു പറഞ്ഞാൽ ഇതിനെന്തെങ്കിലും നിവൃത്തിയുണ്ടാക്കിത്തരുമെന്നും ആരോ അവനോടു പറഞ്ഞു. ഉടനെ ആ കച്ചവടക്കാരൻ കാലടിയിലെത്തി. ഭട്ടതിരിയെക്കണ്ടു വിവരമെല്ലാം പറയുകയും സാമാനങ്ങൾക്കൊന്നും നഷ്ടവും കപ്പലിനു കേടും കൂടാതെ കപ്പൽ ഉയർത്തിക്കൊടുത്താൽ കപ്പലിലുള്ള സാമാന ത്തിന്റെ പകുതി വില ഭട്ടതിരിക്കു കൊടുത്തേക്കാമെന്നു സമ്മതിക്കുകയും ചെയ്തു. പിന്നെ ഗണപതിയുടെ അടുക്കൽച്ചെന്ന് ഈ വിവരം പറഞ്ഞു. അപ്പോൾ ഗണപതി "ഇങ്ങനെയുള്ള കാര്യങ്ങളൊക്കെ എനിക്കു പ്രയാസമാണ്" എന്നു പറഞ്ഞു. അപ്പോൾ ഭട്ടതിരി "ഈ കാര്യം സാധിച്ചുകൊടുക്കാമെന്നു ഞാൻ ഏറ്റുപറഞ്ഞുപോയതാണ്. ഇത് ഏതുവിധവും നിർവഹിച്ചുതരണമെന്നു നിർബന്ധിച്ചു പറഞ്ഞു. ഉടനെ ഗണപതി പോയി സമുദ്രത്തിൽ മുങ്ങി കപ്പൽ തന്റെ ഒറ്റക്കൊമ്പുകൊണ്ട് ഉയർത്തിക്കൊടുക്കുകയും കച്ചവടക്കാരൻ പറഞ്ഞിരുന്നതുപോലെയുള്ള ദ്രവ്യം ഭട്ടതിരിക്കു കൊടുക്കുകയും ചെയ്തു. അതിന്റെ ശേഷം ഗണപതി ഭട്ടതിരിയോട് "നിങ്ങൾക്കു ദ്രവ്യത്തിങ്കലുള്ള അത്യാഗ്രഹംകൊണ്ട് ഇന്നതേ പറയാവൂ എന്നില്ലാതെയായിരിക്കുന്നു. അതു ഞാൻ നിങ്ങൾ

പറയുന്നതുപോലെയെല്ലാം ചെയ്തുംകൊണ്ടു പ്രത്യക്ഷമായിട്ടിരുന്നിട്ടുണ്ടായിട്ടുള്ള അഹമ്മതി നിമിത്തമാണ്. അതിനാൽ ഇനി നിങ്ങൾ എന്നെ പ്രത്യക്ഷമായി കാണുകയില്ല. എങ്കിലും നിങ്ങൾ വിചാരിക്കുന്ന കാര്യങ്ങളെല്ലാം ഞാൻ സാധിച്ചു തന്നുകൊള്ളാം. ദുസ്സാധ്യമായിട്ടുള്ള കാര്യങ്ങൾ അന്യന്മാർക്കു സാധിപ്പിച്ചുകൊടുക്കുന്നതിനായിട്ടും അത്യാഗ്രഹം നിമിത്തവും യാതൊന്നും എന്നോടപേക്ഷിക്കയുമരുത്" എന്നു പറഞ്ഞിട്ടു മറയുകയും ചെയ്തു. അതിൽപ്പിന്നെ ആ ഇല്ലത്തുള്ളവർ ഗണപതിയെ പ്രത്യക്ഷമായി കണ്ടിട്ടില്ല. എങ്കിലും അവർ വിചാരിക്കുന്ന കാര്യങ്ങളെല്ലാം സാധിച്ചുകൊണ്ടുതന്നെ ഇരുന്നു. കാലക്രമേണ ആ ഇല്ലത്തുള്ളവർക്കു മുമ്പുണ്ടായിരുന്നവരെപ്പോലെയുള്ള തപശ്ശക്തിയും ഗണപതിയെക്കുറിച്ചുള്ള ഭക്തിയും സേവയും കുറഞ്ഞുതുടങ്ങി. അപ്പോൾ കാര്യസിദ്ധികളും അങ്ങനെതന്നെയായി ത്തീർന്നു. എങ്കിലും കാലടിയിൽ ഗണപതിയുടെ ശക്തിയും മാഹാത്മ്യവും ഇന്നും അശേഷമില്ലാതെയായി എന്നു പറഞ്ഞുകൂടാ. അപ്രകാരം തന്നെ കാലടിയിൽ ഭട്ടതിരിമാരുടെ മന്ത്രവാദവും മറ്റുള്ള പാരമ്പര്യക്കാരായ മന്ത്രവാദികളുടെ മന്ത്രവാദത്തേക്കാൾ ഇപ്പോഴും ഫലിച്ചുകാണുന്നുണ്ട്. കലിയുഗം മൂത്തിരിക്കുന്ന ഇക്കാലത്തു മുൻകാലങ്ങളിലെപ്പോലെ, ദൃഷ്ടാന്തങ്ങൾ കാണാൻ പ്രയാസമുണ്ടല്ലോ.

# 17. വെൺമണി നമ്പൂരിപ്പാടന്മാർ

വെൺമണിനമ്പൂരിപ്പാട്ടിലെ ഇല്ലം കൊച്ചി രാജ്യത്തു 'വെള്ളാര പ്പിള്ളി' എന്ന ദേശത്താണ്. ആ ഇല്ലത്ത് ഒരു കാലത്തു മന്ദബുദ്ധിയായിട്ട് ഒരു ബ്രാഹ്മണകുമാരൻ ഉണ്ടായിത്തീർന്നു. അദ്ദേഹത്തെ അദ്ദേഹത്തിന്റെ അച്ഛൻ യഥാകാലം ഉപനയനം, സമാവർത്തനം മുതലായവ കഴിച്ചു വേദാധ്യായനത്തിനായി തൃശ്ശിവപേരൂർ ബ്രഹ്മസ്വം മഠത്തിൽ കൊണ്ടു ചെന്നാക്കി. അദ്ദേഹം വേദാധ്യയനം ചെയ്തു തൃശ്ശിവപേരൂർ താമസിച്ചിരു ന്നതു സഹപാഠികളുടെ പരിഹാസപാത്രമായിട്ടാണ്. ഇദ്ദേഹം ഒരോ ഭോഷനും സാധുവുമായിരുന്നതിനാൽ ദുസ്സാമർത്ഥ്യക്കാരായ ഉണ്ണിനമ്പൂരി മാർ ഇദ്ദേഹത്തെ പലവിധത്തിൽ ഭോഷങ്കളിപ്പിക്കുകയും പരിഹസിക്കു കയും ഉപദ്രവിക്കുകയും പല അപകടങ്ങളിൽ അകപ്പെടുത്തി ബുദ്ധിമുട്ടിക്കുകയും മറ്റും ചെയ്തു കൊണ്ടിരുന്നു.

അക്കാലത്തു തൃശ്ശിവപേരൂർ വടക്കുന്നാഥക്ഷേത്രത്തിൽ ശ്രീകോവിലിന്റെ ഭിത്തിയിൽ ഒരു ചിത്രമെഴുത്തുകാരൻ ഒരു യക്ഷിയുടെ രൂപം എഴുതുകയും ആ ചിത്രം സകല ലക്ഷണങ്ങളും തികഞ്ഞതായി ത്തീരുകയാൽ അവിടെ ഒരു യക്ഷിയുടെ സാന്നിധ്യമുണ്ടാവുകയും ചെയ്തിരുന്നു. ആ യക്ഷി രാത്രികാലങ്ങളിൽ സഹശയനത്തിനായി ആ ദിക്കിലുള്ള യൗവനയുക്തന്മാരായ പുരുഷന്മാരുടെ അടുക്കൽ ചെല്ലുകയും അങ്ങനെ പലരെ ഉപദ്രവിക്കുകയും പതിവായിരുന്നു. അക്കാലത്ത് ആ ദിക്കിൽ യക്ഷിയാൽ ബാധിതരായി, ആ ദിവ്യരതിക്രീഡയെ അനുഭവി ക്കാൻ അശക്തന്മാരായ പലർ പിറ്റേ ദിവസത്തേക്കു മരിച്ചുപോകുകയും ചിലർ എണീക്കാൻ പാടില്ലാത്തവണ്ണം ക്ഷീണിച്ച് അവശന്മാരായി ത്തീരുകയും നല്ലപോലെ ദേഹബലവും ധൈര്യവുമുള്ള ചിലർ മാത്രം അപകടമൊന്നും കൂടാതെ സുഖമനുഭവിക്കുകയും ചെയ്തുകൊണ്ടിരുന്നു. യക്ഷി ആരെയാണു പിടികൂടുന്നതെന്നു നിശ്ചയമില്ലാതിരുന്നതിനാൽ അക്കാലത്ത് ആ ദിക്കിലുള്ള പുരുഷന്മാരെല്ലാം വളരെ ഭയപ്പെട്ടാണ് രാത്രികാലങ്ങൾ കഴിച്ചുകൂട്ടികൊണ്ടിരുന്നത്; മേൽപറഞ്ഞ ചിത്രത്തിന്റെ അടുക്കൽ പുരുഷന്മാരാരെങ്കിലും ചെന്ന് 'ഇന്ന് രാത്രിയിൽ എന്റെ അടുക്കൽ വരണം' എന്നു പറഞ്ഞാൽ അന്നു രാത്രിയിൽ ആ യക്ഷി ആ

പുരുഷന്റെ അടുക്കലെത്തും. ആ യക്ഷിക്ക് അങ്ങനെ ഒരു വിശേഷം കൂടിയുണ്ടായിരുന്നു.

ഇങ്ങനെയിരിക്കുന്ന കാലത്ത് ഒരു ദിവസം വൈകുന്നേരം ചില ഉണ്ണിനമ്പൂരിമാരും വെൺമണി നമ്പൂരിപ്പാടുംകൂടി വടക്കുന്നാഥക്ഷേത്രത്തിൽ തൊഴാനായിട്ടുപോയി. അവിടെചെന്ന് യഥാക്രമം ഓരോ ദേവന്മാരെ തൊഴുതുതൊഴുത് ആ യക്ഷിയുടെ ചിത്രത്തിന്റെ അടുക്കൽ ചെന്നപ്പോൾ ഉണ്ണിനമ്പൂരിമാരെല്ലാവരുംകൂടി പറഞ്ഞിളക്കി വെൺമണി നമ്പൂരിപ്പാടിനെക്കൊണ്ട് ആ യക്ഷിയുടെ അടുക്കൽ "ഇന്നു രാത്രിയിൽ എന്റെ അടുക്കൽ വരണം" എന്നു പറയിച്ചു. എല്ലാവരുംകൂടി അങ്ങനെ പറയണമെന്നു നിർബന്ധിച്ചതുകൊണ്ട് അങ്ങനെ പറഞ്ഞു എന്നല്ലാതെ അങ്ങനെ പറയുന്നത് എന്തിനായിട്ടാണെന്നും അങ്ങനെ പറഞ്ഞാലുണ്ടാകുന്ന ഫലമെന്താണെന്നും ഒന്നും അദ്ദേഹത്തിന് അറിവില്ലായിരുന്നു. തൊഴുക കഴിഞ്ഞ് എല്ലാവരുംകൂടി ബ്രഹ്മസ്വംമഠത്തിലേക്കു പോയി. സന്ധ്യാവന്ദനാദികളും അത്താഴവും കഴിഞ്ഞു പതിവുപോലെ എല്ലാവരും അവരവരുടെ കിടപ്പുസ്ഥലത്തു ചെന്നു കിടക്കുകയും ചെയ്തു. എല്ലാവരും ഉറക്കമായപ്പോൾ യക്ഷി ആ മഹൻ നമ്പൂരിപ്പാട്ടിലെ അടുക്കൽ എത്തി. യക്ഷി ചെന്നു തൊട്ട ഉടനെ അദ്ദേഹം ഉണർന്നു. പിന്നെ അവർ യഥേഷ്ടം സുഖാനുഭൂതിയോടുകൂടി സഹശയനംചെയ്തു. ആ ദിവസംവരെ ബ്രഹ്മചര്യത്തോടുകൂടിയും സ്ത്രീസുഖമറിയാതെയും ഇരുന്നിരുന്ന നമ്പൂരിപ്പാട്ടിലേക്ക് ആ യക്ഷിയുടെ സഹശയനം പരമാനന്ദകരമായി ഭവിച്ചു. അപ്രകാരം തന്നെ യക്ഷിയും അദ്ദേഹത്തിന്റെ സഹശയനം ഏറ്റവും തൃപ്തികരവും സന്തോഷാവഹവുമായിത്തീർന്നു. ആ യക്ഷിക്ക് അന്നത്തെപ്പോലെ ഒരു സുഖവും തൃപ്തിയും അതിനുമുമ്പ് ഒരിക്കലും ഉണ്ടായതായി തോന്നിയില്ല. സുഖാനുഭവങ്ങളെല്ലാം കഴിഞ്ഞ് അന്ത്യയാമം ആകാരായപ്പോൾ യക്ഷി, "എനിക്ക് ഇവിടെ താമസിക്കാൻ പാടില്ല. മനുഷ്യസഞ്ചാരം തുടങ്ങുന്നതിനു മുമ്പ് എനിക്ക് സ്വസ്ഥാനത്ത് എത്തണം. അതിനാൽ ഇപ്പോൾ ഞാൻ പോകുന്നു" എന്നു പറഞ്ഞു. ഉടനെ നമ്പൂരിപ്പാട് "ഇന്നു രാത്രിയിലും വരാമോ?' എന്നു ചോദിച്ചു. അപ്പോൾ യക്ഷി "അവിടേക്ക് അങ്ങനെ ആഗ്രഹവും എന്റെ പേരിൽ സന്തോഷവുമുണ്ടെങ്കിൽ ഞാൻ ഇന്നെന്നല്ലാ, എല്ലാ ദിവസം രാത്രിയിലും അവിടുത്തെ അടുക്കൽ വന്നുകൊള്ളം. എന്നാൽ ഒരു കാര്യമുണ്ട്.

അതുകൂടി പറഞ്ഞേക്കാം. അവിടുന്ന് എന്റെ സമ്മതം കൂടാതെ അന്യസ്ത്രീകളെ തൊടരുത്. വേറെ ഒരു സ്ത്രീയെ അവിടുന്നു തൊട്ടാൽപ്പിന്നെ ഞാൻ അവിടുത്തെ അടുക്കൽ വരികില്ല."

നമ്പൂരിപ്പാട്: "ഇല്ല; എന്റെ അച്ഛനാണ് ഇല്ല. നിന്റെ അനുവാദം കൂടാതെ ഞാൻ യാതൊരു സ്ത്രീയെയും തൊടുകയില്ല."

ഇതു കേട്ടപ്പോൾ യക്ഷി സന്തോഷത്തോടുകൂടി "എന്നാൽ ഞാൻ പതിവായി വന്നുകൊള്ളാം" എന്നു പറഞ്ഞു പോവുകയും പിന്നെ പതിവായി രാത്രിതോറും നമ്പൂരിപ്പാട്ടിലെ അടുക്കൽ വന്നുകൊണ്ടിരിക്കുകയും കുറച്ചു ദിവസം കഴിഞ്ഞപ്പോൾ അവർ പരസ്പരസ്നേഹാകുലരായിത്തീരുകയും ചെയ്തു.

അങ്ങനെ കുറച്ചുകാലം കഴിഞ്ഞപ്പോൾ മഹൻ നമ്പൂരിപ്പാട്ടിലെ വേദാധ്യയനം നിറുത്തി, ഇല്ലത്തേയ്ക്കു കൂട്ടിക്കൊണ്ടുപോകാനായി അച്ഛൻനമ്പൂരിപ്പാട് ഒരു ദിവസം ത്രിശ്ശിവപേരൂർ ചെന്നു. അച്ഛൻ തന്നെ കൂട്ടികൊണ്ടുപോകാനായിട്ടാണ് വന്നിരിക്കുന്നത് എന്നറിഞ്ഞപ്പോൾ, യക്ഷിയെ പിരിഞ്ഞു പോകണമല്ലോ എന്നു വിചാരിച്ചു മഹൻ നമ്പൂരിപ്പാട്ടിലേക്കു വളരെ വ്യസനമായി. അന്നു രാത്രിയിൽ യക്ഷി വന്നപ്പോൾ നമ്പൂരിപ്പാടു വളരെ മനസ്താപത്തോടുകൂടി, "എന്നെ ഇല്ലത്തേക്കു കൊണ്ടുപോകാൻ അച്ഛൻ വന്നിട്ടുണ്ട്. നാളെ രാവിലെ പോകണമെന്നാണ് പറഞ്ഞിരിക്കുന്നത്. ഞാനെന്താണു വേണ്ടത്?" എന്നു ചോദിച്ചു. അപ്പോൾ യക്ഷി "അവിടുന്ന് ഒട്ടും വ്യസനിക്കേണ്ട. അവിടുന്ന് ഇല്ലത്തേക്കു പോയാൽ പിന്നെ പതിവായി ഞാൻ അവിടെ വന്നുകൊള്ളാം" എന്നു പറഞ്ഞു. ഇതു കേട്ടപ്പോൾ നമ്പൂരിപ്പാട്ടിലേക്കു വ്യസനമെല്ലാം തീർന്നു, വളരെ സന്തോഷമായി. പിന്നെ പതിവുപോലെ അവർ സുഖമായി ഒരുമിച്ച് രമിക്കുകയും വെളുപ്പാൻ കാലമായപ്പോൾ പോവുകയും ചെയുതു. രാവിലെ അച്ഛൻനമ്പൂരിപ്പാടു മഹനെ കൂട്ടികൊണ്ട് ഇല്ലത്തേക്കു പോയി. മഹൻ നമ്പൂരിപ്പാട് ഇല്ലത്തുചെന്നു താമസമായതിന്റെ ശേഷവും യക്ഷി രാത്രിതോറും പതിവായി അവിടെയും ചെന്നു കൊണ്ടിരുന്നു.

അങ്ങനെ കുറച്ചുകാലം കഴിഞ്ഞപ്പോൾ അച്ഛൻനമ്പൂരിപ്പാട് മകനെക്കൊണ്ട് ഒന്നു വേളികഴിപ്പിക്കണമെന്നു നിശ്ചയിച്ച് പില

സ്ത്രീജാതകങ്ങൾ വരുത്തി നോക്കിക്കുക മുതലായ ചില ശ്രമങ്ങൾ തുടങ്ങി. ഈ വിവരമറിഞ്ഞപ്പോൾ, താൻ വേളികഴിച്ചാൽ പിന്നെ യക്ഷി തന്റെ അടുക്കൽ വരികില്ലല്ലോ എന്നു വിചാരിച്ചിട്ട് അതും മകൻനമ്പൂതിപ്പാട്ടിലേക്ക് അത്യന്തം വ്യസനകാരണമായിത്തീർന്നു. അതിനാൽ അദ്ദേഹം തനിക്കു വേളി കഴിക്കാൻ മനസ്സില്ലെന്നും അതിനായി അച്ഛൻ നിർബന്ധിക്കരുതെന്നും മറ്റൊരാൾ മുഖാന്തരം അച്ഛനെ ഗ്രഹിപ്പിച്ചു.

അച്ഛൻനമ്പൂരിപ്പാട്ടിലേക്ക് അതുകേട്ടപ്പോൾ വ്യസനവും കോപവും സഹിക്കവഹിയാതെയായിത്തീർന്നു. ഉടനെ അദ്ദേഹം മഹനെ വിളിച്ചു നേരിട്ടുതന്നെ "എന്താ ഉണ്ണിക്കു വേളി കഴിക്കാൻ മനസ്സില്ല, അല്ലേ? നീ ഇത്ര കഥയില്ലാത്തവനായി തീർന്നല്ലോ. നീ ഒന്ന് വേളി കഴിച്ച്, അതിൽ ചില സന്താനങ്ങളുണ്ടായിക്കണ്ടിട്ടു നമ്മുടെ കാലം കഴിഞ്ഞാൽ കൊള്ളാമെന്നാണ് എന്റെ ആഗ്രഹം. അതൊന്നും സാധിച്ചില്ലെങ്കിലും ഈ തറവാടു നശിക്കാതെയിരിക്കണമല്ലോ. അതിനു നീ വേളി കഴിക്കാതിരുന്നാൽ പിന്നെ എന്താ മാർഗം?"

മഹൻ: "അച്ഛൻ പറയുന്നതൊക്കെ കാര്യമാണ്. ഇതിനൊക്കെ സമാധാനം പറയാൻ എനിക്കറിഞ്ഞുകൂടാ. എന്തൊക്കെയായാലും ഞാൻ വേളി കഴിക്കയില്ല. അതിന് അച്ഛൻ എന്നൊടു നിർബന്ധിക്കയുമരുത്."

അച്ഛൻ:"വേളി കഴിക്കയില്ല എന്നു പറഞ്ഞാൽ മതിയോ? കഴിക്കയില്ലാത്തതിന്റെ കാരണമെന്താണ്? അതു കേൾക്കട്ടെ"

മഹൻ: "കാരണമൊന്നുമില്ല. എനിക്കതിന്നു മനസ്സില്ല എന്നേയുള്ളു."

അച്ഛൻ: "വേണ്ടുന്ന കാര്യം ചെയ്‌വാൻ മനസ്സില്ലെങ്കിൽ നീ ഈ തറവാട്ടിൽ കേറരുത്. എവിടെയെങ്കിലും പൊയ്ക്കൊള്ളണം. ഏഭ്യാ! നിനക്കു മനസ്സില്ല, അല്ലേ? എന്റെ മുമ്പിൽ നിന്നു നിനക്കിങ്ങനെ പറയാൻ ധൈര്യമുണ്ടായല്ലോ. പോ, എന്റെ മുമ്പിൽനിന്ന്. കൊശവനെ ഇനി ഇവിടെ കണ്ടാലറിയാം."

ഇങ്ങനെ അച്ഛൻ കോപത്തോടുകൂടി ശകാരിച്ചതു കേട്ടപ്പോൾ സാധുവും ശുദ്ധഹൃദയനുമായ മഹൻ നമ്പൂതിരിപ്പാട്ടിലേക്കു വ്യസനം

സഹിക്കവഹിയാതെയായി. ഈ സംഭാഷണമുണ്ടായതു രാത്രിയിൽ അത്താഴത്തിനു മുമ്പായിട്ടായിരുന്നു. അതിനാൽ മഹൻനമ്പൂതിരിപ്പാട്ടി ലേക്കു വ്യസനം നിമിത്തം അത്താഴമുണ്ണാതെ കരഞ്ഞും കൊണ്ടു പോയിക്കിടന്നു. പതിവുസമയമായപ്പോൾ യക്ഷി അദ്ദേഹത്തിന്റെ അടുക്കൽവന്നു. അപ്പോൾ അദ്ദേഹം വ്യസനിച്ചു കരഞ്ഞുകൊണ്ടു കിടക്കുകയാണെന്നു യക്ഷിക്കു മനസ്സിലായതിനാൽ വ്യസനകാരണമെന്താ ണെന്നു ചോദിച്ചു. ഈ സംഗതി യക്ഷിയോടു പറയാൻ അദ്ദേഹത്തിനു വളരെ മടിയും ലജ്ജയുമുണ്ടായിരുന്നതിനാൽ ആദ്യം ഒന്നും പറയാതെ ഉപായത്തിൽ കഴിച്ചുകൂട്ടാൻ അദ്ദേഹം കഴിയുന്നതും ശ്രമിച്ചുനോക്കി. എങ്കിലും യക്ഷിയുടെ നിർബന്ധം നിമിത്തം ഒടുക്കം പരമാർത്ഥമൊക്കെ അദ്ദേഹം യക്ഷിയോടു പറഞ്ഞു. അപ്പോൾ യക്ഷി. "അവിടുന്ന് ഒട്ടും വ്യസനിക്കേണ്ടാ. വേളി കഴിക്കുന്നതിനു എനിക്കു യാതൊരു വിരോധ വുമില്ല. അവിടുന്നു വേളി കഴിക്കാതെയിരുന്നാൽ ഈ തറവാടു നശിച്ചു പോകുമല്ലോ. ഞാൻ നിമിത്തം അങ്ങനെ വരുന്നത് എനിക്കും വളരെ വ്യസനമാണ്. അവിടുന്നു വേളി കഴിച്ചാലും എന്നെ ഉപേക്ഷിക്കരുത് എന്നു മാത്രമേ എനിക്കു നിർബന്ധമുള്ളു. വേളി കഴിച്ചാൽ ഒന്നരാടൻ ദിവസം ആ അന്തർജനത്തിന്റെ അടുക്കൽ സഹശയനം ചെയ്തുകൊള്ളണം. ഒന്നരാടൻ മാറി വേറെ സ്ഥലത്തു കിടന്നുകൊള്ളണം. ആ ദിവസങ്ങളിൽ ഞാൻ അവിടുത്തെ അടുക്കൽ വന്നുകൊള്ളാം. അതിനാൽ നാളെ രാവിലെ അച്ഛന്റെ അടുക്കൾചെന്നു വേളി കഴിക്കാൻ സമ്മതമാണെന്നു പറയണം. അച്ഛൻ പറഞ്ഞതിനെ കേൾക്കാതിരിക്കുന്നതു ശരിയല്ല" എന്നു പറഞ്ഞു. ഇതു കേട്ടപ്പോൾ മഹൻ നമ്പുരിപ്പാട്ടിലേക്കു വളരെ സന്തോഷമായി. പിന്നെ അവർ രണ്ടുപേരുംകൂടി രാത്രിയെ സുഖമായി നയിച്ചു. വെളുപ്പാൻ കാലമായപ്പോൾ യക്ഷി പോയി. മഹൻനമ്പൂതിരിപ്പാട് രാവിലെ എണീറ്റ് അച്ഛന്റെ അടുക്കൽ ചെന്നു വേളികഴിച്ചുകൊള്ളാമെന്നു സമ്മതിച്ചു പറയുകയും അച്ഛൻ നമ്പൂതിപ്പാട് അതു കേട്ടു സന്തോഷിക്കുകയും താമസിയാതെ ഒരു മൂഹൂർത്തത്തിൽ മഹന്റെ വേളിയും കുടിവെപ്പും കേമമായും ഭംഗിയായും നടത്തിക്കുകയും ചെയ്തു.

വേളി കഴിച്ചതിന്റെ ശേഷം മഹൻ നമ്പൂതിരിപ്പാട് യക്ഷി പറഞ്ഞിട്ടുള്ളതുപോലെ ഒന്നരാടൻ ദിവസം അന്തൻജനത്തിന്റെ അടുക്കലും ഒന്നരാടൻ വേറെയും കിടന്നുകൊണ്ടിരിക്കുകയും ദിവസ

മുറയ്ക്കു യക്ഷി അദ്ദേഹത്തിന്റെ അടുക്കൽ ചെന്നുകൊണ്ടിരിക്കുകയും ചെയ്തു.

അങ്ങനെ കുറച്ചുകാലം കഴിഞ്ഞപ്പോൾ അന്തർജനം ഗർഭം ധരിക്കുകയും പത്തുമാസവും തികഞ്ഞ് ഒരു പുത്രനെ പ്രസവിക്കുകയും ചെയ്തു. മഹൻനമ്പൂരിപ്പാടു പുത്രന്റെ ജാതകർമ്മം, നാമകരണം, അന്ന പ്രാശനം മുതലായവ അച്ഛന്റെ സഹായത്തോടും ആജ്ഞപ്രകാരവും യഥാ കാലം വേണ്ടതുപോലെ നടത്തി. അപ്പോഴേക്കും അച്ഛൻനമ്പൂരിപ്പാട് അദ്ദേഹത്തിന്റെ ആഗ്രഹംപോലെത്തന്നെ പൗത്രമുഖം കണ്ടു സന്തോഷിച്ചുകൊണ്ടു ചരമഗതിയെ പ്രാപിച്ചു. പിന്നെ മഹൻനമ്പൂതിരി പ്പാട് അച്ഛന്റെ പിണ്ഡം, സംവൽസരദീക്ഷ, പന്ത്രാണ്ടാം മാസം മുതലായവ യഥാശക്തി കഴിച്ചുകൂട്ടി.

അപ്പോഴേക്കും മഹനെ ഉപനയിക്കാനുള്ള കാലമായി. പിന്നെ അതിനു മുഹൂർത്തം നിശ്ചയിക്കുകയും ക്രിയാദികൾക്കും മറ്റും വേണ്ടുന്ന ആളുകളെ ഒക്കെ ക്ഷണിക്കുകയും സാമാനങ്ങളെല്ലാം വട്ടംകൂട്ടുകയും ചെയ്തു. ഉപനയനത്തിന്റെ തലേദിവസം രാത്രി യക്ഷിയുടെ മുറയായി രുന്നതിനാൽ യക്ഷി പതിവുപോലെ നമ്പൂരിപ്പാട്ടിലെ അടുക്കലെത്തി. അപ്പോൾ നമ്പൂരിപ്പാടു പ്രസംഗവശാൽ "നാളെ കാലത്തു കുംഭരാശി മുഹൂർത്തത്തത്തിന് ഉണ്ണിയുടെ ഉപനയനം കഴിച്ചാൽ കൊള്ളാമെന്നു വിചാരമുണ്ട്" എന്നു പറഞ്ഞു. അപ്പോൾ യക്ഷി, "എന്നാൽ എനിക്ക് ഒരാഗ്രഹമുണ്ട്. അത് അവിടുന്നു സാധിപ്പിച്ചുതരണം. അവിടുത്തെ പ്രധാനഭാര്യ അഗ്നിസാക്ഷികമായി വിവാഹം ചെയ്യപ്പെട്ട് ആ അന്തർജന മാണെങ്കിലും ആദ്യഭാര്യ ഞാനാണല്ലോ. അതിനാൽ അവിടുത്തെ പുത്രനായ ആ ഉണ്ണിക്കു ഞാൻ വലിയമ്മയാണ്. അതുകൊണ്ട് നാളെ ഉപനയനസമയത്ത് ഉണ്ണി ക്രിയാംഗമായി ഭിക്ഷ യാചിക്കുമ്പോൾ ആദ്യം ഭിക്ഷ കൊടുക്കാൻ ഞാനായാൽ കൊള്ളാമെന്ന് എനിക്കു വളരെ ആഗ്രഹമുണ്ട്. അത് അവിടുന്ന അനുവദിക്കുകയും എന്നെക്കൊണ്ടു നടത്തിക്കുകയും വേണം. സമയമാകുമ്പോൾ ഞാൻ ഒരന്തർജനത്തിന്റെ വേഷത്തിൽ ഇവിടെ വന്നുകൊള്ളാം" എന്നു പറഞ്ഞു. ഉടനെ നമ്പൂരിപ്പാട്, "അതിനെന്തു വിരോധമാണ്? എനിക്കതു വളരെ സന്തോഷമാണ്. സമയമാകുമ്പോൾ ഇവിടെ വന്നോളു. കാര്യം ഞാൻ നടത്തിച്ചുകൊള്ളാം." എന്നു സമ്മതിച്ചു പറയുകയും ചെയ്തു.

ക്രിയയ്ക്കു വേണ്ടുന്ന ആളുകളും ഓതിക്കോനും ചാർച്ചക്കാര്യം വേഴ്ചക്കാരും മറ്റുമായിട്ടുള്ള വേറെ അനേകം ബ്രാഹ്മണശ്രേഷ്ഠന്മാരും അന്തർജനങ്ങളും കിടാങ്ങളുമൊക്കെ തലേദിവസംതന്നെ എത്തീട്ടുണ്ടാ യിരുന്നു. പിറ്റേദിവസം നേരം വെളുത്തപ്പോഴേക്കും എല്ലാവരും കുളിച്ചു തറ്റുടുത്തു ഹാജരായി. ഉടനെ ക്രിയകൾ ആരംഭിക്കുകയും ചെയ്തു. ഭിക്ഷ കൊടുക്കാനുള്ള സമയമായപ്പോഴേക്കും മറക്കുടയും പുതപ്പും ധരിച്ച് അന്തർജനത്തിന്റെ വേഷമായി കുറെ അരിയും ഒരു പാത്രത്തിലെടുത്തു കൊണ്ട് യക്ഷിയും ആ സ്ഥലത്തെത്തി. യക്ഷി ചെന്നു യാതൊരു ശങ്കയുംകൂടാതെ അന്തർജനങ്ങളുടെ കൂട്ടത്തിൽ കേറി നിലയായി. അന്തർജനവേഷധാരിണിയായ യക്ഷിയെ കണ്ടപ്പോൾതന്നെ നമ്പൂരിപ്പാട്ടി ലേക്ക് ആളെ മനസ്സിലായി. എങ്കിലും ശേഷമുള്ള ബ്രാഹ്മണരുടേയും അന്തർജനങ്ങളുടേയും ഇടയിൽ "ഈ അന്തർജനം ഏതാണ്, എവിടുത്തേതാണ്, എന്തിനാണ് വന്നത്?" എന്നും മറ്റും അപ്പോൾ സംസാരം തുടങ്ങി. "ഏതായാലും തൊടരുത്" എന്നു പറഞ്ഞു ശേഷമുള്ള അന്തർജനങ്ങളെല്ലാം മാറിനിന്നു.

ഭിക്ഷ യാചിക്കുക എന്നുള്ള ക്രിയയായപ്പോൾ നമ്പൂരിപ്പാട് ഓതിക്കോനോട് "ഇപ്പോൾ വിശേഷാൽ വന്നിരിക്കുന്ന ആ അന്തർജനത്തിന്റെ അടുക്കൽ വേണം ഭിക്ഷ യാചിക്കാൻ. ആദ്യം ഭിക്ഷയിടാനും ആ അന്തർജനം വേണം. ഉണ്ണിയുടെ അമ്മ രണ്ടാമതു ഭിക്ഷയിട്ടുകൊള്ളട്ടെ. അതു മതി" എന്നു പറഞ്ഞു.

ഓതിക്കോൻ: "അതു വിഹിതമല്ല. ഉണ്ണിയുടെ അമ്മയാണ് ആദ്യം ഭിക്ഷയിടേണ്ടത്. അതു കഴിഞ്ഞല്ലാതെ മറ്റാർക്കും ഭിക്ഷയിടാൻ പാടില്ല."

നമ്പൂരിപ്പാട്: "ഇപ്പോൾ വന്നിരിക്കുന്നത് ഉണ്ണിയുടെ വലിയമ്മയാണ്. ഞാൻ ആദ്യം വേളി കഴിച്ചത് ഈ അന്തർജനത്തെയാണ്. അതിനാൽ ഈ അന്തർജനം വേണം ആദ്യം ഭിക്ഷയിടാൻ."

ഇതു കേട്ടപ്പോൾ നമ്പൂരിപ്പാട്ടിലെ ചാർച്ചക്കാരായും സ്വജന ങ്ങളായും മറ്റും അവിടെ വന്നുകൂടിയിരുന്ന നമ്പൂരിമാരും അന്തർജനങ്ങളും ഓതിക്കോനും എല്ലാവരും "അങ്ങ് ഈ ഉണ്ണിയുടെ അമ്മയെ വേളി കഴിക്കുന്നതിനു മുമ്പ് ഒന്നുകൂടി വേളി കഴിച്ചിട്ടുണ്ടെങ്കിൽ അതു

ഞങ്ങളാരും അറിയാതിരിക്കുമോ? അങ്ങ് ഈ പറഞ്ഞതു ശുദ്ധമേ ഭോഷ്കാണ്. അല്ലെങ്കിൽ പറയു, കേൾക്കട്ടെ; ഈ അന്തർജനം എവിടുത്തെ, ആരുടെ മകളാണ്?" എന്നും മറ്റും ചില ചോദ്യങ്ങളും വഴക്കുകളും തർക്കങ്ങളും കലശലായി. ഈ വന്നിരിക്കുന്നതു തന്റെ സഹപത്നിയാണെന്നും തന്നെക്കൊണ്ട് ആദ്യം ഭിക്ഷയിടുവിക്കുകയി ല്ലെന്നും അറിഞ്ഞപ്പോൾ ആ ഉണ്ണിയുടെ അമ്മയായ അന്തർജനത്തിനു കോപവും മനസ്താപവും ദുസ്സഹമായിത്തീരുകയാൽ ആ അന്തർജനം, "എനിക്ക് കാൺമാൻ കൊതിച്ച് ആദ്യമുണ്ടായ ഈ ഉണ്ണിക്ക് ആദ്യമെന്നല്ല, ഒരിക്കലും ഈ തെണ്ടിക്കേറിവന്ന വരത്തയെക്കൊണ്ടു ഭിക്ഷയിടീക്കാൻ ഞാൻ സമ്മതിക്കില്ല. എന്റെ ഉണ്ണിക്ക് ഞാൻ ഭിക്ഷയിട്ടാൽ മതി. ഈ പിശാച് വല്യമ്മ ചമഞ്ഞ് ഇപ്പോൾ എവിടുന്നാണ് കേറിവന്നത്? എന്റെ ഉണ്ണിക്ക് ഇവൾ ഭിക്ഷയിടുകയാണെങ്കിൽ ഇവളുടെ മുഖത്തു ഞാൻ ചൂലെടുത്തടിക്കും" എന്നും മറ്റും ശകാരവും വഴക്കും പൊടിപൊടിച്ചു തുടങ്ങി. എല്ലാവരും ഇങ്ങനെ തനിക്കു വിരോധമായി പറഞ്ഞുതുടങ്ങു കയാൽ നമ്പൂരിപ്പാട് ഒന്നും പറയാൻ ശക്തനല്ലാതെ അങ്ങനെ വല്ലാതെ അന്ധനായിത്തീർന്നു. അപ്പോൾ യക്ഷി, "ഞാൻ ഉണ്ണിക്കു ഭിക്ഷയിടാനാണ് വന്നത്. ഉണ്ണിയുടെ അച്ഛന് അതു സമ്മതവുമാണ്. അതിനാൽ നിങ്ങളൊക്കെ എന്തെല്ലാം പറഞ്ഞാലും ഭിക്ഷയിടാതെ ഞാൻ പോവുകയില്ല, നിശ്ചയംതന്നെ" എന്നു പറഞ്ഞു. ഉടനെ അന്തർജനം, "നിനക്ക് അത്ര നിശ്ചയവും മിടുക്കുമുണ്ടോ? എന്നാലതുതന്നെ ഒന്നറിയണം. നിന്നെ ഇവിടെനിന്നു പുറത്തിറക്കിയല്ലാതെ ഇവിടെ ഇനി ഉപനയനത്തിന്റെ ക്രിയ യാതൊന്നും പാടില്ല. ഞാനാണ് പറഞ്ഞത്. ഭിക്ഷ യാചിക്കാനും ഭിക്ഷയിടാനും ഇവളെ ഇവിടെനിന്ന് ഇറക്കി വിട്ടിട്ടു വേണം. വരുവിൻ, ആത്തേമ്മാരുകളെല്ലാരും വരുവിൻ! നമുക്കിവളെപ്പിടിച്ച് ഇവിടെ നിന്നു പുറത്താക്കാം. പിന്നെ നമ്പൂരിമാരും വാലിയക്കാരുംകൂടി ഇവളെ പടിക്കു പുറത്താക്കി അയച്ചോളും" എന്നു പറഞ്ഞു ശേഷമുള്ള അന്തർജനങ്ങളുടെ സഹായത്തോടുകൂടി യക്ഷിയെ പിടിച്ച് ആ അകത്തുനിന്നു പുറത്താക്കി. നമ്പൂരിപ്പാട് "അയ്യോ! സാഹസം പ്രവർത്തിക്കരുത്" എന്നു പറഞ്ഞു നിലവിളച്ചുകൊണ്ട് പിന്നാലെചെന്നു. പടിക്കു പുറത്ത് കൊണ്ടുപോയി തള്ളിയെ ഉടനെ ലജ്ജയും കോപവും സഹിക്കാൻ പാടില്ലാതെ യക്ഷി സ്വന്തമായ രൂപത്തെത്തന്നെ സ്വീകരിച്ച് അവിടെ നിന്നുകൊണ്ട് നമ്പൂരിപ്പാടിനോടായിട്ട്, "അവിടുന്ന് ഒട്ടും

വ്യസനിക്കരുത്. ഇതൊന്നും അവിടുത്തെ ദോഷംകൊണ്ടല്ലെന്ന് എനിക്കറിയാം. എനിക്ക് അവിടുത്തേപ്പേരിൽ ലേശംപോലും പരിഭവവുമില്ല. എങ്കിലും ഈ സ്ഥലത്തും ഈ അടിയന്തരത്തിങ്കലുംവെച്ച് എന്നെ ഇപ്രകാരം അവമാനിച്ചതിനാൽ ഇനി മൂന്നു തലമുറ കഴിഞ്ഞാൽപിന്നെ ഈ തറവാട്ടിൽ ഉണ്ണിയുണ്ടായിട്ട് ഉപനയനം കഴിക്കാൻ സംഗതിയാവുകയില്ല, നിശ്ചയംതന്നെ. എന്നാൽ, ഇപ്പോൾ ഒരു വ്യാഴവട്ടത്തിലധികം കാലമായി എന്റെ സാന്നിധ്യം ഈ സ്ഥലത്ത് ഉണ്ടായിട്ടുള്ളതിന്റെ ഫലമാഹാത്മ്യം ഹേതുവായിട്ട് ഒടുവിൽ രണ്ടു തലമുറയ്ക്കുണ്ടാകുന്ന രണ്ടു പുരുഷന്മാർ സരസ്വതീപ്രസാദംകൊണ്ട് വിശ്വവിശ്രുതന്മാരായിത്തീരുകയും ചെയ്യും. ഇത്രയും കാലം മനുഷ്യസഹവാസത്തോടുകൂടി ഞാൻ ഭൂലോകത്തിൽത്തന്നെ താമസിച്ചു പോയതുകൊണ്ട് ഇനി ഞാൻ ഞങ്ങളുടെ ലോകത്തിൽ ചെന്നാൽ എന്നെ അവിടെ യഥാപൂർവം സ്വീകരിക്കുമെന്നു തോന്നുന്നില്ല. എന്നുമാത്രമല്ല, ഈ അവമാനം അനുഭവിച്ചിട്ട് ഇനി ജീവിച്ചിരിക്കാൻ ഞാൻ ആഗ്രഹിക്കുന്നുമില്ല. അവിടുന്ന് എന്നെക്കുറിച്ച് വിചാരിച്ച് വ്യസനിക്കരുത്. അകത്ത് പോയി ഉപനയനത്തിന്റെ ശേഷം ക്രിയകൾകൂടി നടത്തി, ഇനിയും വളരെക്കാലം ഭാര്യാപുത്രാദികളോടുകൂടി സുഖമായി ജീവിച്ചിരുന്നാലും. ഞാൻ ഇതാ യോഗാഗ്നിയിൽ എന്റെ ദേഹത്തെ ഭസ്മീകരിക്കുന്നു" എന്നു പറയുകയും ഉടനെ ആ യക്ഷി എല്ലാവർക്കും അദൃഷ്ടയായി ഭവിക്കുകയും ഒരു തേജസ്സു മേൽപ്പോട്ടുയർന്നു മേഘമണ്ഡലത്തിൽ കേറി മറയുന്നത് എല്ലാവരാലും കാണപ്പെടുകയും ചെയ്തു. യക്ഷിയുടെ ഈ വാക്കു കേൾക്കുകയും ഈ അത്ഭുതം കാണുകയും ചെയ്തപ്പോൾ തങ്ങൾ പ്രവർത്തിച്ചതു സാഹസവും അവിവേകവുമായി എന്ന് എല്ലാവർക്കും തോന്നി എങ്കിലും "അതീത കാര്യാനുശയേന കിം സ്യാത്".

വെൺമണിനമ്പൂരിപ്പാടന്മാരുടെ സാക്ഷാൽ തറവാട് ഇപ്പോൾ പുരുഷന്മാരില്ലാതെ ശൂന്യപ്രായമായിരിക്കുന്നത് ആ യക്ഷിയുടെ ശാപം കൊണ്ടും ഒടുവിലത്തെ തലമുറക്കാരും കൊല്ലം 1066–ാമാണ്ടു വൃശ്ചികമാസത്തിലും 1068–ാമാണ്ടു മകര മാസത്തിലുമായി ദേഹവിയോഗം ചെയ്തവരുമായ വെൺമണി അച്ഛൻനമ്പൂരിപ്പാടും മഹൻ നമ്പൂരിപ്പാടു വിശ്വവിശ്രുതന്മാരായിത്തീർന്നത് ആ യക്ഷിയുടെ അനുഗ്രഹമാഹത്മ്യം കൊണ്ടു മാത്രമാണെന്നുള്ളതു വിശേഷിച്ചു പറയണമെന്നില്ലല്ലോ. ഇപ്പോൾ

ഉള്ള വെൺമണിനമ്പൂരിപ്പാടന്മാർ പണ്ടേതന്നെ ഈ കുടുംബത്തിൽനിന്നു പിരിഞ്ഞുപോയിട്ടുള്ള ഒരു അച്ഛൻ നമ്പൂരിപ്പാട്ടിലെ ശാഖയിലുണ്ടായിട്ടുള്ളവരാണ്.

# 18. കുഞ്ചമൺപോറ്റിയും മറ്റപ്പള്ളിനമ്പൂരിപ്പാടും

ചാത്തനെസ്സേവിച്ചു പ്രത്യക്ഷമാക്കിയ പ്രസിദ്ധനായ കുഞ്ചമൺ പോറ്റിയും, ശ്രീപോർക്കലിയിൽപ്പോയി ഭദ്രകാളിയെ സേവിച്ചു പ്രത്യക്ഷ പ്പെടുത്തിയ വിശ്വവിശ്രുതനായ മറ്റപ്പള്ളിനമ്പൂരിപ്പാടും ഒരുകാലത്തു ജീവിച്ചിരുന്നവരാണ്. മറ്റപ്പള്ളിനമ്പൂരിപ്പാട്ടിലെ ഇല്ലപ്പേർ ആദ്യകാലത്ത് 'മറ്റപ്പള്ളി' എന്നു മാത്രമായിരുന്നു. ആ ഇല്ലത്തു നിന്ന് ഒരാൾ ശ്രീപോർക്കലിയിൽ പോയി ഭദ്രകാളിയെ സേവിച്ചു പ്രത്യക്ഷമാക്കി വന്നതിനാൽ അക്കാലംമുതൽ ഇല്ലപ്പേർ 'ഭദ്രകാളിമറ്റപ്പള്ളി' എന്നു പ്രസിദ്ധമായിത്തീർന്നു. അതിനാൽ എല്ലാവരും പറയുന്നതും ആ ഇല്ലത്തുള്ളവർ എഴുത്തുകുത്തുകളിൽ പേരുവയ്ക്കുന്നതുമെല്ലാം ഇന്നും 'ഭദ്രകാളിമറ്റപ്പള്ളി നമ്പൂരി' (പ്പാട്) എന്നുതന്നെയാണ്.

സാക്ഷാൽ ഭദ്രകാളിമറ്റപ്പള്ളിനമ്പൂരിപ്പാട് ഒരിക്കൽ ഒരു തോണിയിൽക്കയറി വേമ്പനാട്ടുകായലിൽക്കൂടി തിരുവനന്തപുരത്തേക്കു പുറപ്പെട്ടു. വൈക്കത്തു പടിഞ്ഞാറുവശത്തായപ്പോൾ അവിടെ ക്ഷേത്ര ത്തിൽ ഒരു പാണി കൊട്ടുന്നതു കേട്ടു. ആ പാണി ഒരു അസാധാരണരീതിയിൽ ആയിരുന്നതിനാൽ, "ശാസ്ത്രപ്രകാരം ഇത്ര ശരിയായി ഈ പാണി കൊട്ടുന്നത് ആരാണെന്നറിയണം. ഇതു മനുഷ്യരിലാരുമാണെന്നു തോന്നുന്നില്ല. ദേവന്മാരിൽ ആരെങ്കിലുമായിരി ക്കണം. ഏതെങ്കിലും തോണി ഇവിടെ അടുക്കട്ടെ എന്നു പറഞ്ഞു തോണി അടുപ്പിച്ചു നമ്പൂരിപ്പാടു കരയ്ക്കിറങ്ങി, കുളിയും കഴിച്ചു ക്ഷേത്രത്തിൽ എത്തി. അപ്പോൾ അവിടെ ഉൽസവകാലമായിരുന്നു. ഉൽസവബലിയുടെ പാണികൊട്ടാണ് നമ്പൂരിപ്പാട് കേട്ടത്. ആ പാണി കൊട്ടിയിരുന്നതു ഒരു സ്ത്രീയായിരുന്നു.

വൈക്കത്തുക്ഷേത്രത്തിൽ പ്രവൃത്തിക്കാരും അവകാശികളുമായ വരിൽ ഒരു മാരാന്റെ വീട്ടിൽ ഒരുകാലത്തു പുരുഷന്മാരാരുമില്ലാതെയായി ത്തീർന്നു. ഒരു സ്ത്രീയും രണ്ടുമൂന്നു പെൺകുട്ടികളും മാത്രമേ അവിടെ ഉണ്ടായിരുന്നുള്ളു. അവർക്കു പതിവായി ക്ഷേത്രത്തിൽനിന്നുള്ള ചോറല്ലാതെ ഉപജീവനത്തിനു യാതൊരു മാർഗവും ഉണ്ടായിരുന്നില്ല. ആ വീട്ടുകാർ ക്ഷേത്രത്തിൽ പ്രതിദിനം നടത്തേണ്ടുന്ന കൊട്ട്, പാട്ട് മുതലായ

പ്രവൃത്തികൾ ആ സ്ത്രീ ശേഷമുള്ള മാരാന്മാരോടു നല്ലവാക്കു പറഞ്ഞു അവരെക്കൊണ്ടു നടത്തിച്ചു ചോറു വാങ്ങി ഉപജീവനം കഴിച്ചുവന്നു.

അങ്ങനെയിരിക്കുമ്പോൾ ഒരുൽസവകാലത്ത് അവിടെ ശേഷമുള്ള മാരാന്മാരെല്ലാവരുംകുടി, ആ സ്ത്രീയുടെ വീട്ടിൽനിന്നു നടത്തേണ്ടുന്ന പ്രവൃത്തികൾ നടത്താതെ മുട്ടിച്ചാൽ അവർക്കുള്ള അവകാശം പോവുകയും ആ അവകാശവും അതിനുള്ള ആദായങ്ങളും കൂടി തങ്ങൾക്കു കിട്ടുകയും ചെയ്യുമല്ല എന്നു വിചാരിച്ച് അവരുടെ ആൾപ്പേരായി ആരും അടിയന്തിരം നടത്തിക്കൊടുക്കരുതെന്നു പറഞ്ഞു നിശ്ചയിച്ചു. പിന്നെ അവർ എല്ലാവരുംകൂടി ആ സ്ത്രീയെ വിളിച്ച്, "നിങ്ങളുടെ ആൾപ്പേരായിട്ടു ക്ഷേത്രത്തിലെ പ്രവൃത്തികൾ നടത്താൻ ഞങ്ങൾക്കാർക്കും മനസ്സില്ല. നാളെ ഉൽസവബലിയാണ്. അതിന്റെ പാണി നടത്തുന്നതിനുള്ള പ്രധാന ചുമതല നിങ്ങളുടെ തറവാട്ടേക്കാണല്ലോ. അതിനാൽ ആരെയെങ്കിലും വരുത്തി അടിയന്തിരം നടത്തിച്ചുകൊള്ളണം. അല്ലെങ്കിൽ അടിയന്തിരം മുട്ടും. ഞങ്ങൾ മുൻകൂട്ടിപ്പറഞ്ഞിരിക്കുന്നു" എന്നു പറയുകയും ചെയ്തു. അന്നു വൈക്കത്തു പെരുംതൃക്കോവിൽ ക്ഷേത്രം ചില നമ്പൂരിമാരുടെ ഊരാൺമയോടും രാജ്യാധിപതിയായ വടക്കുംകൂർ രാജാവിന്റെ മേക്കോയിമ്മസ്ഥാനത്തോടും കൂടിയായിരുന്ന തിനാൽ ആ മാരാന്മാർ ആ സ്ത്രീയുടെ ആൾപ്പേരായി ക്ഷേത്രത്തിലെ അടിയന്തിരങ്ങൾ നടത്താൻ തങ്ങൾക്കു മനസ്സില്ലെന്നുള്ള വിവരം ഊരാൺമക്കാരുടെയും രാജാവിന്റെയും അടുക്കലും കൂടി പറയുകയും ചെയ്തു. ആ സാധുസ്ത്രീ വളരെ താഴ്മയോടുകൂടി പലവിധത്തിൽ പറഞ്ഞിട്ടും ദുഷ്ടന്മാരും ദുരാഗ്രഹികളുമായ മാരാന്മാർ സമ്മതിച്ചില്ല. ആൾപ്പേരായിട്ട് അടിയന്തിരം നടത്താൻ മനസ്സില്ലെന്നുതന്നെ അവർ വീണ്ടും തീർച്ചയായിട്ടു പറഞ്ഞു. അപ്പോഴേക്കും സൂര്യൻ അസ്തമി ക്കാറായിരുന്നതിനാൽ പിറ്റേദിവസത്തേക്കു ദൂരസ്ഥലങ്ങളിൽ നിന്ന് ആളെ വരുത്തി അടിയന്തിരം നടത്തിക്കാൻ നിവൃത്തിയില്ലായിരുന്നു. പാണി പരിചയമുള്ള മാരാന്മാർ അടുക്കലെങ്ങും വേറെ ഉണ്ടായിരിന്നുമില്ല. ആകപ്പാടെ ആ സ്ത്രീ വിചാരവും വിഷാദവും കൊണ്ടു പരവശയായി ത്തീർന്നു. അവർ വ്യസനംകൊണ്ട് അത്താഴമുണ്ണാതെ, "എന്റെ പെരും തൃക്കോവിലപ്പാ! അന്നദാനപ്രഭോ! എന്റെ ചോറു മുട്ടിക്കല്ലേ. ഇതിന് അവിടുന്നുതന്നെ എന്തെങ്കിലും ഒരു മാർഗമുണ്ടാക്കിത്തരണേ. അല്ലാതെ

ഞാൻ വിചാരിച്ചിട്ട് ഒരു നിവൃത്തിയും കാണുന്നില്ല" എന്നു പറഞ്ഞു കരഞ്ഞുംകൊണ്ട് പോയിക്കിടന്നു. കുറച്ചു കഴിഞ്ഞപ്പോൾ ആ സ്ത്രീ ഉറങ്ങുകയും ഉറക്കത്തിൽ അവർക്ക്, "നീ ഒട്ടും വ്യസനിക്കേണ്ടാ. നീ ഇപ്പോൾ ഗർഭം ധരിച്ചിട്ടുണ്ട്. നിന്റെ ഉദരത്തിൽ കിടക്കുന്നത് ഒരു പുരുഷപ്രജയാണ്. അതിനാൽ നാളെ ഉൽസവബലിക്കു നീതന്നെ പാണി കൊട്ടിയാൽ മതി. നീ രാവിലെ കുളിച്ചു ക്ഷേത്രത്തിൽ ചെല്ലണം. അപ്പോൾ പാണി കൊട്ടാനുള്ള എണ്ണങ്ങളെല്ലാം നിനിക്കു ഞാൻ തോന്നിച്ചുതന്നു കൊള്ളാം." എന്നു പെരുംതൃക്കോവിലപ്പന്റെ ദർശനമുണ്ടാവുകയും ചെയ്തു. അപ്രകാരംതന്നെ ഉൽസവബലിക്ക് ഈ സ്ത്രീയെക്കൊണ്ട് പാണികൊട്ടിച്ചു കൊള്ളണമെന്നു രാജാവിനും ഊരാൺമക്കാർക്കും തന്ത്രിക്കുംകൂടി അന്നു ദർശനമുണ്ടായി. അതിനാൽ പിറ്റേദിവസം രാവിലെ ആ സ്ത്രീ കുളിച്ച് അമ്പലത്തിൽ ചെല്ലുകയും പാണി കൊട്ടി ക്കൊള്ളുന്നതിനു രാജാവു മുതലായവർ അനുവദിക്കുകയും അവർ പാണി കൊട്ടിത്തുടങ്ങുകയും ചെയ്തു. ഇപ്രകാരമാണ് അന്ന് അവിടെ ഉൽസവ ബലിക്ക് ഒരു സ്ത്രീ പാണി കൊട്ടാനിടയായത്.

ആ സ്ത്രീ കുളിച്ചു ക്ഷേത്രത്തിൽ ചെന്നതിന്റെ ശേഷം ഉൽസവബലി കഴിയുന്നതുവരെ അവർക്കു സുബോധമുണ്ടായിരുന്നില്ല. പെരുംതൃക്കോവിലപ്പൻ തോന്നിച്ചതുപോലെയൊക്കെ അവർ പ്രവർത്തിച്ചു എന്നേയുള്ളു. ഭഗവാൻ തോന്നിച്ചിട്ടു കൊട്ടിയ പാണി ശാസ്ത്രപ്രകാരവും അസാധാരണവുമായിരുന്നത് ഒരത്ഭുതമല്ലല്ലോ. പാണി വിധിപ്രകാര മായിരുന്നതിനാൽ ഉൽസവബലി ഭുജിക്കുന്നതിനു ഭൂതങ്ങളും പ്രത്യക്ഷ മായി വായും വിളർന്നുകൊണ്ട് തന്ത്രിയുടെ അടുക്കലേക്ക് അടുത്തു തുടങ്ങി. അന്നു വൈക്കത്തു ക്ഷേത്രത്തിൽ തന്ത്രി 'മേക്കാട്ടു നമ്പൂരി' ആയിരുന്നു. അദ്ദേഹം ഉൽസവബലിയും മറ്റും ഒരുവിധം കഴിച്ചുകൂട്ടു മായിരുന്നു എന്നല്ലാതെ ദിവ്യമായ ആ പാണിക്കു ചേർന്നവിധം തൂവാൻ തക്കവണ്ണമുള്ള പഠിത്തവും പരിചയവും തപശ്ശക്തിയും അദ്ദേഹത്തിനുണ്ടാ യിരുന്നില്ല. ഭൂതങ്ങളെ പ്രത്യക്ഷമായി കണ്ടപ്പോഴേക്കും തന്ത്രി പേടിച്ചു വിറച്ചുതുടങ്ങി. ഉൽസവബലി വേണ്ടപോലെ ആയില്ലെങ്കിൽ ഭൂതങ്ങൾ തന്ത്രിയെക്കൂടി ഭക്ഷിച്ചുകളയുമെന്നു അദ്ദേഹത്തിനു തോന്നി. ഉടനെ തന്ത്രിനമ്പൂരി, നമ്പൂരിപ്പാടിനോട് "നമ്പൂരി എന്നെ രക്ഷിക്കണം. അല്ലെങ്കിൽ ഇവർ ഇപ്പോൾ എന്നെ പിടിച്ചു ഭക്ഷിക്കും, ഈ ക്ഷേത്രത്തിലെ

തന്ത്രം പകുതി ഞാൻ നമ്പൂരിക്കു തന്നിരിക്കുന്നു" എന്നു പറഞ്ഞു. അപ്പോൾ നമ്പൂരിപ്പാടു താറുടുത്തു മണ്ഡപത്തിൽ ജപിച്ചു കൊണ്ടിരിക്കുകയായിരുന്നു. തന്ത്രിനമ്പൂരി മേൽ പറഞ്ഞ പ്രകാരം അപേക്ഷിച്ചു പറഞ്ഞതുകേട്ട് നമ്പൂരിപ്പാടു മണ്ഡപത്തിൽനിന്നിറങ്ങിച്ചെന്നു കൈവട്ടകയും പൂപ്പാലികയും വാങ്ങി വിധി പ്രകാരം തൂവാനും ഭൂതങ്ങളെല്ലാം പ്രത്യക്ഷമായി ഉൽസവബലി ഭുജിക്കാനും തുടങ്ങി. ഉൽസവബലി കഴിഞ്ഞപ്പോൾ ഭൂതങ്ങളെല്ലാം വളരെ തൃപ്തിയോടും സന്തോഷത്തോടുംകൂടി അന്തർധാനം ചെയ്യുകയും ചെയ്തു. ഭദ്രകാളിയെ സേവിച്ചു പ്രത്യക്ഷമാക്കിയ ആളും സകലശാസ്ത്രപാരംഗതനും നല്ല മന്ത്രവാദിയും തന്ത്രിയുമായ നമ്പൂരിപ്പാട് ഭൂതങ്ങളെ ഭയപ്പെടാതെയി രുന്നതും അദ്ദേഹം ഉൽസവബലി കഴിച്ചിട്ടു ഭൂതങ്ങളെല്ലാം തൃപ്തിപ്പെടു കയും സന്തോഷിക്കുകയും ചെയ്തതും ഒരത്ഭുതമല്ലല്ലോ. ഇപ്രകാരമാണ് ഭദ്രകാളി മറ്റപ്പള്ളി നമ്പൂരിപ്പാട്ടിലെ തറവാട്ടേക്കു വൈക്കത്തെ തന്ത്രം പകുതി കിട്ടിയത്. ഇപ്പോഴും വൈക്കത്തെ തന്ത്രം മേക്കാട്ടു നമ്പൂരിയും മറ്റപ്പള്ളി നമ്പൂരിപ്പാടും കൂടിയാണ് നടത്തിവരുന്നത്.

സാക്ഷാൽ ഭദ്രകാളിമറ്റപ്പള്ളിനമ്പൂരിപ്പാടു വൈക്കത്തുക്ഷേത്രത്തിൽ തന്ത്രിയായി അവിടെ താമസിച്ചിരുന്ന കാലത്ത് ഒരു ദിവസം കുഞ്ചമൺപ്പോറ്റി എവിടെയോ പോയി വരുംവഴി വൈക്കത്തു ചെന്നുചേർന്നു. ഊണു കഴിഞ്ഞു നമ്പൂരിപ്പാടും പോറ്റിയുംകൂടി ഓരോ വെടികൾ പറഞ്ഞുകൊണ്ടിരുന്ന മധ്യേ പ്രസംഗവശാൽ പോറ്റി, "ഒരു മൂർത്തിയെ സേവിക്കുകയാണെങ്കിൽ ചാത്തനെത്തന്നെ സേവിക്കണം. ചാത്തൻ പ്രസാദിച്ചാൽ സാധിക്കാത്ത കാര്യം യാതൊന്നുമില്ല" എന്നു പറഞ്ഞു. ഇങ്ങനെ പറഞ്ഞു പറഞ്ഞ് ഒടുക്കം അവർ തമ്മിൽ വാദം വലിയ കലശലായി. വാദം മുറുക്കമായപ്പോൾ പോറ്റി, "എന്നാൽ നമുക്ക് അത് ഇപ്പോൾത്തന്നെ ഒന്നു പരീക്ഷിച്ചു നോക്കാം, നമുക്ക അമ്പലത്തിലേക്കു പോകാം" എന്നും പറഞ്ഞു. "അങ്ങനെതന്നെ" എന്നു നമ്പൂരിപ്പാടും പറഞ്ഞു. രണ്ടുപേരുംകൂടി പോയി ക്ഷേത്രത്തിൽ മണ്ഡപത്തിൽ കേറിയിരുന്നു. ഉടനെ പോറ്റി, "ആരവിടെ മുറക്കാൻ കൊണ്ടുവരട്ടെ" എന്നു പറഞ്ഞു. അപ്പോൾ ഒരു കുട്ടിച്ചാത്തൻ ഒരു ഭൃത്യന്റെ വേഷത്തിൽ വെറ്റില തേച്ചു തെറുത്തു മുറുക്കാൻ തയ്യാറാക്കി പോറ്റിക്കു കൊണ്ടുചെന്നു കൊടുത്തു. ഉടനെ നമ്പൂരിപ്പാട്, "കാളിയെവിടെ? മുറുക്കാൻ കൊണ്ടു

വരട്ടേ" എന്നു പറഞ്ഞു. അപ്പോൾ സാക്ഷാൽ ഭദ്രകാളി അതിസുന്ദരിയായ മനുഷ്യസ്ത്രീയുടെ വേഷത്തിൽ മുറുക്കാൻ തയ്യാറാക്കി നമ്പൂരിപ്പാട്ടി ലേക്കും കൊണ്ടുചെന്നുകൊടുത്തു. ഉടനെ പോറ്റി, "ആരവിടെ, കോളാമ്പി കൊണ്ടുവരട്ടേ" എന്നു പറഞ്ഞു. അപ്പോൾ ഭൂസ്പർശംകൂടാതെ ഒരാളൊരു കോളാമ്പിയും കൊണ്ടു പോറ്റിയുടെ അടുക്കൽ ആവിർഭവിച്ചു. പോറ്റി ആ കോളാമ്പിയിൽ തുപ്പുകയും ആ ആൾ കോളാമ്പിയുംകൊണ്ടു മേൾഭാഗ ത്തേക്കുപോയി അന്തർധാനം ചെയ്യുകയും ചെയ്തു. ഉടനെ നമ്പൂരിപ്പാടും "കാളിയെവിടെ? കോളാമ്പി കൊണ്ടുവരട്ടെ" എന്നു പറഞ്ഞു. അപ്പോൾ ഒരു സ്ത്രീ നിലംതൊടാതെ കോളാമ്പിയുംകൊണ്ടു നമ്പൂരിപ്പാട്ടിലെ അടുക്കൽ ചെല്ലുകയും നമ്പൂരിപ്പാട് കോളാമ്പിയിൽ തുപ്പുകയും ആ സ്ത്രീയും മേൾഭാഗത്തേക്കു പോയി മറയുകയും ചെയ്തു. ഉടനെ കുഞ്ചമൺപോറ്റി നമ്പൂരിപ്പാടിനോട്, "അവിടുന്നു തന്നെ ജയിച്ചു. ഞാൻ മടങ്ങിയിരിക്കുന്നു. ഞാൻ ഇത്രത്തോളം വിചാരിച്ചിരുന്നില്ല" എന്നു സമ്മതിച്ചു യാത്രയും പറഞ്ഞു പോയി. ഉടനെ ഭദ്രകാളി, നമ്പൂരിപ്പാട്ടിലെ അടുക്കൽ വീണ്ടും ആവിർഭവിക്കുകയും "ഇപ്രകാരമുള്ള പ്രവൃത്തി എന്നെക്കൊണ്ടു ചെയ്യിച്ചു കളയാമെന്നു വിചാരിച്ചതു ശരിയായില്ല. ഈ വകയൊക്കെ എനിക്കു പ്രയാസമാണ്. അതിനാൽ ഇനി അവിടുന്ന് എന്നെക്കാണുകയില്ല. എങ്കിലും അങ്ങ് ന്യായമായി വിചാരിക്കുന്ന കാര്യങ്ങളെല്ലാം ഇനിയും ഞാൻ സാധിപ്പിച്ചുതന്നു കൊള്ളാം" എന്ന് അരുളിചെയ്തിട്ടു മറയുകയും അന്നുമുതൽ ഭദ്രകാളിമറ്റപ്പള്ളിനമ്പൂരിപ്പാട്ടിലേക്കു ഭദ്രകാളി അപ്രത്യക്ഷ മായി ഭവിക്കുകയും ചെയ്തു.

# 19. വയക്കരെ അച്ഛൻമൂസ്സ്

വൈദ്യന്മാർക്കു പ്രധാനമായി വേണ്ടതു ഗുരുത്വവും കൈപ്പുണ്യവുമാണെന്നു പ്രസിദ്ധവും സർവ്വസമ്മതവുമാണല്ലോ. വൈദ്യന്മാർ നല്ലപോലെ ശാസ്ത്രനൈപുണ്യവും ബുദ്ധിയും യുക്തിയുമുള്ളവരായിരുന്നാലും ഗുരുത്വവും കൈപ്പുണ്യവുമില്ലെങ്കിൽ അവരുടെ ചികിത്സ ഫലിക്കയില്ലെന്നുള്ളതു തീർച്ചയാണ്. ശാസ്ത്രജ്ഞാനവും യുക്തിയും ബുദ്ധിയുമില്ലാത്തവർക്കു ഗുരുത്വവും കൈപ്പുണ്യവും മാത്രമുണ്ടായിരുന്നതുകൊണ്ട് മതിയാകുന്നതല്ലെങ്കിലും ഗുരുത്വവും കൈപ്പുണ്യവുമുള്ളവർക്കു ശാസ്ത്രപരിചയവും മറ്റും കുറച്ചു കുറവായിരുന്നാലും അബദ്ധമൊന്നും വരുന്നതല്ല. ഗുരുത്വവും കൈപുണ്യവുമുള്ളവർക്കു ശാസ്ത്രജ്ഞാനവും യുക്തിയും ബുദ്ധിയും കൂടിയുണ്ടായിരുന്നാൽ പിന്നത്തെക്കഥ പറയാനുമില്ലല്ലോ. അഷ്ടവൈദ്യന്മാരിൽ അദ്വിതീയന്മാ രെന്നു പണ്ടേയ്ക്കു പണ്ടേ പ്രസിദ്ധന്മാരായിരുന്ന വയക്കരെ മൂസ്സന്മാർക്കു മേൽപറഞ്ഞവയെല്ലാം പൂർണ്ണമായിട്ടുള്ളതിനാലാണ് അവർ സർവോത്കർഷേണ വർത്തിക്കുന്നത്. ഇതിനു ദൃഷ്ടാന്തമായി കഴിഞ്ഞുപോയ ആര്യൻ നാരായണൻമൂസ്സ് അവർകളുടെ അച്ഛനായ അച്ഛൻമൂസ്സ് അവർകളുടെ ചില അത്ഭുതകർമ്മങ്ങളെ താഴെ പ്രസ്താവിക്കുന്നു. കേവലം കേട്ടുകേൾവിയെ മാത്രം അടിസ്ഥാനപ്പെടുത്തി യെഴുതുന്ന ഈവക ഐതിഹ്യങ്ങളുടെ വാസ്തവത്വത്തെപ്പറ്റി അധികം ആലോചിക്കണമെന്നില്ല. "മഹാന്മാർക്കെന്തു ദുഷ്കരം?" എന്നു മാത്രം വിചാരിച്ചാൽ മതി.

1. ഒരാൾക്കു മലവും മൂത്രവും പോകാതെ വയറു വല്ലാതെ അടച്ചു വീർത്തു വേദന സഹിക്കവയ്യാതെയായിത്തീർന്നു. വേദനയുടെ ശക്തി കൊണ്ടു കിടക്കാനും ഇരിക്കാനും ഉണ്ണാനുമുറങ്ങാനും എന്നുവേണ്ട, യാതൊന്നും വയ്യാതെയായി രോഗി ഉറക്കെ നിലവിളിച്ചുകൊണ്ടു കിടന്നുരുണ്ടുതുടങ്ങി. പല വൈദ്യന്മാർ വന്നു കാണുകയും പല പ്രയോഗങ്ങൾ ചെയ്തുനോക്കുകയുമൊക്കെ ചെയ്തിട്ടും ഒരു ഫലവുമുണ്ടായില്ല. മരിച്ചുപോകുമെന്നുതന്നെ രോഗിയും വൈദ്യന്മാരും ശേഷമുള്ളവരും എല്ലാം തീർച്ചപ്പെടുത്തി. എങ്കിലും വയക്കരെ അച്ഛൻമൂസ്സിന്റെ അടുക്കൽക്കുടി ഒന്നു പോയി പറഞ്ഞുനോക്കാം എന്നു വിചാരിച്ചു രോഗിയുടെ അനന്തിരവൻ വയക്കരെ എത്തി. അതു ദീനം തുടങ്ങിയതിന്റെ

പിറ്റേദിവസം രാവിലെയായിരുന്നു. അപ്പോൾ അച്ഛൻമൂസ്സ് വാലിയക്കാർ കറിക്കു നറുക്കുന്നിടത്തു ചെന്ന് അവരോട് എന്തോ പറഞ്ഞുകൊണ്ടു നിൽക്കുകയായിരുന്നു. ഈ ചെന്നയാൾ അവിടെചെന്നു കണ്ടു ദീനത്തിന്റെ വിവരമെല്ലാം അറിയിച്ചു. ഉടനെ അച്ഛൻമൂസ്സ് അവിടെക്കിടന്നിരുന്ന മത്തങ്ങായുടെ ഒരു ഞെട്ടി (ഞെടുപ്പ്) എടുത്തു കൊടുത്തിട്ട് "ഇതുകൊണ്ടുപോയി കാഞ്ഞവെള്ളത്തിൽ അരച്ചു കലക്കിക്കൊടുത്താൽ മതി" എന്നു പറഞ്ഞു. അയാൾ അത് ഭക്തിയോടുകൂടി വാങ്ങിക്കൊണ്ടു പോയി, അവിടുന്നു പറഞ്ഞതുപോലെ അതിൽ പകുതിയെടുത്തു കാഞ്ഞവെള്ളത്തിൽ അരച്ചുകലക്കി രോഗിക്കു കൊടുത്തു. അതു കുടിച്ചു മാത്രനേരം കഴിഞ്ഞപ്പോൾ മലവും മൂത്രവും ഒഴിക്കുകയും സകലവേദനകളും മാറി രോഗിക്കു നല്ല സുഖമാകുകയും ചെയ്തു. എങ്കിലും മലവും മൂത്രവും പോയിത്തുടങ്ങീട്ടു മൂത്രപോക്കു നിന്നു. വയരിളകി പിന്നെയും പൊയ്ക്കൊണ്ടുതന്നെയിരുന്നു. അതും ക്രമേണ നിന്നോളുമെന്നു വിചാരിച്ചു അന്നത്തെ അങ്ങനെ കഴിഞ്ഞു. പിറ്റേദിവസമായപ്പോഴേക്കും വയറ്റിൽനിന്നു പോക്കു കുറച്ചുകൂടി അധികമായി. അപ്പോഴേക്കും രോഗിക്കു ക്ഷീണവും പാരവശ്യവും കലശലായി. ഉടനെ രോഗിയുടെ അനന്തിരവൻ ഓടി പിന്നെയും അച്ഛൻമൂസ്സിന്റെ അടുക്കലെത്തി വിവരം അറിയിച്ചു. അപ്പോൾ അച്ഛൻമൂസ്സ് "ആ തന്നയച്ച മരുന്നു മുഴുവനും അരച്ചു കലക്കിക്കൊടുത്തുവോ? എന്നു ചോദിച്ചു. "ഇല്ല. പകുതിയേ കൊടുത്തുള്ളു. ശേഷം ഇരിക്കുന്നുണ്ട്" എന്ന് ഈ ചെന്നയാൾ അറിയിച്ചു. "എന്നാൽ ശേഷമുള്ളതുകൂടി അരച്ചുകലക്കിക്കൊടുത്തേക്കു. സുഖമാവും എന്ന് അച്ഛൻമൂസ്സ് പറഞ്ഞു. ഉടനെ അയാൾ ചെന്നു മത്തങ്ങയുടെ ഞെട്ടി ശേഷമുണ്ടായിരുന്നതുകൂടി കാഞ്ഞവെള്ളത്തിൽ അരച്ചുകലക്കിക്കൊടുത്തു. അതു കുടിച്ചതോടുകൂടി ത്തന്നെ വയറ്റിൽനിന്നു പോക്കു നിന്നു. ക്രമേണ മലമൂത്രങ്ങൾ പതിവുപോലെ പോയിത്തുടങ്ങുകയും ക്രമേണ രോഗിയുടെ ക്ഷീണം മാറി സുഖമാവുകയും ചെയ്തു.

2. ദേഹത്തിന്റെ സ്ഥൗല്യം നിമിത്തം ഇരിക്കാനും നിൽക്കാനും നടക്കാനും കിടക്കാനും നിവൃത്തിയില്ലാതായിത്തീർന്ന ഒരു മാപ്പിള ഒരിക്കൽ അച്ഛൻമുസ്സവർകളുടെ അടുക്കൽ വരികയുണ്ടായി. അയാൾക്കു ശരീരം ക്രമത്തിലധികം തടിച്ചു പോയതുകൊണ്ടുള്ള അസ്വാധീനമല്ലാതെ

വേറെ യാതൊരു സുഖക്കേടുമില്ല. സാമാന്യത്തിലധികം തടിച്ചുകഴിഞ്ഞിട്ടു പിന്നെയും ദിവസംപ്രതിയെന്നപോലെ സ്ഥൗല്യം വർദ്ധിച്ചുകൊണ്ടിരുന്ന തിനാൽ അയാൾ പല വൈദ്യന്മാരെ കാണുകയും പല ചികിത്സ ചെയ്തിട്ടും ഒരു ഫലവും കാണാഞ്ഞതിനാലുമാണ് ഒടുക്കം വയക്കരെ വന്നത്. "കാർശ്യമേവ വരം സ്ഥൗല്യാന്ന ഹി സ്ഥൂലസ്യ ഭേഷജം" എന്നുള്ളതിൽ വൈദ്യന്മാരുടെ ചികിത്സകൾ ഫലിക്കാത്തതിനാൽ അത്ഭുതപ്പെടാനുമില്ല.

അച്ഛൻമൂസ്സവർകൾ വിവരമെല്ലാം കേട്ടതിന്റെ ശേഷം രോഗിയുടെ ആപാദചൂഡം ഒന്നുരണ്ടു പ്രാവശ്യം സൂക്ഷിച്ചുനോക്കിയിട്ട് "നിനക്കിപ്പോൾ ചികിത്സയൊന്നും ചെയ്യണമെന്നില്ല. മുപ്പതു ദിവസത്തിനകം നീ മരിച്ചുപോകും. മരണലക്ഷണങ്ങൾ പൂർണ്ണമായിട്ടു കാണുന്നുണ്ട്. ഈശ്വര കാരുണ്യംകൊണ്ട് ആയുസ്സിന്റെ ബലംകൊണ്ടു ഒരുവേള മരിക്കാതെ യിരിക്കുകയാണെങ്കിൽ ഒരു മാസം കഴിഞ്ഞിട്ട് ഇവിടെ വന്നാൽ വല്ലതും ചികിത്സ നിശ്ചയിക്കാം. അല്ലാതെ ഇപ്പോളൊന്നും നിശ്ചയിക്കാനില്ല" എന്നു പറഞ്ഞു. ഇതു കേട്ടപ്പോൾതന്നെ മാപ്പിളയുടെ മനസ്സിൽ വല്ലാതെ ഒരു വ്യസനവും ആധിയുമുണ്ടായി. പെട്ടെന്ന് അയാൾ മൂർച്ഛിച്ചുവീണു. വയക്കരെ അച്ഛൻമൂസ്സവർകൾ പറഞ്ഞാൽ പിന്നെ അതിനു കടുകിടയ്ക്കു വ്യത്യാസം വരികയില്ലെന്നുള്ളതു പ്രസിദ്ധവും എല്ലാവർക്കും അനുഭവ സിദ്ധവുമാണ്. അങ്ങനെയിരിക്കുന്ന അവിടുന്ന് ഇപ്രകാരം പറഞ്ഞാൽ ആർക്കാണ് വ്യസനമുണ്ടാകാത്തത്? മരണഭയമെന്നത് എല്ലാവർക്കുമുള്ള താണല്ലോ.

മൂന്നേമുക്കാൽ നാഴിക കഴിഞ്ഞപ്പോൾ മാപ്പിളയ്ക്കു ബോധം വീണു. ഉടനെ കുടെയുണ്ടായിരുന്നവരിൽ അഞ്ചാറുപേരുകൂടി ഒരുവിധമെടുത്തു തോണിയിലാക്കി കൊണ്ടുപോവുകയും ചെയ്തു. വീട്ടിൽ എത്തിയതിന്റെ ശേഷം മാപ്പിളയ്ക്കു കഞ്ഞിക്കും ചോറിനും ഒന്നിനും രുചിയുമില്ല. ഉറക്കവുമില്ല. ഒരു കാര്യത്തിലും ഒരുത്സാഹവും മനസ്സുമില്ലെന്നുള്ള സ്ഥിതിയിലായിത്തീർന്നു. ഭാര്യയും പുത്രന്മാരും വളരെ നിർബന്ധിച്ചാൽ കുറച്ചു കഞ്ഞി കുടിക്കും. അല്ലാതെ അയാളുടെ മനസ്സലെ സ്നനാശനാദികൾ ഒന്നും തന്നെയില്ലാതായിത്തീർന്നു. ക്രമേണ ദേഹം ചടച്ചു തുടങ്ങുകയും ചെയ്തു. എന്തിനു വളരെപ്പറയുന്നു? ഒരു കുട്ടിയാനയെപ്പോലെയിരുന്ന ആ കൂറ്റൻ ഒരു മാസം കഴിഞ്ഞപ്പോഴേക്കും

കൃശശരീരനായ ഒരു മനുഷ്യന്റെ ആകൃതിയായിത്തീർന്നു. ഒരു മാസം കഴിഞ്ഞപ്പോൾ ഇനി ഇപ്പോൾ മരിച്ചുപോവുകില്ലായിരിക്കുമെന്നുള്ള ഒരു വിചാരവും മാപ്പിളയുടെ മനസ്സിൽ ഉണ്ടായിതുടങ്ങി. ക്ഷീണം നല്ലപോലെയുണ്ടെങ്കിലും അയാൾക്ക് എണീറ്റു നടക്കുന്നതിനും മറ്റും യാതൊരുസ്വാധീനവും ഇല്ലാതെയാവുകയും ചെയ്തു. എങ്കിലും "ഒരു മാസം കഴിഞ്ഞിട്ടു മരിച്ചില്ലെങ്കിൽ പിന്നെയും ചെല്ലണമെന്നാണല്ലോ വയക്കരെത്തിരുമേനി കൽപിച്ചിരിക്കുന്നത്. അതിനാൽ ഒന്നുകൂടി പോകണം" എന്നു നിശ്ചയിച്ച് അയാൾ പരിവാരസമേതം വീണ്ടും അച്ഛൻമൂസ്സ് അവർകളുടെ അടുക്കലെത്തി വിവരമെല്ലാം അറിയിച്ചു. അപ്പോൾ അവിടുന്ന് "നീ ഇനി ഇപ്പോഴെങ്ങും മരിച്ചുപോവുകയില്ല. ഞാനന്ന് അങ്ങനെ പറഞ്ഞത് മരിച്ചുപോകുമെന്നു വിചാരിച്ചിട്ടുമല്ല. ചടച്ചവരുടെ ദേഹം തടിക്കാനല്ലാതേ തടിച്ചവരുടെ ദേഹം ചടയ്ക്കാൻ ചികിത്സയൊന്നുമില്ല. പിന്നെ ദേഹം ചടപ്പിക്കുന്നതിനു മനോവിചാരം തന്നെയാണ് ചികിത്സ. മരണഭയം നിമിത്തം ഉണ്ടാകുന്നതിലധികം പ്രബലമായ മനോവിചാരമുണ്ടാകാൻ തരമില്ലല്ലോ. അതിനാൽ അന്ന് അങ്ങനെ പറഞ്ഞത് ഒരു ചികിത്സയാണെന്ന് വിചാരിച്ചാൽ മതി. ആ ചികിത്സ ഫലിക്കുകയും ചെയ്തുവല്ലോ. ഇപ്പോൾ ദേഹത്തിന്റെ സ്വാധീനക്കുറവൊക്കെ മാറിയില്ലേ? വേറെ ദീനമൊന്നുമില്ലാത്തതിനാൽ ഇനി ചികിത്സയൊന്നും വേണമെന്നില്ല. ഇനിയും പണ്ടത്തെപ്പോലെ ദേഹം തടിക്കാതെ സൂക്ഷിക്കുക മാത്രം ചെയ്താൽ മതി. അതിനു പതിവായി ദേഹം വിയർക്കത്തക്കവണ്ണം വല്ലതും അദ്ധ്വാനം ചെയ്തുകൊണ്ടിരുന്നാൽ മതിതാനും. സന്തതിയും സമ്പത്തും ധാരാളമുണ്ടായിരിക്കുക; മനോവിചാരത്തിനു കാരണമൊന്നുമില്ലാതെയിരിക്കുക; സുഖമായി യഥേഷ്ടം ഭക്ഷണവും കഴിച്ച് അദ്ധ്വാനമൊന്നും ചെയ്യാതെ സ്വസ്ഥമായിരിക്കുക – ഇതൊക്കെക്കൊണ്ടാണ് ദേഹം ക്രമത്തിലധികം തടിക്കുന്നത്. ശക്തിക്കു തക്കവണ്ണം വ്യായാമം മനുഷ്യർക്ക് അത്യാവശ്യമാണ്. അതു പതിവായി ചെയ്തുകൊണ്ടാൽ സുഖമായിരിക്കാം. അതിനാൽ ഇനി പതിവായി അങ്ങനെ ചെയ്തുകൊണ്ടിരുന്നാൽ മതി" എന്നു പറഞ്ഞു. ഇതു കേട്ടു മാപ്പിള വളരെ സന്തോഷിച്ചു പോവുകയും പതിവായി വ്യായാമം ചെയ്തുകൊണ്ട് ആജീവനാന്തം സുഖമായി ഇരിക്കുകയും ചെയ്തു.

3. ഒരിക്കൽ ഒരു സ്ത്രീയ്ക്കു പ്രസവവേദന ആരംഭിച്ചതിന്റെ ശേഷം നാലഞ്ചുദിവസം കഴിഞ്ഞിട്ടും പ്രസവിച്ചില്ല. അഞ്ചാം ദിവസം പ്രജയുടെ ഒരു കയ്യിന്റെ അറ്റം പുറത്തു കാണായി. സാധാരണ പ്രസവത്തിങ്കൽ ശിരസ്സാണല്ലോ ആദ്യം കാണപ്പെടുന്നത്. അങ്ങനെയല്ലാതെ ആദ്യം കയ്യ് പുറത്തേക്കു വന്നു കണ്ടതിനാൽ വയറ്റാട്ടികൾക്കും മറ്റും വളരെ പരിഭ്രമവും വ്യസനവുമുണ്ടായി. അക്കാലത്തു സൂതികർമിണികളും അപ്പാത്തിക്കിരിമാരും മറ്റും ഈ ദിക്കുകളിൽ ഇല്ലാതിരുന്നതിനാൽ ഇങ്ങനെയുള്ള സംഗതികളിൽ നാട്ടുകാർക്കു നാട്ടുവൈദ്യന്മാരല്ലാതെ ഒരു ശരണവുമില്ലായിരുന്നല്ലോ. അതിനാൽ സ്ത്രീയുടെ ഉടമസ്ഥന്മാർ ഓടി വയക്കരെ എത്തി, വിവരം അച്ഛൻമൂസ്സവർകളുടെ അടുക്കൾ അറിയിച്ചു. അച്ഛൻ മൂസ്സവർകൾ കുറച്ചാലോചിച്ചിട്ട് "ഒരു ഇരുമ്പാണിയോ പിശ്ശാങ്കത്തിയോ വല്ലതും തീയത്തു കാണിച്ച് നല്ലപോലെ പഴുപ്പിച്ച് ആ കുട്ടിയുടെ കയ്യിന്മേൽ വച്ചാൽ മതി" എന്നു പറഞ്ഞു. സ്ത്രീയുടെ ഉടമസ്ഥന്മാർക്ക് അങ്ങനെ ചെയ്യാൻ നല്ല മനസ്സില്ലയിരുന്നു. എങ്കിലും വേറെ മാർഗമൊന്നും ഇല്ലാതിരുന്നതിനാലും അച്ഛൻമൂസ്സവർകൾ പറഞ്ഞിട്ട് ചെയ്താൽ ഒന്നും അപകടമായി വരികയില്ലെന്നുള്ള വിശ്വാസം കൊണ്ടും അവർ അങ്ങനെ ചെയ്തു. ഇരുമ്പു പഴുപ്പിച്ചുവച്ച ഉടനെ ശിശു കൈ അകത്തേക്കു വലിച്ചു. മാത്രനേരം കഴിഞ്ഞപ്പോൾ സ്ത്രീ ക്രമപ്രകാരം പ്രസവിക്കുകയും ചെയ്തു. തള്ളയ്ക്കും പിള്ളയ്ക്കും യാതൊരു തരക്കേടും പറ്റിയില്ല.

കുട്ടിയുടെ കൈ പൊള്ളിയിരുന്നു. ആ വിവരം പിന്നെ മൂസ്സവർകളുടെ അടുക്കൽ അറിയിക്കുകയും അതിനു ചില ചികിത്സകൾ അവിടുന്നു നിശ്ചയിച്ചു പറയുകയും അതിൻപ്രകാരം ചെയ്തപ്പോൾ കുട്ടിക്കു സുഖമാവുകയും ചെയ്തു.

4. ഒരിക്കൽ വാതരോഗിയും വയറ്റിൽവേദനക്കാരനുമായ ഒരാൾ പല ചികിത്സകൾ ചെയ്തിട്ടും സുഖം കാണായ്കയാൽ വയക്കരെ അച്ഛൻമൂസ്സ് അവർകളുടെ അടുക്കൽ വന്നു വിവരം അറിയിച്ചു. ആ രോഗി ചെങ്ങന്നൂർക്കാരനോ മറ്റോ ആണെന്നാണ് കേട്ടിട്ടുള്ളത്. ദീനത്തിന്റെ വിവരമെല്ലാം കേട്ടപ്പോൾ അച്ഛൻമൂസ്സ് അവർകൾ "നിങ്ങളുടെ ദിക്കിൽ മുതിര ധാരളം കിട്ടുകയില്ലേ? എന്നു ചോദിച്ചു. രോഗി "ധാരാളം കിട്ടും. അടിയനുതന്നെ ആണ്ടുതോറും ഇരുനൂറുപറ മുതിരയിൽ കുറയാതെ

കിട്ടുന്നുണ്ട്" എന്നു പറഞ്ഞു. "എന്നാൽ മുതിര വറുത്തു കുത്തി പരിപ്പാക്കി, അതു കുറേശ്ശ പുഴുങ്ങി, ദിവസന്തോറും രാവിലെ അതും കൂട്ടി കഞ്ഞി കുടിച്ചാൽ മതി" എന്നു പറഞ്ഞു. ഇതു കേട്ടപ്പോൾ രോഗിക്ക് ഒട്ടും തൃപ്തിയായില്ല. എങ്കിലും അവിടുത്തെ അടുക്കൽ ഒന്നും മറുത്തുപറയാൻ പാടില്ലല്ലോ എന്നു വിചാരിച്ച് ഒന്നും പറയാതെ കുണ്ണിതത്തോടുകൂടി തിരിച്ചുപോയി. വീട്ടിൽ ചെന്ന ഉടനെ അയാളുടെ ഭാര്യ ചികിത്സയുടെ വിവരം ചോദിച്ചു. അപ്പോൾ ആ രോഗി "എന്റെ ദീനം ഭേദമാകുന്നതാണെന്നു തോന്നുന്നില്ല. കുതിരകളെപ്പോലെ ദിവസംതോറും ഞാൻ കാണം പുഴുങ്ങിത്തിന്നാനാണ് അവിടുന്ന് കല്പിച്ചത്. ഭേദപ്പെടുന്ന ദീനമാണെങ്കിൽ അവിടുന്ന് അങ്ങനെ കല്പിക്കുകയില്ലല്ലോ. ഞാൻ അവിടെ ചെന്നപ്പോൾ അനേകം രോഗികൾ അവിടെ കൂടിയിരുന്നു. അവർക്കൊക്കെ കഷായത്തിനും മറ്റും ചാർത്തിക്കൊടുക്കുകയും ചിലർക്കു മരുന്നുകൾ കൊടുക്കുകയും മറ്റും ചെയ്തു. എന്നോടുമാത്രം ഇങ്ങനെ കല്പിച്ച സ്ഥിതിക്ക് എന്റെ ദീനം മാറുന്നതല്ലെന്നു നിശ്ചയിക്കാം" എന്നു പറഞ്ഞു. അപ്പോൾ ഭാര്യ "അങ്ങനെ നിശ്ചയിക്കാൻ പാടില്ല. ഏതായാലും അവിടുന്നു കൽപ്പിച്ചതുപോലെ കുറച്ചു ദിവസം ചെയ്തുനോക്കണം. ഭേദമായില്ലെങ്കിൽ വേണ്ടാ. ഇതു ചെയതതുകൊണ്ട് നമുക്കു നഷ്ടമൊന്നും വരാനില്ലല്ലോ" എന്നു പറഞ്ഞു. "എന്നാലങ്ങനെയാവട്ടെ" എന്നു രോഗിയും സമ്മതിച്ചു. അച്ഛൻമൂസ്സ് അവർകൾ പറഞ്ഞയച്ചതുപോലെ പത്തുപന്ത്രണ്ടു ദിവസം ചെയ്തപ്പോൾ രോഗിക്കു കുറച്ചു സുഖമുണ്ടെന്നു തോന്നുകയാൽ നാൽപതു ദിവസം മുടങ്ങാതെ അങ്ങനെ ചെയ്തു. അപ്പോൾ രോഗി സകല സുഖക്കേടുകളും മാറി സ്വസ്ഥതയെ പ്രാപിക്കുകയും ചെയ്തു.

5. ഒരിക്കൽ ഒരു സ്ത്രീ തന്റെ ഗൃഹത്തിലുള്ള ഉത്തരത്തിൽനിന്ന് എന്തോ ഒരു സാധനം എടുക്കുന്നതിനായി വലത്തെ കയ്യുയർത്തി. പിന്നെ ആ കൈ എന്തായാലും മേൽപ്പോട്ടുതന്നെ നിൽക്കുന്നതല്ലാതെ കീഴ്പ്പോട്ടിടാൻ വയ്യാതെയായിത്തീർന്നു. പല വൈദ്യന്മാർ ചില ചികിത്സകൾ ചെയ്തു. ഞരമ്പിന്റെ നിശ്ചയമുള്ളവരായ തിരുമ്മുകാരെ ക്കൊണ്ടു തിരുമ്മിച്ചുനോക്കി. ചിലർ ഈ രോഗം വാത സംബന്ധ മായിട്ടുള്ളതാണെന്നും മറ്റു ചിലർ ഞരമ്പു പിണങ്ങിപ്പോയതാണെന്നും വേറെ ചിലർ ഇതൊരു ദേവതാഗോഷ്ടിയാണെന്നും മറ്റും അഭിപ്രായപ്പെട്ടു. പല ചികിത്സകളും മന്ത്രവാദങ്ങളുമൊക്കെ ചെയ്തിട്ടും ഒരു

ഭേദവുമുണ്ടായില്ല. സ്ത്രീയുടെ കൈ നേരെ മേൽപ്പോട്ടുതന്നെ നിന്നതല്ലാതെ കീഴ്പ്പോട്ടു വന്നില്ല. ഒടുക്കം ആ സ്ത്രീയെ വയക്കരെ അച്ഛൻമൂസ്സവർകളുടെ അടുക്കൽ കൊണ്ടുവന്നു കാണിച്ചു വിവരമൊക്കെ പറഞ്ഞു. അച്ഛൻ മൂസ്സവർകൾ കുറച്ചു നേരം തന്റെ മനസ്സുകൊണ്ട് ആലോചിച്ചിട്ട്, ആ സ്ത്രീയെ ഇറയത്തു കേറ്റി നിർത്താൻ പറഞ്ഞു. സ്ത്രിയുടെ ഉടമസ്ഥന്മാർ അപ്രകാരം ചെയ്തു. പിന്നെ ആ സ്ത്രീയുടെ അസ്വാധീനമല്ലാത്ത് ഇടത്തേ കൈ ഒരു കയറിട്ടു മുറുക്കി പുരയുടെ മുകളിലത്തെ വളയിൽ കെട്ടാൻ പറഞ്ഞു. അതും അങ്ങനെ ചെയ്തു. അപ്പോൾ വയക്കരെ തെക്കുവശത്തു മുറ്റത്തു ദീനക്കാരായും മറ്റും വളരെ ആളുകൾ കൂടിട്ടുണ്ടായിരുന്നു. ഈ സ്ത്രീയുടെ കൂടെയും അവരുടെ ഭർത്താവ്, സഹോദരന്മാർ മുതലായി പലരുമുണ്ടായിരുന്നു. ഈ ആളുകളൊക്കെ നോക്കിക്കൊണ്ടു നിൽക്കുന്ന സ്ഥലത്തുവെച്ചാണ് ഈ വിദ്യ കാണിക്കുന്നതെന്നുകൂടി വായനക്കാർ ഓർത്തുകൊള്ളണം. സ്ത്രീയുടെ ഇടത്തെക്കൈ മേൽപ്പൊട്ടു പിടിച്ചുകെട്ടികഴിഞ്ഞപ്പോൾ അച്ഛൻമൂസ്സവർകൾ സ്ത്രീയുടെ ഭർത്താവിനെ വിളിച്ച് അവൾ ഉടുത്തിരിക്കുന്ന വസ്ത്രം അഴിച്ചുകളയാൻ പറഞ്ഞു. ഇതു കേട്ടപ്പോൾ സ്ത്രീയുടെ ഉടമസ്ഥന്മാർക്കൊക്കെ വളരെ വ്യസനമായി. സ്ത്രീയുടെ കഥ പറയാനുമില്ലല്ലോ. ഈ ബഹുജനസമക്ഷം ഇങ്ങനെ പ്രവർത്തിക്കാനും ഇങ്ങനെ ചെയ്യാൻ മനസ്സില്ലെന്ന് അച്ഛൻ മൂസ്സവർകളൊട് പറയാനും ധൈര്യമില്ലാതെ സ്ത്രീയുടെ ഭർത്താവും ഉടമസ്ഥന്മാരും അങ്ങനെ പരുങ്ങിക്കൊണ്ടുനിന്നു. അപ്പോൾ അച്ഛൻമൂസ്സവർകൾ "നിങ്ങൾക്കു മടിയുണ്ടെങ്കിൽ ഞാൻ തന്നെയാവാം" എന്നു പറഞ്ഞു പെട്ടന്നു സ്ത്രീയുടെ അടുക്കലേക്കു ചെന്നു വസ്ത്രത്തിന്റെ തുമ്പത്തു പിടിക്കാനായി ഭവിക്കയും സ്ത്രീയുടെ വലത്തേ കൈ കീഴ്പ്പോട്ടു വരികയും ഒരുമിച്ചു കഴിഞ്ഞു. വസ്ത്രമിപ്പോൾ അഴിച്ചുകളയുമെന്നുള്ള ദിക്കായപ്പോൾ സ്ത്രീ 'അയ്യോ! അരുത്' എന്നു പറഞ്ഞുകൊണ്ട് വലത്തേക്കൈകൊണ്ട് വസ്ത്രത്തിന്റെ തുമ്പത്തു മുറുകേ പിടിച്ചു. അച്ഛൻ മൂസ്സവർകൾ പിന്നോക്കംപോന്നു യഥാസ്ഥാനം ഇരിക്കുകയും ചെയ്തു. സ്ത്രീയുടെ കൈ കീഴ്പ്പോട്ടു വന്നതിനോടുകൂടി അതിന്റെ അസ്വാധീനതയും തീർന്നു. പിന്നെ ആ കൈ പൊക്കുകയോ താഴ്ത്തുകയോ എന്തു വേണമെങ്കിലും ഇഷ്ടംപോലെ പ്രവർത്തിക്കാറായി. ഇതു കണ്ട് എല്ലാവരും വളരെ അത്ഭുതപ്പെട്ടു. സ്ത്രീയുടെ ഇടത്തെ

കയ്യിന്റെ കെട്ടഴിച്ചു കൊണ്ടുപോയ്ക്കൊള്ളുന്നതിന് അച്ഛൻമൂസ്സവർകൾ പറയുകയും അവർ കൊണ്ടുപോവുകയും ഇങ്ങനെ ആ സ്ത്രീ സ്വാസ്ഥതയെ പ്രാപിക്കുകയും ചെയ്തു.

6. ഒരിക്കൽ ഒരു പുരുഷൻ കോട്ടുവായിടുന്നതിനായി വായ പൊളിച്ചിട്ടു പിന്നെ വായ പൂട്ടാൻ പാടില്ലാതെയായിത്തീർന്നു. എല്ലായ്പ്പോഴും വായ പൊളിച്ചുകൊണ്ടു തന്നെയിരുന്നു. മുക്കുട്ടും കുഴമ്പുമൊക്കെ പുരട്ടിത്തിരുമ്മിക്കുകയും മറ്റു പല ചികിത്സകൾ ചെയ്തിട്ടും അയാൾക്കു വായ പൊളിച്ച പടി തന്നെ ഇരുന്നതല്ലാതെ കൂട്ടാരായില്ല. ഒടുക്കം അയാളെ വയക്കരെ അച്ഛൻമൂസ്സ് അവർകളുടെ അടുക്കൽത്തന്നെ കൊണ്ടുവന്നു. വിവരമെല്ലാം കേട്ടതിന്റെ ശേഷം അച്ഛൻമൂസ്സവർകൾ അടുത്തു ചെന്നു വലതുകൈകൊണ്ടു രോഗിയുടെ താടിക്ക് ഒരു തട്ടും ഇടതുകൈകൊണ്ട് മൂർധാവിൽ ഒരിടിയും ഒരുമിച്ചുകൊടുത്തു. അതോടുകൂടി അയാളുടെ സുഖക്കേടു ഭേദമായി. വായ യഥാപൂർവ്വം അടയ്ക്കുകയും തുറക്കുകയും ചെയ്യാറായി അയാൾ പോവുകയും ചെയ്തു. ഇങ്ങനെ അച്ഛൻമൂസ്സ അവർകളുടെ ദിവ്യത്വങ്ങളും അത്ഭുതകർമ്മങ്ങളും പറഞ്ഞാൽ അവസാനമില്ലാതെയുണ്ട്. ഇതെല്ലാം പ്രധാനമായി അവിടുത്തെ ഗുരുത്വവും കൈപ്പുണ്യവും കൊണ്ടാണെന്നുള്ളതു വിശേഷിച്ചു പറയണമെന്നില്ലല്ലോ. ഗുരുത്വമുള്ളവർക്കു തത്കാലോചിതങ്ങളായ പ്രവൃത്തികളും യുക്തികളും അപ്പപ്പോൾ തോന്നിക്കൊള്ളും. കൈപുണ്യമുള്ളവർ എന്തു ചെയ്താലും ഫലിക്കാതെയിരിക്കുകയില്ലല്ലോ.

# 20. കോഴിക്കോട്ടങ്ങാടി

പണ്ടു കോഴിക്കോട്ടു രാജാവിനു രാജ്യാധിപത്യമുണ്ടായിരുന്ന കാലത്ത് ഒരിക്കൽ അന്നു നാടുവാണിരുന്ന സാമുതിരിപ്പാടു തമ്പുരാന്റെ വലത്തേത്തോളിന് ഒരു വേദന തുടങ്ങി. അതു പ്രതിക്ഷണം വർദ്ധിച്ചു വർദ്ധിച്ച് തമ്പുരാൻ സഹിക്കവയ്യാതെയായിത്തീർന്നു. അപ്പോഴേക്കും വൈദ്യന്മാരും മന്ത്രവാദികളും പ്രശ്നക്കാരുമൊക്കെ എത്തി അവരുടെ വിദ്യകളെ പലവിധം പ്രകടിപ്പിച്ചുതുടങ്ങി. സംഖ്യയില്ലാതെ വൈദ്യന്മാരും മന്ത്രവാദികളും വരികയും പഠിച്ച വിദ്യകളെല്ലാം പ്രയോഗിച്ചുനോക്കുകയും ചെയ്തിട്ടും തമ്പുരാനു വേദനയ്ക്ക് ഒരു കുറവും ഉണ്ടായില്ലെന്നു തന്നെയുമല്ല, ക്രമേണ കൂടുതലായിക്കൊണ്ടുമിരുന്നു. ഒടുക്കം വൈദ്യന്മാരും മന്ത്രവാദികളുമെല്ലാം അസാധ്യമെന്നു നിശ്ചയിച്ചു പിന്മാറി. ഒരു നിവൃത്തിയുമില്ലെന്നായിത്തീർന്നു. അങ്ങനെയിരിക്കുമ്പോൾ നല്ല ബുദ്ധിമാനും സൂക്ഷ്മഗ്രാഹിയും ആലോചനാശക്തിയുള്ളയാളുമായ ഒരു വിദ്വാൻ സാമുതിരിപ്പാട്ടിലെ തിരുമുമ്പാകെ ചെന്ന് ആലസ്യത്തിന്റെ വിവരമെല്ലാം ചോദിച്ചറിഞ്ഞു. ഉടനെ അയാൾ "ഈ വേദന ഞാൻ ഭേദമാക്കാം. ഇതിനു വിശേഷിച്ചൊന്നും വേണ്ടാ. ഒരു തോർത്തുമുണ്ടു നനച്ചു പിഴിഞ്ഞ് ആ വേദനയുള്ള സ്ഥലത്ത് വെച്ചാൽ ക്ഷണത്തിൽ വേദന ഭേദമാകും" എന്നു പറഞ്ഞു. ഇതു കേട്ടിട്ടു ഫലിക്കുന്ന പ്രയോഗ മാണെന്നുള്ള വിശ്വാസം സാമുതിരിത്തമ്പുരാനെന്നല്ല, അവിടെ ആർക്കും തന്നെയുണ്ടായില്ല. എങ്കിലും വേദനയുടെ ദുസ്സഹത്വംകൊണ്ട് ഇതു ഒന്നു പരീക്ഷിച്ചു നോക്കിയേക്കാം എന്നു വിചാരിച്ച് തമ്പുരാൻ അപ്രകാരം ചെയ്തു. മുണ്ടു നനച്ചു പിഴിഞ്ഞു വലത്തേത്തോളിൽ വെച്ചു മാത്രനേരം കഴിഞ്ഞപ്പോൾ വേദന അശേഷം മാറി തമ്പുരാനു നല്ല സുഖമായി. അപ്പോൾ ആ വിദ്യ പറഞ്ഞുകൊടുത്ത വിദ്വാന്റെ പേരിൽ തമ്പുരാനു വളരെ സന്തോഷവും ബഹുമാനവും ഉണ്ടായി എന്നുള്ളതു പറയേണ്ടതില്ലല്ലോ. ഉടനെ തമ്പുരാൻ ആ വിദ്വാനെ വീരശൃംഖല മുതലായ സമ്മാനങ്ങൽ കൊടുത്തു സന്തോഷിപ്പിച്ചയച്ചു. കുറച്ചു സമയം കഴിഞ്ഞപ്പോൾ ഈ സംഗതികളെല്ലാം ദിവാൻജി കേട്ടു. ഏറ്റവും സ്വാമിഭക്തനും ബുദ്ധിമാനുമായ ദിവാൻജിക്ക് ഈ വർത്തമാനം കേട്ടപ്പോൾ ദുസ്സഹമായ മനസ്താപമാണുണ്ടായത്. ഉടനെ ദിവാൻജി "അയ്യോ! കാര്യം തെറ്റിപ്പോയല്ലോ" എന്നു പറഞ്ഞ് ഏറ്റവും

വിഷാദത്തോടുകൂടി പുറപ്പെട്ടു. ആരെയോ അന്വേഷിക്കുന്നതുപോലെ പല സ്ഥലങ്ങളിൽ ചുറ്റി നടന്ന് ഒടുക്കം സന്ധയോടുകൂടി അങ്ങാടിയിൽ ചെന്നുചേർന്നു. അപ്പോൾ അവിടെ സർവാംഗസുന്ദരിയായ ഒരു യുവതി നിൽക്കുന്നതു കണ്ട്, അവളുടെ അടുക്കൽ ചെന്നു വിനയസമേതം "എനിക്ക് നിങ്ങളോട് അത്യാവശ്യമായി ഒരു സ്വകാര്യം പറയുവാനുണ്ട്" എന്നു പറഞ്ഞു. "എന്താണെന്നുവെച്ചാൽ പറയാമല്ലോ" എന്നു സ്ത്രീ പറഞ്ഞു. അപ്പോൾ ദിവാൻജി ഒരു പരിഭ്രമഭാവത്തോടുകൂടി "അയ്യോ! എന്റെ മുദ്ര ഞാൻ കച്ചേരിയിൽവെച്ചു മറന്നിട്ടാണ് പോന്നത്. ഞാൻ ചെന്ന് അതെടുത്തുകൊണ്ട് ക്ഷണത്തിൽ വന്നേക്കാം. അതുവരെ നിങ്ങൾ ദയവുചെയ്തു ഇവിടെ നിൽക്കണമെന്നു ഞാൻ അപേക്ഷിക്കുന്നു. എനിക്കു പറയാനുള്ളതു ഒരത്യാവശ്യകാര്യമാകയാൽ ഞാൻ വന്ന് അതു പറയാതെ നിങ്ങൾ പൊയ്ക്കളയരുത്" എന്നു പറഞ്ഞു. "നിങ്ങൾ തിരിച്ചുവരുന്നതുവരെ ഞാനിവിടെത്തന്നെ നിൽക്കാം." എന്നു സ്ത്രീ സമ്മതിച്ചു പറഞ്ഞു. "അങ്ങനെ സാധാരണയായി പറഞ്ഞാൽ പോരാ. ഞാൻ തിരിച്ചുവന്നല്ലാതെ പോവുകയില്ലെന്നു നിങ്ങൾ സത്യം ചെയ്യണം" എന്നു ദിവാൻജി വീണ്ടും നിർബന്ധിക്കയാൽ സ്ത്രീ അപ്രകാരം സത്യം ചെയ്യുകയും ദിവാൻജി പോവുകയും ചെയ്തു.

ഉടനെ ദിവാൻജി വിഷാദത്തോടുകൂടി സാമുതിരിപ്പാടുതമ്പുരാൻ തിരുമുമ്പാകെ ചെന്ന് "ഇപ്പോൾ തിരുമേനിക്കു സുഖമായില്ലേ?" എന്നു ചോദിച്ചു. ഉടനെ തമ്പുരാൻ "നല്ല സുഖമായി. ചികിത്സയുടെ വിവരമൊക്കെ കേട്ടിരിക്കുമല്ലോ. ആ കൗശലം പറഞ്ഞുതന്നയാൾ യോഗ്യൻതന്നെ, സംശയമില്ല" എന്നു കല്പിച്ചു. അപ്പോൾ ദിവാൻജി, “അയാൾ യോഗ്യൻതന്നെ. കാര്യം പറ്റിച്ചുവല്ലോ. ആലോചിക്കാതെ അയാൾ പറഞ്ഞതുപോലെ കല്പിച്ചു ചെയ്തതു വലിയ കഷ്ടമായിപ്പോയി. ഇതി അതു പറഞ്ഞിട്ടും വിചാരിച്ചിട്ടും പ്രയോജനമില്ലല്ലോ. തിരുമേനിക്കു ണ്ടായിരുന്ന ആലസ്യത്തിന്റെ കാരണം അവിടുന്ന് അറിഞ്ഞിരുന്നു എങ്കിൽ ഇങ്ങനെ ചെയ്യുകയില്ലായിരുന്നു. ഇവിടെ ഇത്രമാത്രം ഐശ്വര്യം വർദ്ധിച്ചതു തിരുമേനിയിൽ ലക്ഷ്മീഭഗവതിയുടെ അധിവാസമുണ്ടായിരുന്ന തിനാലാണ്. മഹാലക്ഷ്മി അവിടുത്തെ വലത്തേത്തോളിൽ നൃത്തം ചെയ്തുകൊണ്ടിരുന്നതിനാലാണ് അവിടെക്കു സഹിക്കവയ്യാതെകണ്ടുള്ള വേദനയുണ്ടായത്. ഈറൻമുണ്ടു വലത്തേ തോളിൽ വെയ്ക്കുന്നതുപോലെ

ആശ്രീകരമായിട്ടു മറ്റൊന്നുമില്ല. അങ്ങനെ ചെയ്താൽ ചെയ്യുന്ന ആളുടെ ദേഹത്തിൽനിന്നു ലക്ഷ്മീഭഗവതി ഉടനെ വിട്ടു മാറുകയും ജ്യേഷ്ഠാ ഭഗവതി ആ സ്ഥാനത്തു ബാധിക്കുകയും ചെയ്യും. ഈ തത്ത്വവും തിരുമേനിയുടെ ആലസ്യത്തിന്റെ കാരണവും അറിഞ്ഞിരുന്നതിനാലാണ് ആ വിദ്വാൻ ഈ ഉപായം പറഞ്ഞുതന്നത്. ഇതു നമ്മുടെ കാലദോഷം കൊണ്ടുണ്ടായതാണ്. ഇനി പറഞ്ഞിട്ടു കാര്യമില്ല. ലക്ഷ്മീദേവി ഇവിടെ നിന്നിറങ്ങിയെങ്കിലും രാജ്യം വിട്ടുപോകാതെയിരിക്കാൻ അടിയൻ ഒരുപായം പ്രയോഗിച്ചിട്ടുണ്ട്. അതിനാൽ അടിയനിനി ജീവിച്ചിരിക്കാൻ നിവൃത്തിയില്ല" എന്നു പറഞ്ഞ് ദിവാൻജീ തിരുമുമ്പാകെ നിന്നു വേഗത്തിൽ ഇറങ്ങിപ്പോവുകയും ഉടനെ ആത്മഹത്യചെയ്യുകയും ചെയുതു. ദിവാൻജി സത്യം ചെയ്യിച്ച് അങ്ങാടിയിൽ നിർത്തിയ സ്ത്രീ സാക്ഷാൽ മഹാലക്ഷ്മി തന്നെ ആയിരുന്നുവെന്നുള്ളതു വിശേഷിച്ചു പറയണമെന്നില്ലല്ലോ. ദിവാൻജി തിരിച്ചു വന്നുകാണാതെ പോകാൻ പാടില്ലാതെ തീർന്നതിനാൽ ലക്ഷ്മീദേവി ഇന്നും കോഴിക്കോട്ടങ്ങാടിയിൽ നിൽക്കുന്നുണ്ടെന്നാണ് വിശ്വാസം. കോഴിക്കോട്ടങ്ങാടിയുടെ ഐശ്വര്യം ഇന്നും നശിക്കാതെ വർദ്ധിച്ചുകൊണ്ടിരിക്കുന്നതും സന്ധ്യാസമയത്ത് ചെന്നു നോക്കിയാൽ ആ സ്ഥലത്തിനു വിശേഷാൽ ഒരു ശ്രീയുണ്ടായിരിക്കുന്നതായി കാണപ്പെടുന്നതും അവിടെ ലക്ഷ്മീഭഗവതി യുടെ അധിവാസമുണ്ടായിട്ടാണെന്നുള്ള ഇതിഹാസത്തിൽ എന്തോ ചില വാസ്തവമുണ്ടെന്നു ആർക്കും തോന്നിപ്പോകത്തക്കവണ്ണം ഐശ്വര്യവും സന്ധ്യാസമയത്ത് ഒരു വിശേഷഭംഗിയും ആ അങ്ങാടിക്കു ഇന്നും കണ്ടുവരുന്നുണ്ട്.

കാര്യത്തിന്റെ സൂക്ഷ്മസ്ഥിതി ദിവാൻജി പറഞ്ഞു മനസ്സിലാക്കി യപ്പോൾ സാമൂതിരിതമ്പൂരാൻ അത്യന്തം വ്യസനിക്കുകയും പശ്ചാത്തപി ക്കുകയും ചെയ്തു. "അതീതകാര്യാനുശയേന കിം സ്യാദശേഷ വിദ്വജ്ജനഗർഹിതേന." ഈ സംഗതി നടന്നിട്ടു വളരെ താമസി യാതെതന്നെ സാമുതിരിപ്പാടുതമ്പുരാന്റെ രാജലക്ഷ്മി (രാജ്യാധിപത്യം) അന്യാധീനപ്പെട്ടുപോവുകയും ചെയ്തു.

# 21. കിടങ്ങൂർ കണ്ടങ്കോരൻ

തിരുവിതാംകൂർ സംസ്ഥാനത്തുള്ള പ്രസിദ്ധ ക്ഷേത്രങ്ങളിൽവെച്ച് ഒട്ടും അപ്രധാനമല്ലാത്തതായി, ഏറ്റുമാനൂർ താലൂക്കിൽ, കിടങ്ങൂർ ദേശത്ത് ഒരു സുബ്രഹ്മണ്യക്ഷേത്രമുണ്ട്. ഇതു കിടങ്ങൂർ ഗ്രാമത്തിലുൾപ്പെട്ട ചില നമ്പൂരിമാരുടെ ഊരാൺമക്ഷേത്രമാണ്. ഇവിടെ 'കണ്ടങ്കോരൻ' എന്നു പ്രസിദ്ധനായിട്ട് ഒരു കൊമ്പനാനയുണ്ടായിരുന്നു. ആകൃതികൊണ്ടും പ്രകൃതികൊണ്ടും തത്തുല്യനായ ഒരാന വേറെ ഒരു ദിക്കിലും ഉണ്ടായിരുന്നതായും ഉള്ളതായും കേട്ടുകേൾവിപോലുമില്ല. ഈ ആനയ്ക്ക് വലിപ്പവും ഭംഗിയും പ്രസിദ്ധനായിരുന്ന വൈക്കത്തു തിരുനീലകണ്ഠനെ ക്കാൾ വളരെ അധികമുണ്ടായിരുന്നു. തിരുനീലകണ്ഠനെക്കാൾ ഇവനു പൊക്കവും ഉടൽനീളവും ഒരു മുഴത്തിൽ കുറയാതെ ഉണ്ടായിരുന്നു എന്നാണ് കേട്ടിരിക്കുന്നത്. തലയെടുപ്പും ഒട്ടും കുറവല്ലായിരുന്നു. മുമ്പോട്ടു വളഞ്ഞുള്ള ആ വലിയ കൊമ്പുകളുടെ ഭംഗിയും തിരുനീലകണ്ഠനേക്കാൾ വളരെ അധികമുണ്ടായിരുന്നു. എഴുന്നള്ളി ച്ചാലുള്ള ഭംഗിയും അങ്ങനെതന്നെ.

ഈ ആനയുടെ ബുദ്ധിവിശേഷമാണ് ഇതിലൊക്കെയും വിസ്മയനീയമായിട്ടുള്ളത്. സാധുത്വവും ശൂരത്വവും ഒന്നുപോലെ ഉള്ളതായി ഇങ്ങനെ വേറെയൊരാനയേ കാണുന്നതിനു പ്രയാസമുണ്ട്. അവൻ മദംപൊട്ടുന്ന സമയങ്ങളിൽപോലും യാതൊരുത്തരെയും കൊന്നിട്ടില്ല. കൂട്ടാനകളെ കുത്തുകയെന്നുള്ള സമ്പ്രദായവും കണ്ടങ്കോരനു ണ്ടായിരുന്നില്ല. ഒന്നും അറിഞ്ഞുകൂടാത്ത കുട്ടികൾപോലും അടുത്തു ചെന്നാൽ യാതൊരു ഉപദ്രവവും അവൻ ചെയ്തിരുന്നില്ല. അത്ര സാധുവാണെങ്കിലും ഏതൊരാനക്കാരന്റെയും ആജ്ഞയെ അവൻ അനുസരിക്ക പതിവില്ല. ആനക്കാരന്മാരെല്ലാം അവന്റെ അഭിപ്രായം അറിഞ്ഞു നടന്നുകൊള്ളണം എന്നതായിരുന്നു അവന്റെ ചട്ടം. സാധാരണ ആനകളെപ്പോലെ കണ്ടങ്കോരനെ തളയ്ക്കുക പതിവില്ല. അതിനവൻ സമ്മതിക്കയുമില്ല. യഥേഷ്ടം നടക്കുന്നതിന് അവനെ വിട്ടേക്കുകയാണ് പതിവ്. എന്നാൽ രാത്രിസമയങ്ങളിൽ വല്ല എടവും പോയി കിടന്നു കൊള്ളും. അല്ലാതെ യാതൊരുപ്രദ്രവും ചെയ്യാറില്ല. ക്ഷേത്രത്തിനു വടക്കുവശത്തുള്ള പുഴയിൽ ഒരു വലിയ കയമുണ്ട്. പകൽസമയം

മിക്കവാറും ആ കയത്തിലാണ് അവന്റെ കിടപ്പ്. പോത്തുകളോടും എരുമകളോടു കണ്ടങ്കോരനു വളരെ സ്നേഹമായിരുന്നു. അവൻ കിടക്കുന്ന കയത്തിൽ വളരെ പോത്തുകളും എരുമകളും വന്നു കൂടുക പതിവായിരുന്നു. എന്നാൽ അവയ്ക്കു തിന്നാനൊന്നും കിട്ടാതെ വിശന്നിരിക്കുന്ന സമയങ്ങളിൽ കണ്ടങ്കോരൻ അവയെയെല്ലാം കരയ്ക്കു കേറ്റിക്കൊണ്ടു പോകും. കിടങ്ങൂർ കരിമ്പുകൃഷി ധാരാളമുള്ള പ്രദേശമാകയാൽ, പുഴവക്കത്തു തന്നെ കരിമ്പുകൃഷിചെയ്യുന്ന സ്ഥലം ധാരാളമുണ്ട്. ഏതെങ്കിലും ഒരു വേലി കുറെ പൊളിച്ച്, പോത്തുകളെയും എരുമകളെയും വേലിക്കകത്തുകടത്തി, ആ വേലിമുറിക്കൽ കണ്ടങ്കോരനും നിൽക്കും. എരുമകളെയും മറ്റും അടിച്ചിറക്കാനായി വല്ലവനും വന്നാൽ അവരുടെ നേരെ കണ്ടങ്കോരൻ പാഞ്ഞെത്തും എങ്കിലും ആരെയും ഉപദ്രവിക്കയില്ലതാനും. കണ്ടങ്കോരൻ പാഞ്ഞടുക്കുമ്പോഴേക്കും എല്ലാവരും പേടിച്ചോടിക്കോളും. പോത്തുകളും എരുമകളും തിന്നു നിറഞ്ഞു കഴിഞ്ഞാൽ അവയെയെല്ലാം കൂട്ടിക്കൊണ്ട് ആ കയത്തിലേക്കുതന്നെ പോരികയും ചെയ്യും. എന്നാൽ കണ്ടങ്കോരൻ ഒരു കരിമ്പുപോലും തിന്നുകയില്ല. അവനു പതിവുള്ള തീറ്റി ആനക്കാരന്മാർ ഹാജരാക്കി ക്കൊടുത്തുകൊള്ളണം. ദിവസംതോറും ക്ഷേത്രത്തിൽനിന്നും പതിവുള്ള ചോറും പായസവും കൊടുത്തേക്കുകയും വേണം. അല്ലാതെ പരോപദ്രവം ചെയ്ത് അവനൊന്നും തിന്നുക പതിവില്ല.

ഒരു ദിവസം രാത്രിയിൽ കണ്ടങ്കോരൻ ആ കയത്തിൽ കിടക്കുമ്പോൾ, ഇഞ്ചി, മഞ്ഞൾ, നാളികേരം, അടയ്ക്ക മുതലായ സാധനങ്ങൾ കയറ്റിയ ഒരു വഞ്ചി കിഴക്കുനിന്ന് ഒഴുക്കു താഴ്ത്തി വന്നു. അവൻ അവിടെ കിടക്കുന്നതു വഞ്ചിക്കാർ അറിഞ്ഞില്ല. വഞ്ചി കൊണ്ടുവന്നു കണ്ടങ്കോരന്റെ മീതെ കയറ്റി. അവൻ വഞ്ചി പിടിച്ചവിടെ മുക്കി, എല്ലാമടിച്ചു പൊളിച്ചുകളഞ്ഞു. വഞ്ചിക്കാരെല്ലാം പേടിച്ചു വെള്ളത്തിൽ ചാടി നീന്തിക്കേറി ഓടിക്കളഞ്ഞു. അവൻ അവരെ ഒന്നും ചെയ്തില്ല. അന്നുമുതൽ കണ്ടങ്കോരനു വഞ്ചികളൊടും വഞ്ചിക്കാരോടും ബദ്ധവൈരമായിത്തീർന്നു. പിന്നെ അവൻ കയത്തിൽ കിടക്കുമ്പോൾ ആ പുഴയിൽക്കുടി ഒരു വഞ്ചിയും കടത്തിവിടാതെയായി. വഞ്ചി കണ്ടാൽ അടിച്ചുപൊളിക്കും. അതിനാൽ പിന്നെ വഞ്ചിക്കാർ കണ്ടങ്കോരന്റെ കാലം കഴിയുന്നതുവരെ അവൻ കയത്തിൽ ഇല്ലാത്ത സമയംനോക്കിയല്ലാതെ

വഞ്ചി കടത്തിക്കൊണ്ടു പോയിട്ടില്ല. കിഴക്കുനിന്നു പടിഞ്ഞാട്ടും പടിഞ്ഞാറുനിന്നു കിഴക്കോട്ടും പോകുന്ന വഞ്ചികൾ ആ കയത്തിന്റെ വളരെ ദൂരെ മുകളിലും താഴെയും വന്നടുത്തു കെട്ടി, വഞ്ചിക്കാർ കരയ്ക്കിറങ്ങി വന്നുനോക്കി, വിവരമറിഞ്ഞല്ലാതെ കടന്നുപോവുക പതിവില്ല. കണ്ടങ്കോരനെ കയത്തിൽ കാണാതെയിരിക്കാനായിട്ടു കിടങ്ങൂർ സുബ്രഹ്മണ്യസ്വാമിക്കു സകല വഞ്ചിക്കാരും അന്നു വഴിപാടുകൾ കൊടുക്കാറുണ്ട്. അങ്ങനെയുണ്ടായ മുതൽകൊണ്ടു കിഴക്കേനടയിൽ ഒരു ദീപസത്ംഭമുണ്ടാക്കീട്ടുള്ളത് ഇന്നും നിലനിൽക്കുന്നുണ്ട്.

ക്ഷേത്രത്തിൽ എഴുന്നള്ളിക്കാറാകുമ്പോൾ കണ്ടങ്കോരനെ ആനക്കാരന്മാർ വിളിച്ചോ പിടിച്ചോ കൊണ്ടുവരിക പതിവില്ല. എഴുന്നള്ളിക്കുന്നതിനു പാണികൊട്ടുന്നതുകേട്ടാൽ, അവൻ സ്വയമേവ, കയത്തിൽനിന്നു കയറി കൊടിമരത്തിന്റെ ചുവട്ടിൽ ഹാജരാകും. തലയിൽക്കെട്ടു കെട്ടിക്കുന്നതിനായി ആനക്കാരന്മാർ ചെന്നാൽ പിൻഭാഗത്തുകൂടി കയറിക്കൊള്ളുന്നതിനു കാൽ പൊക്കിക്കൊടുക്കും. അതിലേ കേറി, തലയിൽക്കെട്ടു കെട്ടിച്ച് അതിലെതന്നെ ഇറങ്ങിക്കൊള്ളണം. അങ്ങനെയാണ് അവന്റെ ഏർപ്പാട്. എഴുന്നള്ളിക്കുന്ന ഒരാളല്ലാതെ വേറെയാരും മുൻവശത്തുകൂടി കേറുന്നതിന് അവൻ സമ്മതിക്കയില്ല. എഴുന്നള്ളിക്കുന്നതിന് ആരും പറയാതെ തന്നെ കാൽ മടക്കിക്കൊടുക്കുകയും ചെയ്യും. കുടയാലവട്ടം വെൺചാമരം എന്നിതുകൾക്കായി കേറുന്നവരും പിറകിൽക്കൂടി വേണം കയറുവാൻ. ശീവേലി, വിളക്കു മുതലായതിന് എഴുന്നള്ളിച്ചാൽ കുറച്ചു വേഗം നടക്കുന്നതിനോ പതുക്കേ നടക്കുന്നതിനോ ആനക്കാരന്മാർ ഉത്സാഹിച്ചാൽ ഒന്നും അവൻ അനുസരിക്കയില്ല. അവനൊരു നിശ്ചയമൊക്കെയുണ്ട്. അതുപോലെ ഒക്കെ നടക്കും. അവന്റെ നിശ്ചയം ഒട്ടും തരക്കേടുള്ളതല്ലായിരുന്നുതാനും. ചെണ്ടമേളത്തിനും മറ്റും ഓരോരോ നിലകൾക്കു ഇനിന്ന സ്ഥലങ്ങളിൽ ഇത്രയിത്ര താമസിക്കേണമെന്നവനറിയാം. അതുപോലെയൊക്കെ താമസിക്കും. അതുപോലെ നാഗസ്വരപ്രദക്ഷിണത്തിനും അവനൊരു പതിവുണ്ട്. അപ്രകാരംതന്നെ ഉത്സവത്തിന്റെ രണ്ടാം ദിവസത്തേക്കാൾ മൂന്നാം ദിവസം കുറച്ചധികം താമസിക്കും. അതിനേക്കാളധികം പിറ്റേ ദിവസം താമസിക്കും. അങ്ങനെ ഉത്സവത്തിന്റെ കേമത്തം കൂടിവരുന്ന ക്രമത്തിനു തക്കവണ്ണമൊക്കെ അവൻ നിൽക്കും.

പള്ളിവേട്ട, ആറാട്ട് ഇങ്ങനെയുള്ള ദിവസങ്ങളിൽ യഥാക്രമം വെളുപ്പാൻകാലമാകുന്നതുവരെ നിൽക്കുന്നതിനു അവനൊരു വിരോധ വുമില്ല. അതിനൊന്നും ആരും പറയേണ്ടാ. ഒക്കെ അവനറിയാം. എന്നാൽ ഒരു ദിവസം വിളക്കോ ശീവേലിയോ കുറച്ചു വേഗം കഴിച്ചുകളയാമെന്നു വിചാരിച്ചാൽ, അവൻ സമ്മതിക്കയില്ല. അവൻ നടക്കാതെ എന്തുചെയ്യും? അപ്രകാരംതന്നെ ഒരു ദിവസം പതിവിൽ കുറച്ചധികം വിസ്തരിച്ചു വേണമെന്നുവെച്ചു പതിവിൽ അധികം താമസിക്കാൻ കണ്ടങ്കോരൻ സമ്മതിക്കയില്ല. പതിവുള്ള സമയമായാൽ അവനങ്ങോട്ടു നടന്നുതുടങ്ങും. പിന്നെ വാദ്യക്കാർ മുതലായവർ നടക്കുകയല്ലാതെ എന്തുചെയ്യും? ഉത്സവത്തിൽ ഓരോ ദിവസത്തെ വിളക്കിനു പതിവിൻപടിയുള്ള വെളിച്ചെണ്ണ അളന്നെടുത്താൽ, പതിവുപോലെയുള്ള തീവെട്ടിയുണ്ടായാൽ വിളക്കു കഴിയുമ്പോൾ ശരിയായിട്ടിരിക്കും. വെളിച്ചെണ്ണ പതിവിൽ കുറച്ചധികമെടുത്താൽ വിളക്കു കഴിയുമ്പോൾ അധികമെടുത്തത് അധികമുണ്ടായിരിക്കും. കുറച്ചെടുത്താൽ കുറവുള്ളതുകൂടെ എടുക്കാതെ തികയുകയുമില്ല. അത്ര കണിശമാണ് കണ്ടങ്കോരന്റെ കാര്യം. കണ്ടങ്കോരനുണ്ടായിരുന്ന കാലത്തു വിളക്കു വകയ്ക്കുള്ള വെളിച്ചെണ്ണ യ്ക്കു കള്ളക്കണക്കെഴുതാൻ ദേവസ്വശമ്പള ക്കാർക്കു കഴിഞ്ഞിട്ടില്ല. എന്തെങ്കിലും വ്യത്യാസം ചെയ്താൽ ഉടനെ വെളിപ്പെട്ടുപോകും. കണ്ടങ്കോരൻ നേരനീക്കം വരുത്തുകയില്ലെന്നു സർവ്വസമ്മതമാണ്. കണ്ടങ്കോരന്റെ സ്വഭാവഗുണത്തിനു ദൃഷ്ടാന്തമായി അനേക സംഗതി കളുണ്ടായിട്ടുള്ളതിൽ ഒന്നു പറയാം. ഒരു ദിവസം ശീവേലി കഴിഞ്ഞു കണ്ടങ്കോരൻ ഒരിടവഴിയിൽക്കൂടിപ്പോകുമ്പോൾ ഒരു കോണു തിരിയുന്ന ദിക്കിൽവെച്ച് ഒരു വയോധികയായ അന്തർജനവുമായി തൊട്ടുതൊട്ടില്ല എന്ന വിധത്തിൽ അടുക്കുന്നതിനിടയായി. ആനയെ അടുത്തു കണ്ടപ്പോഴേക്കും ആ വൃദ്ധയായ അന്തർജനം പേടിച്ചു വിറച്ച് അവിടെ വീണു. പിന്നാലേ തുണയായി വന്നിരുന്ന അച്ചിപ്പെണ്ണ് പേടിച്ചു പിന്നോക്കം ഓടിപ്പോയി. ആനയ്ക്കൊഴിഞ്ഞു പോകുന്നതിനും തിരിഞ്ഞു പോകുന്ന തിനും ആ ഇടവഴിക്കു വിസ്താരമില്ലായിരുന്നു. കണ്ടങ്കോരൻ കുറച്ചുസമയം അവിടെ നിന്നു. എന്നിട്ടും അന്തർജനം എണീറ്റു മാറായ്കയാൽ അവൻ അവരെ പതുക്കെ എടുത്ത് ഒരുവശത്തുള്ള കയ്യാലയുടെ മുകളിലേക്കുവെക്കുകയും അന്തർജനത്തിന്റെ കുടയെടുത്ത ങ്ങോട്ടുവെച്ച് നേരേ പോവുകയും ചെയ്തു. ആനക്കാരന്മാർ ആരും

കൂടെയില്ലായിരുന്നു എന്നു പറയേണ്ടതില്ലല്ലോ. അ അന്തർജന ത്തിനു ലവലേശം വേദനയുണ്ടായില്ല. ഇത്രയും ബുദ്ധി ഗുണം ഏതാനയ്ക്കുണ്ട്? ആന കടന്നുപോയി, കുറച്ചു കഴിഞ്ഞപ്പോൾ അന്തർജനം പതുക്കെ എണീറ്റു കുടയുമെടുത്ത് പോവുകയും ചെയ്തു. ഇങ്ങനെ അവന്റെ അത്ഭുതകർമ്മങ്ങൾ വളരെയുണ്ട്.

കണ്ടങ്കോരനെ തടി പിടിക്കുവാൻ പലരും കൊണ്ടുപോവുക പതിവുണ്ട്. എത്രവണ്ണവും എത്ര നീളവും ഉണ്ടായാലും അവനു പിടിക്കാൻ വയ്യാത്ത തടിയില്ല. വക്ക കെട്ടിക്കൊടുത്താൽ എത്ര തടിയും അവൻ കൊണ്ടുപോകും. എന്നാൽ അതും അവന്റെ മനസ്സുകൂടാതെ ആരു വിചാരിച്ചാലും പറ്റുകയുമില്ല. ആനക്കാരന്മാർക്കും ദേവസ്വത്തിലേക്കും വല്ലതും മുറപ്രകാരം കൊടുക്കുന്നതു കൂടാതെ, കണ്ടങ്കോരനുകൂടി വല്ലതും കൊടുക്കാതെ അവനെക്കൊണ്ടു തടിപിടിപ്പിക്കാൻ ആരു വിചാരിച്ചാലും സാധിക്കയില്ല. എന്നാൽ ആനക്കാരന്റെ മനസ്സുകൂടാതെ കഴിയുമോ. അതുമില്ല. അഞ്ചാറാനക്കാരന്മാരുണ്ടായിരുന്നു എങ്കിലും അവരിൽ പ്രധാനമായി ഒരുത്തനുണ്ട്. അവൻ കൂടെയില്ലാതെ കണ്ടങ്കോരൻ ആ കിടങ്ങൂർക്ഷേത്രത്തിൽ നിന്നു കാൽ നാഴിക തികച്ചു ദൂരേ പോവുകയില്ല; യാതൊരു തടിയും പിടിക്കയുമില്ല. അതിനാൽ ദേവസ്വക്കാരുടെ സമ്മതം വാങ്ങിയതിനുശേഷം ആനക്കാരനു വല്ലതും കൊടുത്ത് അവനെയും സമ്മതിപ്പിക്കണം. പിന്നെ കണ്ടങ്കോരന് ഇന്നതു കൊടുക്കാമെന്ന് ഒരു ഉടമ്പടിയും പറയണം. കണ്ടങ്കോരനുള്ളതു തടി പിടിച്ചു കഴിഞ്ഞാൽ ഉടനെ കൊടുത്തില്ലെങ്കിൽ തടി തിരിയെ പിടിച്ചു മുമ്പു കിടന്നിരുന്ന ദിക്കിൽ കൊണ്ടു ചെന്നിടും. അങ്ങനെയാണ് കണ്ടങ്കോരന്റെ പതിവ്. പിടിക്കാനുള്ള തടിയും നീളവും വണ്ണവും പിടിച്ചാൽ കൊടുക്കുന്ന പ്രതിഫലവും ആദ്യമേ പറയണം. അപ്പോൾ കണ്ടങ്കോരൻ സമ്മതിച്ചാലും ഇല്ലെങ്കിലും ശിരഃകമ്പനം, ഗർജിതം മുതലായവകൊണ്ട് അവൻ അറിയിക്കും. സമ്മതിച്ചില്ലെങ്കിൽ, കുറച്ചുകൂടി വല്ലതും കൊടുക്കാമെന്നു പറഞ്ഞാൽ അപ്പോൾ സമ്മതിച്ച് അവൻ നല്ലപോലെ തല കുലുക്കും.

കണ്ടങ്കോരന്റെ പ്രതിഫലം സാധാരണ പഴക്കുല, നാളികേരം, ശർക്കര, പായസം മുതലായവയാണ്. ഒരിക്കൽ ഒരാൾ ഒരു വലിയ തടി പിടിക്കുന്നതിനാവശ്യപ്പെട്ടു ചെന്നു പറഞ്ഞു. ദേവസ്വക്കാരും ആനക്കാരും സമ്മതിച്ചു. "കണ്ടങ്കോരനെന്തു കൊടുക്കു"മെന്നാനക്കരൻ ചോദിച്ചു. "പത്തുകുല പൂവൻ പഴവും, പത്തു നാളികേരവും ഒരു തുലാം ശർക്കരയും കൊടുക്കാ" മെന്ന് ആവശ്യക്കാരൻ പറഞ്ഞു. ഉടനെ ആനക്കാരൻ പതിവുപ്രകാരം തടി കണ്ടങ്കോരനെക്കൊണ്ട് പിടിപ്പിച്ചു കൊടുത്തു. എന്നാൽ തടി പിടിച്ചപ്പോൾ തടിയുടെ ഉടമസ്ഥൻ അതു കൊടുത്തില്ല. എന്നു മാത്രമല്ല കുറച്ചു ദിവസം കഴിഞ്ഞു തരാമെന്നു പറഞ്ഞു. ഇതു കണ്ടങ്കോരൻ കേട്ടപ്പോൾ അവനു കോപം സഹിക്കവഹിയാഞ്ഞു തടി എടുത്ത സ്ഥലത്തുതന്നെ കൊണ്ടു ചെന്നിടുകയും ചെയ്തു. ആ സമയത്തു തടിയുടെ ഉടമസ്ഥൻ അവിടെ ഉണ്ടായിരുന്നില്ല. തടിയുടെ ഉടമസ്ഥൻ നോക്കിയപ്പോൾ തടി പൂർവ്വസ്ഥത്തു തന്നെ കിടക്കുന്നതു കണ്ടു വളരെ വ്യസനപ്പെട്ടു. വേറെ പല ആനകളെയും അതിനായി വിളിച്ചു. എന്നാൽ മറ്റാനകൾക്കൊന്നിനും അതിനെ എള്ളിടപോലും നീക്കാൻ സാധിച്ചില്ല. അവസാനം വീണ്ടും ആ ഉടമസ്ഥൻ ചെന്നു പറഞ്ഞപ്പോൾ ദേവസ്വക്കാരും ആനക്കാരും സമ്മതിച്ചുവെങ്കിലും കണ്ടങ്കോരനെ വിളിച്ചപ്പോൾ അവൻ ചെയ്തില്ല.